Biography of
**Shaikh Kakkidippuram Aboobaker Musliyar**

Language:
**Malayalam**

Editor:
**Nabeel Mannalamkunnu**

Photos:
**Shuhood**

Layout& Printing Consultancy
**Alif Printing Solution -9846741629**

Published By:
**Madrasathu Majlisu Dhikr, Kakkidippuram**
**P.o Alankode, Malappuram, Kerala**
**Mob: 9946738664**

First Edition: **September 2013**

Second Edition: **July 2017**

Pages: **144**

Copies: **2000**



# ഉള്ളിലുള്ളത്

# പ്രസാധക കുറിപ്പ്

അൽഹംദുലില്ലാഹ്... ശൈഖുനായെ സംബന്ധിച്ച ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പും പ്രസിദ്ധീകരിക്കാൻ സാധിച്ചു. ശൈഖുനയെ സിയാറത്ത് ചെയ്യാനെത്തുന്ന അവിടുത്തെ മുഹിബ്ബീങ്ങളും അവിടുത്തെ കുറിച്ചറിയാൻ താൽപ്പര്യമുള്ളവരും ശൈഖുനയെ സംബന്ധിച്ച് മലയാളത്തിലുള്ള വല്ല ഗ്രന്ഥവുമുണ്ടോ എന്ന് അന്വേഷിക്കാറുണ്ടായിരുന്നു. ചരിത്ര ഗ്രന്ഥത്തിന്റെ അനിവാര്യത പല അഭ്യുദയകാംക്ഷികളും ഓർമിപ്പിക്കുകയും ചെയ്തിരുന്നു. അങ്ങിനെ, 2013ൽ ബഹു. കോയക്കുട്ടി മുസ്‌ലിയാരുടെ തൃക്കരങ്ങളാൽ ശൈഖുനാ യുടെ ചരിത്ര ഗ്രന്ഥം പ്രകാശനം ചെയ്തു. അതിന്റെ രണ്ടാം പതിപ്പാണ് ഇപ്പോൾ നിങ്ങളുടെ കരങ്ങളിലുള്ളത്.

എന്റെ വന്ദ്യ പിതാവ് മർഹൂം ഇ.വി ഉമർ മുസ്‌ലിയാർ അദ്ദേഹത്തിന്റെ പിതൃവ്യൻ കൂടിയായ ശൈഖുനാ കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുടെ ഒരു ജീവിത ചരിത്ര ഗ്രന്ഥം പ്രസിദ്ധീകരിക്കുവാൻ അതിയായി ആഗ്രഹിച്ചിരുന്നതാണ്. അദ്ദേഹം വിടപറയുന്നതിനു തൊട്ടു മുമ്പുള്ള ഒരു റമളാനിൽ ചരിത്ര ശേഖരണത്തിനായി പ്രായമുള്ള പലരേയും സന്ദർശിച്ചിരുന്നു. രചനയിൽ സഹായിക്കാനായി നരണിപ്പുഴ സുബൈർ സഅദിയെ സഹയാത്രികനായി കൂടെ കൂട്ടുകയും ചെയ്തിരുന്നു. എന്നാൽ ആ ശ്രമങ്ങൾ പൂർത്തീകരിക്കും മുമ്പ് അദ്ദേഹം അല്ലാഹുവിന്റെ വിധിക്ക് വിധേയനായി നമ്മോട് വിടപറഞ്ഞു. പിതാവ് തുടക്കം കുറിച്ച ആ ദൗത്യം ഭംഗിയായി പൂർത്തീകരിക്കുക എന്ന എന്റെയും കുടുംബത്തിന്റെയും അവിടുത്തെ മുഹിബ്ബീങ്ങളുടേയും അഭിലാഷമാണ് ഇവിടെ ഒന്നു കൂടി പൂവണിഞ്ഞിരിക്കുന്നത്.

ശൈഖുന വിട പറഞ്ഞിട്ട് 23 വർഷം പിന്നിട്ടിരിക്കെ അവിടുത്തെ ജീവിതവുമായി ബന്ധപ്പെട്ട വിവരങ്ങൾ അറിയുന്നവർ കുറഞ്ഞു വരികയാണ്. ഈ സാഹചര്യത്തിൽ കേരളത്തിലുടനീളം സുപരിചിതമായ ശൈഖുനയുടെ ചരിത്രം വരും തലമുറയ്ക്ക് അപരിചിതമായി മാറുമെന്നതും ഇങ്ങനെ ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ നിമിത്തമായിട്ടുണ്ട്.

ശൈഖുനയുടെ സഹോദര പുത്രിമാരായ ആമിന ഹജ്ജുമ്മ, ഖദീജ ഹജ്ജുമ്മ, സഹോദരി പുത്രി ഫാത്തിമ ഹജ്ജുമ്മ എന്നി

വർ ഇപ്പോൾ ജീവിച്ചിരിക്കുന്നവരും ശൈഖുനയുടെ ചരിത്രത്തിലെ ചില വസ്തുതകളെ സ്ഥിരീകരിക്കാൻ സഹായിച്ചവരുമാണ്. ഇതിനു വേണ്ട പ്രോത്സാഹനങ്ങളും സഹായ സഹകരണങ്ങളും ചെയ്തു തന്നവരെ സ്മരിക്കുമ്പോൾ ആദ്യം ഓർമ വരുന്നത് ശൈഖുനയുടെ സഹോദര പുത്രിയുടെ മകനായ സ്വാലിഹ് അഹ്സനി അവർകളേയാണ്. ഗ്രന്ഥം പുറത്തിറക്കാൻ ഊർജം പകർന്ന എന്റെ വന്ദ്യപിതാവിന്റെ ഗുണകാംഷിയും ആത്മമിത്രവുമായ മംഗളോദയം അബൂബക്കർ ഹാജിയും പ്രത്യേകം സ്മര്യനാണ്.

അര നൂറ്റാണ്ടിലേറെ കാലം മതവിജ്ഞാന രംഗത്തും ആത്മീയ സരണിയിലുമായി പ്രശോഭിച്ച ശൈഖുനയുമായി ബന്ധപ്പെട്ട വിവരങ്ങൾ ക്രോഡീകരിക്കുക എന്നത് വളരെ ശ്രമകരമാണല്ലോ. പ്രത്യേകിച്ച് ശൈഖുന വഫാത്തായി കാൽനൂറ്റാണ്ടോളം പിന്നിട്ടിരിക്കെ അന്വേഷണങ്ങൾ നടത്താനുള്ള ഉറവിടങ്ങൾ തന്നെ പരിമിതമായി തീർന്നിരിക്കുന്നു. ഈ സാഹചര്യത്തിൽ ഇതുമായി സഹകരിക്കാനും വിവരങ്ങൾ ലഭ്യമാക്കി തരാനും പര്യപ്തരായ ചില വ്യക്തിത്വങ്ങളെ കണ്ടെത്താൻ സാധിച്ചതിൽ അല്ലാഹുവിന് സ്തുതി.

ഇതുമായി ബന്ധപ്പെട്ടു സഹകരിച്ചവർ ധാരാളമുണ്ട്. എല്ലാവരേയും പേരെടുത്ത് സ്മരിക്കുക സാധ്യമല്ല. ഗ്രന്ഥം ക്രോഡീകരിക്കാനും ലേഔട്ട് ചെയ്ത് ഭംഗിയാക്കാനും ഉത്തരവാദിത്വമേറ്റെടുത്ത നബീൽ മന്ദലാംകുന്നിനേയും അച്ചടി നിർവഹിച്ച പ്രിന്റിങ്ങ് സൊല്യൂഷനേയും കൃതജ്ഞതാപൂർവം സ്മരിക്കുന്നു. അല്ലാഹു എല്ലാവർക്കും അർഹമായ പ്രതിഫലം നൽകി ശൈഖുനായോടൊപ്പം ചേർത്തു തരുമാറാകട്ടെ, ആമീൻ.

**ഇ.വി സഫ്‌വാൻ റഹ്മാനി & നദ്‌വി**
**നാളിർ മദ്റസത്തു മജ്‌ലിസു ദിക്റ് & മഖാം ശരീഫ്**
**കക്കിടിപ്പുറം, ആലങ്കോട് പി.ഒ, മലപ്പുറം**
**മൊബൈൽ : 9946738664**

## ആശംസകൾ

ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ) അവർകളുടെ 25-ാം ആണ്ട് നേർച്ചയോടനുബന്ധിച്ച് മഹാനുഭാവന്റെ ചരിത്ര ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നുവെന്നറിഞ്ഞതിൽ അതിയായി സന്തോഷിക്കുന്നു. കക്കിടിപ്പുറത്തുകാർക്കും പ്രാന്ത പ്രദേശത്തുകാർക്കും എപ്പോഴും ഒരു മാർഗദർശിയും അനുഗ്രഹവുമായിരുന്നു ആ ധന്യ ജീവിതം.

എന്റെ ഉമ്മ എളാപ്പ എന്നു വിളിക്കുന്ന ഞങ്ങളുടെ ഔക്കരുപ്പാവ ഞങ്ങൾക്കെപ്പോഴും ഒരു വഴികാട്ടിയും അനുഗ്രഹാശിസുകൾ നൽകുന്നവരുമായിരുന്നു. എന്റെ ചെറുപ്പകാലത്ത് മാതാപിതാക്കൾ നിർബന്ധിച്ച് അവരുടെ അടുക്കൽ പോയി അനുഗ്രഹങ്ങൾ തേടാൻ അയക്കുമായിരുന്നു. എന്തു നല്ല കാര്യങ്ങൾ ചെയ്യുമ്പോഴും യാത്ര പുറപ്പെടുമ്പോഴും അവരുടെ ഉപദേശം തേടുമായിരുന്നു.

ഞാൻ ഹൈസ്കൂൾ പഠന സമയത്ത് ഒഴിവു സമയങ്ങളിൽ ആ പണ്ഡിത തേജസ്സിന്റെ അരികിൽ പോയി കിതാബ് ഓതിയിരുന്നു. അവർക്ക് എന്നോട് നല്ല സ്നേഹമായിരുന്നു. എന്റെ ഹൈസ്കൂൾ പഠനം കഴിഞ്ഞപ്പോൾ ഡോക്ടർ ഭാഗം പഠിക്കാൻ ആഗ്രഹം പ്രകടിപ്പിച്ചു കൊണ്ട് അവർ എന്നോട് സംസാരിച്ചത് ഇത്തരുണത്തിൽ ഞാൻ ഓർക്കുന്നു. അന്നത്തെ സാഹചര്യത്തിലെ സാമ്പത്തിക ശേഷികുറവ് കാരണം ഞാൻ സ്വയം പിന്തിരിയുകയായിരുന്നു. ഞാൻ ഗൾഫിൽ പോയ ശേഷം അവരുമായി കത്തിടപാടുകൾ നടത്താറുണ്ടായിരുന്നു. അന്ന് ആ മഹാനുഭാവൻ എനിക്കയച്ച കത്തുകൾ ഇന്നും ഞാൻ സൂക്ഷിക്കുന്നുണ്ട്.

ആ മഹാത്മാവിന്റെ വിയോഗം നമുക്കെല്ലാവർക്കും വിശിഷ്യ ഈ നാടിനും തീരാ നഷ്ടമാണ്. അവരുടെ പരലോക ദറജ അല്ലാഹു ഉയർത്തട്ടെ. അവരോടൊപ്പം അല്ലാഹു നമുക്കും സ്വർഗീയ ആരാമത്തിൽ പ്രവേശിക്കാൻ തൗഫീഖ് നൽകുമാറാകട്ടെ. ആമീൻ

അവരുടെ ആണ്ടു നേർച്ചയും അനുബന്ധമായി സംഘടിപ്പിക്കുന്ന മറ്റെല്ലാ നല്ല കാര്യങ്ങൾക്കും വേണ്ടി പ്രവർത്തിക്കുന്ന എല്ലാവർക്കും അല്ലാഹു തആല ദീർഘായുസ്സും ആഫിയത്തും നൽകട്ടെ, ആമീൻ എന്ന പ്രാർത്ഥനയോടെ എല്ലാ വിധ ആശംസകളും നേരുന്നു.

**പി. ബാവ ഹാജി കക്കിടിപ്പുറം**
**പ്രസിഡന്റ്, അബൂദാബി, ഇന്ത്യൻ ഇസ്‌ലാമിക് സെന്റർ**

## ഒന്നാം പതിപ്പിലെ

# അവതാരിക

ബഹുമാനപ്പെട്ട ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ), അവർകളുടെ ജീവിത ചരിത്ര ഗ്രന്ഥപ്രസി ദ്ധീകരണം വളരെ പ്രസക്തിയർഹിക്കുന്നതാണ്. ചരിത്രത്തിനും പാരമ്പര്യത്തിനും പ്രാധാന്യം കൽപ്പിക്കുമ്പോൾ മാത്രമാണ് ഇസ്‌ലാമിന്റെ ശരിയായ ഉയർത്തെഴുന്നേൽപ്പ് സാധ്യമാവുകയുള്ളൂ. കഴിഞ്ഞ തലമുറയിലെ മഹാന്മാരായ വ്യക്തിത്വങ്ങൾ അടിയുറച്ചു നിന്ന പാത എന്ന നിലയിൽ ഇസ്‌ലാമിനെ കാണാൻ സാധിക്കുമ്പോൾ അതിലേക്കുള്ള ആകർഷണം കൂടുതലായിരിക്കും. നമ്മുടെ പ്രദേശത്തും ജീവിത സാഹചര്യത്തിലും കഴിഞ്ഞു കൂടിയവരുടെ ജീവിതത്തെ പിൻപറ്റൽ കൂടുതൽ പ്രായോഗികമായിരിക്കുമല്ലോ. അതിനാൽ പുതിയ തലമുറക്ക് ശൈഖുനായുടെ ജീവിതത്തെ സംബന്ധിച്ച ഒരു രേഖാചിത്രമെങ്കിലും നൽകാൻ ഈ ഗ്രന്ഥത്തിന് സാധിച്ചെങ്കിൽ എന്ന പ്രതീക്ഷയോടെ ഈ ഗ്രന്ഥത്തെ അവതരിപ്പിക്കുന്നു.

**മർഹൂം വി.പി.എം ഫൈസി**
**കക്കിടിപ്പുറം**

# ബിസ്മില്ലാഹി...

ശൈഖുന താജുൽ അസ്ഫിയാഅ് കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ)വിന്റെ ജീവിത ചരിത്ര ഗ്രന്ഥം ക്രോഡീകരിക്കാൻ അല്ലാഹു എന്നെ തെരഞ്ഞെടുത്തതിന് അവന് അറ്റമില്ലാത്ത സ്തോത്രങ്ങൾ അർപ്പിക്കുന്നു. ശൈഖവർകളുടെ വ്യക്തിത്വത്തെ യഥാവിധി അനാവരണം ചെയ്യുന്ന വിധത്തിൽ വിവരങ്ങൾ സമാഹരിച്ച് അവതരിപ്പിക്കാൻ സാധിക്കാത്തതിൽ അല്ലാഹുവിനോടും ശൈഖ് അവർകളുടെ ആത്മാവിനോടും മാപ്പ് ചോദിക്കുന്നു. ശൈഖ് അവർകളെ അവതരിപ്പിക്കുന്നതിൽ പരാജയം സംഭവിച്ചാലും ആ മഹാവ്യക്തിത്വത്തെ തെറ്റിദ്ധരിക്കാൻ ഇതു നിമിത്തമാകരുതേ എന്ന് സ്രഷ്ടാവിനോട് ഇരക്കുന്നു.

അല്ലാഹുവിന്റെ പാശത്തെയും റസൂൽ(സ)യുടെ മാർഗത്തേയും പിന്തുടർന്ന ഉലമാക്കളുടെ ജീവിതത്തിൽ നിന്നാണ് മാനവരാശിക്ക് സന്മാർഗം വെളിച്ചം ലഭിക്കുകയുള്ളൂ. അതിനാൽ ദീനിന്റെ വഴിയിൽ ഉറച്ച കാൽവെപ്പ് നടത്തിയ ശൈഖ് അവർകളെ പോലുള്ളവരുടെ ജീവിതം ഒരു തുറന്ന പുസ്തകമായി സമൂഹത്തിന് മുമ്പിൽ എന്നും നിലനിൽക്കണം. അവിടുത്തേത് പോലുള്ള ജീവിതം നയിക്കുന്നവരുമായി സഹവസിക്കുന്നതിലൂടെയാണ് ദീനിന്റെ ഉള്ളും പുറവും സ്വാംശീകരിച്ചെടുക്കാൻ സാധിക്കുകയുള്ളൂ. അത്തരം ഉയർന്ന വ്യക്തിത്വങ്ങളുടെ അസാന്നിദ്ധ്യം തീർച്ചയായും ഇരുളിന് നിമിത്തമായി ഭവിക്കും.

വെളിച്ചം അപ്രത്യക്ഷമാകുന്ന നിമിഷത്തിൽ ഇരുൾ കയറിപറ്റുന്നത് സ്വാഭാവികമാണല്ലോ. ഗ്രന്ഥങ്ങളിൽ വെളിച്ചമുണ്ടാക്കുന്നതിനെ സംബന്ധിച്ച് തങ്ക ലിപികളിൽ എഴുതിവെച്ചാലും വെളിച്ചം സൃഷ്ടിക്കാനാകില്ല. വെളിച്ചമുള്ള ഹൃദയങ്ങളാണ് വെളിച്ചം പകരുകയുള്ളൂ. വെളിച്ചം പകരുന്ന ഒരു മഹാമനസ്സിന്റെ ജീവിതത്തിന്റെ രേഖാ ചിത്രമാണ് ഈ ഗ്രന്ഥത്തിൽ കൊറിയിടാൻ ശ്രമിച്ചിരിക്കുന്നത്. വെളിച്ചം തേടുന്നവർക്ക് ഇതൊരു അനുഗ്രഹമായിരിക്കുമെന്ന് ഞാൻ തീർച്ചപ്പെടുത്തുന്നു. കാരണം, ശൈഖിൽ നിന്ന് നേരിട്ട് പ്രകാശ കിരണങ്ങളെ ഏറ്റു വാങ്ങി സ്വയം പ്രകാശിക്കുന്നവരായി

മാറിയ ചില വ്യക്തിത്വങ്ങളിൽ നിന്നുള്ള വെളിച്ചം ഇതിൽ ഉൾപ്പെടുത്താൻ ശ്രമിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തെ സൂക്ഷ്മദർശിനി ഉപയോഗിച്ച് പാരായണം ചെയ്യുന്നവർക്ക് ഇപ്പോൾ വെളിച്ചത്തിന്റെ സ്രോതസ്സുകൾ എവിടെയാണുള്ളത് എന്ന സൂചന ലഭിക്കുന്നതാണ്. ദീനിന്റെ ബാഹ്യവും ആന്തരികവുമായ തലങ്ങളെ സമ്മിശ്രമായി സമ്മേളിപ്പിച്ച ശൈഖ് അവർകൾ ഇരുപതാം നൂറ്റാണ്ടിന്റെ അവസാന പകുതിയിൽ കേരളം കണ്ട സുസമ്മതനായ സൂഫി ഗുരുവായിരുന്നു.

ഇരുപതാം നൂറ്റാണ്ട് മാനവ ചരിത്രത്തിൽ വലിയ വിപ്ലവങ്ങൾക്ക് സാക്ഷ്യം വഹിച്ച കാലഘട്ടമാണെന്ന് ചരിത്രത്തിന്റെ ബാലപാഠമറിയുന്നവർക്ക് പോലും അറിയാം. ബൗദ്ധിക തലത്തിൽ യുക്തിവാദങ്ങൾക്കും രാഷ്ട്രീയ തലത്തിൽ വലിയ അട്ടിമറികൾക്കും സാക്ഷ്യം വഹിച്ച നൂറ്റാണ്ട് എന്ന നിലയിൽ തമസ്സ് കനത്ത് തുടങ്ങിയ കാലമാണത്. കൂടുതൽ തമോ ഗർത്തങ്ങളിലേക്ക് നമ്മെ കൂട്ടികൊണ്ടു പോകുവാൻ ഇന്ന് പിശാച് അതിന്റെ എല്ലാ കുതന്ത്രങ്ങളുമായി രംഗത്ത് വന്നിരിക്കുകയാണ്. അതിനാൽ മിന്നാമിനുങ്ങിന്റെ വെട്ടം പോലും ഇന്ന് വലിയ അനുഗ്രഹമായിട്ടാണ് വഴി മദ്ധ്യത്തിൽ നിൽക്കുന്ന നമുക്ക് തോന്നുന്നത്. അതുകൊണ്ടാണ് അർഹതയും പ്രാപ്തിയുമില്ലാതെ തന്നെ ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ)വിന്റെ ചരിത്രം ക്രോഡീകരിക്കാൻ ഈയുള്ളവൻ മുന്നിട്ടു വന്നത്. ഈ ഗ്രന്ഥത്തിന്റെ ക്രോഡീകരണം വെളിച്ചമുള്ള ഹൃദയങ്ങളിലേക്ക് ചേർച്ച ലഭിക്കാൻ നിമിത്തമാകണേ എന്ന പ്രാർത്ഥനയാണുള്ളത്.

അല്ലാഹുവിന്റെ അനുഗ്രഹത്താൽ ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ) വിന്റെ ജീവിതവുമായി അഭേദ്യമായ ബന്ധമുള്ള ചില വ്യക്തിത്വങ്ങളുമായി നേരത്തെയുള്ള ബന്ധത്തെ ദൃഢപ്പെടുത്താൻ ഈ ഗ്രന്ഥത്തിന്റെ പണിപുരയിൽ വെച്ച് എനിക്ക് അവസരമുണ്ടായിട്ടുണ്ട്, അൽഹംദുലില്ലാഹ്. ശൈഖ് അവർകളുടെ ജ്യേഷ്ഠ സഹോദരന്റെ പേര മകനായ സ്വഫ്‌വാൻ റഹ്മാനിയാണ് വിവരങ്ങളുടെ സ്രോതസ്സുകൾ മുഴുവൻ തുറന്ന് തന്നത്. ശൈഖ് അവർകളുടെ ചരിത്രം പരാമർശിക്കുന്ന ഇതുവരെ പ്രസിദ്ധീകരിച്ച രചനകളെയാണ് ആദ്യമായി ഇതിന്റെ അവലംബമാക്കിയിരിക്കുന്നത്. മഹാനവർകളുടെ സഹവാസത്തിന്റെ സൗഭാഗ്യം സിദ്ധിച്ച ഇന്ന് ജീവിച്ചിരിക്കുന്നവരുമായുള്ള സംസാരമാണ് രണ്ടാമത്തെ സ്രോതസ്സ്.

ഗ്രന്ഥത്തിന്റെ ആദ്യ പതിപ്പ് പുറത്തിറങ്ങിയപ്പോൾ വായനക്കാരിൽ നിന്ന് നല്ല സ്വീകരണമാണ് ലഭിച്ചത്. രണ്ടാം പതിപ്പ് പുറത്തിറക്കുന്ന വിവരം അറിഞ്ഞ ഉടനെ പിന്തുണ അറിയിച്ചവർക്ക് പ്രത്യേകമായ അനുഗ്രഹത്തിന് പ്രാർത്ഥിക്കുന്നു. അല്ലാഹു അവരുടെ പിന്തുണയേയും പ്രയത്നിച്ചവരുടെ പ്രയത്നങ്ങളേയും സ്വീകരിക്കട്ടെ. ആമീൻ

ആദ്യപതിപ്പിൽ സംഭവിച്ച ചില പിഴവുകളെ തിരുത്താനും ഏതാനും ഭാഗങ്ങൾ കൂട്ടിച്ചേർക്കാനും ഈ പതിപ്പിൽ ശ്രദ്ധിച്ചിട്ടുണ്ടെങ്കിലും കുറ്റമറ്റതായി എന്ന് ഒരിക്കലും അവകാശപ്പെടുന്നില്ല. ശ്രദ്ധയിൽപ്പെടുന്ന അബദ്ധങ്ങൾ ഉടനെ നസീഹത്തോടെ ചൂണ്ടി കാണിക്കണമെന്ന് അറിയിച്ചു കൊണ്ട് സമർപ്പിക്കുന്നു.

**എഡിറ്റർ**
**നബീൽ മന്ദലാംകുന്ന്**
**കുന്നിക്കൽ വീട്**
**മന്ദലാംകുന്ന് പി.ഒ**
**തൃശൂർ ജില്ല – 680518**
**മൊബ്: 9846741629**

# കക്കിടിപ്പുറം ശൈഖുന ഒരു പശ്ചാത്തല ചിത്രം

ഇക്കൂരത്തുവളപ്പിൽ എന്ന തറവാട്ടിലെ സന്തതിയാണ് കക്കടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ). ധാരാളം ആലിമുകളേയും സൂഫിമാരേയും സംഭാവന ചെയ്തിട്ടുള്ള തറവാടാണ് 'ഇക്കൂരത്ത് വളപ്പ്'. കക്കടിപ്പുറത്തും പരിസര പ്രദേശങ്ങളിലും 'മൊല്ലപ്പാപ്പ' എന്ന് ആദരപൂർവം വിളിക്കപ്പെട്ടിരുന്ന ഇക്കൂരത്തുവളപ്പിൽ അബ്ദുല്ലാഹ് (റ)യണ് കക്കിടിപ്പുറം ശൈഖുനായുടെ പിതാവ്. ദീനിന്റെ പ്രാഥമിക പാഠങ്ങളും ഖുർആൻ പാരായണവും തന്റെ ശിഷ്യഗണങ്ങൾക്ക് പകർന്നു കൊടുക്കുന്ന ഗുരുനാഥനായിരുന്നു മൊല്ലപ്പാപ്പ. അല്ലാഹുവിന്റെ പൊരുത്തം ലക്ഷ്യമാക്കി കൊണ്ട് ദീനി വിജ്ഞാനങ്ങൾ പകർന്നു കൊടുക്കുന്ന ആ ഔന്നിത്യമുള്ള ഗുരുവര്യന്റെ രണ്ടാമത്തെ പുത്രനാണ് ഇരുപതാം നൂറ്റാണ്ടിലെ ആത്മീയ പ്രകാശമായി പ്രശോഭിച്ചത്. സൂഫിവര്യനായ സ്വപിതാവിൽ നിന്നു തന്നെ അബൂബക്കർ മുസ്‌ലിയാർ ഖുർആൻ പാരായണവും ദീനിന്റെ ബാലപാഠങ്ങളും കരസ്ഥമാക്കി. മാതാവ് ചെറിയത്ത് വളപ്പിൽ മമ്മാലി എന്നവരുടെ മൂത്ത മകൾ ഫാത്തിമ എന്നവരാണ്.

വിത്തും വതയ്ക്കുന്ന ഭൂമിയും ഫലപ്രദമാണെങ്കിൽ വിള നന്നായിരിക്കുമല്ലോ. അതു തന്നെയാണ് കക്കിടിപ്പുറം ശൈഖുനയുടെ ചരിത്രം. ആത്മജ്ഞാനത്തിന്റെ സ്രോതസ്സാകാൻ അല്ലാഹു തെരഞ്ഞെടുത്തതിന്റെ ലക്ഷണങ്ങളെല്ലാം അവിടുത്തെ ജനനത്തിൽ കാണുന്നുണ്ട്. മാതാപിതാക്കളാണ് മക്കളുടെ ദീനിനെ നിർണയിക്കുന്നത് എന്ന് നബി(സ) പഠിപ്പിച്ചതാണ്. അതാണ് അല്ലാഹുവിന്റെ നടപടിക്രമം. അല്ലാഹുവിന്റെ ദീൻ സ്വീകരിക്കാൻ സാധിക്കുന്ന പ്രകൃതത്തിൽ ജനിക്കുന്ന കുട്ടികളെ അതിൽ നിന്ന് വ്യതിചലിപ്പിച്ച് കുട്ടിയുടെ പ്രകൃതത്തെ കളങ്കപ്പെടുത്തുന്നത് മാതാപിതാക്കളാണ്. മാതാപിതാക്കൾ കാരണം മക്കൾ മജൂസിയും നസ്രാണിയുമായി മാറുന്നു. ഇവിടെ ദീനിന്റെ പ്രകൃതത്തെ ഫലപ്രദമായി ഉപയോഗിക്കുന്ന മാതാപിതാക്കളുടെ സന്താനമായിട്ടാണ് ശൈഖുനയെ അല്ലാഹു ഭൂജാതരാക്കുന്നത്.





ഖുർആനും ഇസ്‌ലാമിക ബാലപാഠങ്ങളും പഠിക്കുന്നതോടൊപ്പം ഭൗതിക വിദ്യാഭ്യാസവും ശൈഖുന കരസ്ഥമാക്കി. മാതൃഭാഷ മാത്രമല്ല ഇംഗ്ലീഷ് എഴുതാനും വായിക്കാനും കൂടി അബൂബക്കർ മുസ്‌ലിയാർ പരിജ്ഞാനം നേടിയിരുന്നു. കക്കിടിപ്പുറം ശൈഖുനയുടെ പതിമൂന്നാമത്തെ വയസ്സിൽ അവിടുത്തെ ക്രാന്ത ദർശിയായ പിതാവ് അദ്ദേഹത്തെ ഒരു ആത്മജ്ഞാനിയുടെ കൈയിൽ ഏൽപ്പിച്ചു. അറക്കൽ മൂപ്പർ എന്നറിയപ്പെട്ട അൽ-ആരിഫ് ബില്ലാഹി- അശൈഖ് കുഞ്ഞിമൽക്കാൻ മുസ്‌ലിയാർ(റ) അവർകളുടെ ശിഷ്യത്വത്തിൽ പതിനാല് വർഷത്തോളം കക്കടിപ്പുറം ശൈഖുന കഴിഞ്ഞു കൂടി. മുറബ്ബിയായ ശൈഖും ഫഖീഹും മുഫ്തിയുമായ ആ ജ്ഞാന സമുദ്രം ശൈഖുനാക്ക് ബാഹ്യവും ആന്തരികവുമായ വിജ്ഞാനങ്ങൾ നൽകി വളർത്തി കൊണ്ടുവരാൻ പറ്റിയ കേന്ദ്രം തന്നെയായിരുന്നു.

ശരീഅത്തിലും ത്വരീഖത്തിലും കുഞ്ഞിമൽക്കാൻ ഉസ്താദിന്റെ ശിഷ്യത്വത്തിൽ കക്കിടിപ്പുറം ശൈഖുന നീണ്ട 14 വർഷങ്ങൾ സഹവസിച്ചു. സഹവാസത്തിലൂടെ നേടുന്ന വിജ്ഞാനങ്ങളാകുമ്പോൾ അനുഭവജ്ഞാനത്തിന്റെ ലോകം കൂടി തുറന്നു കിട്ടുമല്ലോ. കാമിലായ ഒരു ശൈഖുമായുള്ള സഹവാസമാകുമ്പോൾ ഹഖീഖത്തിന്റെ സമുദ്രത്തിൽ ഊളയിടാനുള്ള പക്വത കൂടി ആർജിക്കാൻ സാധിക്കുന്നു. അക്ഷരാർത്ഥത്തിൽ കക്കിടിപ്പുറം ശൈഖുന ഈ വിശേഷണങ്ങളെല്ലാം അർഹിക്കുന്ന വിലായത്തി

ന്റെ പദവി സിദ്ധിച്ചവരായിരുന്നു. തക്‌ലീഫോടെ(വകതിരിവ് ) ഇടപെടേണ്ട രംഗങ്ങളിൽ സാധാരണക്കാരന്റെ അവസ്ഥയിലേക്ക് വരികയും അല്ലാത്തപ്പോഴെല്ലാം അല്ലാഹുവിന്റെ സാമീപ്യത്തിലേക്ക് മനസ്സാ സഞ്ചരിക്കുകയും ചെയ്യുന്ന കാമിലായ വലിയ്യായിരുന്നു ശൈഖുന എന്ന് അവിടുത്തെ വിലായത്തിന്റെ അനന്തരാവകാശികളായ മുരീദന്മാർ അനുസ്മരിക്കാറുണ്ട്.

ഉയർന്ന കിതാബുകൾ പഠിക്കാനായി കേരളത്തിന്റെ നാനാഭാഗത്തു നിന്നും വിദ്യാർത്ഥികൾ എത്തുന്ന ദർസായിരുന്നു അറക്കൽ മൂപ്പരുടേത്. വിദ്യാർത്ഥികൾ പഠിക്കുന്നതനുസരിച്ച് പ്രവർത്തിക്കുന്നുണ്ടോ എന്ന് അവിടെ സൂക്ഷ്മമായി പരിശോധിക്കപ്പെട്ടിരുന്നു. കുഞ്ഞമ്പാവ മുസ്‌ലിയാരുടെ ശിഷ്യത്വം വഴി മഖ്ദൂമി പഠന മാതൃകയെ പിന്തുടർന്ന അറക്കൽ മൂപ്പർ ശൈഖ് സൈനുദ്ദീൻ മഖ്ദൂം(റ) പൊന്നാനിയിൽ തുടങ്ങി വെച്ച ആത്മ സംസ്കരണത്തിലൂന്നിയ പഠന മാതൃകയിലാണ് ദർസ് നടത്തിയിരുന്നത്. അതുകൊണ്ടു തന്നെ പഠനത്തിനനുസരിച്ച ജീവിത ചിട്ടയും ആത്മസംസ്കരണവും പുലർത്താത്തവർക്ക് സൗജന്യമായി ലഭിക്കുന്ന ഭക്ഷണം സ്വീകരിക്കാൻ അർഹതയില്ല എന്നൊരു അലിഖിത നിയമം അന്നു ദർസിൽ നിലനിന്നിരുന്നു. തർബിയ്യത്തിന് ഊന്നൽ നൽകിയിരുന്ന അറക്കൽ ദർസിൽ ഭക്ഷണത്തിനും ഉറക്കത്തിനും സംസാരങ്ങൾക്കുമെല്ലാം വളരെ നിയന്ത്രണമുണ്ടായിരുന്നു. മനുഷ്യന്റെ ആത്മീയ വളർച്ചക്ക് അനിവാര്യമായ ഈ നിയന്ത്രണങ്ങളില്ലാതെ ആത്മ സംസ്കരണവും തർബിയ്യത്തും നേടിയെടുക്കുവാൻ സാധിക്കുകയില്ല. അറക്കൽ ദർസിലെ മുത്തഅല്ലിമീങ്ങൾക്ക് ഈ വക കാര്യങ്ങളിൽ നല്ല ശിക്ഷണമാണ് ലഭിച്ചിരുന്നത്. അങ്ങനെ ഉഖ്റവിയായ ആലിമീങ്ങളെ വളർത്തി കൊണ്ടുവരാൻ പര്യപ്തമായ ആത്മീയ വിദ്യാലയത്തിലേക്കാണ് കക്കിടിപ്പുറം ശൈഖുന കയറി വന്നത്. നമ്മുടെ കഥാപുരുഷനായ




ശൈഖുന കക്കിടിപ്പുറം വലിയുല്ലാഹിയുടെ ആത്മീയ ചൈതന്യം മറ നീക്കി പുറത്ത് വരാൻ അനുയോജ്യമായ സാഹചര്യം.

അറക്കൽ ദർസിൽ പ്രാഥമിക കിതാബുകൾ പഠിപ്പിക്കാൻ മുതിർന്ന മുത്തഅല്ലിമുകളാണുണ്ടായിരുന്നത്. ഉയർന്ന കിതാബുകൾ മാത്രമാണ് കുഞ്ഞിമൽക്കാനുസ്താദ് നേരിട്ടു പഠിപ്പിച്ചിരുന്നത്. ശൈഖുനായുടെ ജ്ഞാനാർജനത്തിലുള്ള പ്രത്യേക വൈഭവവും പഠിച്ചതനുസരിച്ച് പ്രവർത്തിക്കുന്നതിലുള്ള നിഷ്ഠയും മഹാനവർകളുടെ ഉസ്താദായ മാമു മുസ്‌ലിയാരെ നന്നായി ആകർഷിച്ചു. ഏറെ വൈകാതെ വലിയ ഉസ്താദായ അറക്കൽ മൂപ്പരുടെ അടുക്കലും കക്കിടിപ്പുറം ശൈഖുനായുടെ വ്യക്തിത്വം ശ്രദ്ധിക്കപ്പെട്ടു. അൽഫിയ മുതൽക്കുള്ള പഠനങ്ങളെല്ലാം അറക്കൽ മൂപ്പരുടെ നേരിട്ടുള്ള തഅ്‌ലീമിലും തർബിയ്യത്തിലുമായിരുന്നു. ബാഹ്യവും ആന്തരികവുമായ വിജ്ഞാനങ്ങളുടെ പാരാവാരമായി ശൈഖുന വളർന്നു. തന്റെ വ്യുൽപ്പത്തിക്കനുസരിച്ച് ജീവിക്കാനുള്ള തസ്കിയത്തും തർബിയ്യത്തും കൂടി കരസ്ഥമാക്കിയ മഹാനവർകൾ ഖാദിരിയ്യ, രിഫാഇയ്യ, ബാഅലവിയ്യ പോലുള്ള ത്വരീഖത്തുകളുടെ ഇജാസത്തുകളും കരസ്ഥമാക്കിയിരുന്നു.

**അധ്യാപന മേഖലയിൽ**

വിജ്ഞാനമാണ് ദീനിന്റെ ജീവൻ. വിജ്ഞാനത്തിലൂടെയാണ് ഹൃദയങ്ങളെ ഈമാൻ കൊണ്ട് പ്രകാശിപ്പിക്കാൻ സാധിക്കുകയുള്ളൂ. നാം ജീവിക്കുന്ന ഈ ഐഹിക ലോകത്തിന്റെ നശ്വരതയും നൈമിഷികതയും അതിന്റെ വഞ്ചനാ സ്വഭാവവും മനസ്സിലാക്കി ഐഹീക പരിത്യാഗികളായി മാറിയവർക്കാണ് ഈ യാഥാർത്ഥ്യങ്ങൾ സമൂഹത്തെ പഠിപ്പിക്കാൻ സാധിക്കുക. തൗഹീദിലൂന്നി കൊണ്ടുള്ള സ്വഭാവ ഗുണങ്ങൾ സിദ്ധിക്കുകയും നബി(സ)യുടെ ചര്യ പിന്തുടർന്നു കൊണ്ടുള്ള ജീവിത ചിട്ടകൾ അനുശീലിക്കുകയും ചെയ്ത വിജ്ഞാനികളിൽ നിന്നാണ്

സമൂഹത്തിന് ദീൻ മനസ്സിലാക്കാനാവുക. ഒരു ലക്ഷത്തിൽ പരം പ്രവാചകന്മാർ മുഖേന അല്ലാഹു നടപ്പിലാക്കിയ പ്രബോധന ദൗത്യം നിർവഹിക്കാൻ പര്യപ്തരായ ഗുരുനാഥന്മാരാണ് ഈ സമൂഹത്തിന് അനിവാര്യമായിട്ടുള്ളത്. അന്ത്യ പ്രവാചകർ(സ)യുടെ കാല ശേഷം നബി(സ) തങ്ങളുടെ ഉമ്മത്തിലെ ഉലമാക്കൾക്കാണ് പ്രവാചകന്മാർ നിർവഹിച്ച ദൗത്യത്തിന്റെ അനന്തരാവകാശമുള്ളത്. ഈ വിശേഷണങ്ങളിലേക്ക് അനുയോജ്യനായ വ്യക്തിത്വമായിരുന്നു കക്കിടിപ്പുറം ശൈഖുന.

കേരളത്തിലെ മുസ്‌ലിംകൾക്കിടയിൽ ദീനിന്റെ വെളിച്ചമായി നിൽക്കാൻ ശൈഖുന കക്കിടിപ്പുറം അവർകളെ അല്ലാഹു തെരഞ്ഞെടുത്തു. അറക്കൽ മൂപ്പരുടെ തർബിയ്യത്തിൽ വളർന്നു വന്ന ആ ഉഖ്റവിയായ മുത്തഅല്ലിം ഉഖ്റവിയായ ആലിമായി സേവന രംഗത്തേക്ക് ഇറങ്ങുകയാണ്.

ഏതാണ്ട് മദ്ധ്യ കേരളത്തിന്റെ മുസ്‌ലിം പ്രദേശങ്ങളിൽ എല്ലാം അന്ന് അറിയപ്പെട്ടിരുന്ന മതവിജ്ഞാന കേന്ദ്രമായിരുന്നു അറക്കൽ പള്ളി. മുദരിസിനെയും മറ്റു ആലിമീങ്ങളുടെ സേവനങ്ങളും ലഭ്യമാക്കാൻ അറക്കൽ മൂപ്പരെ സമീപിച്ചിരുന്ന കാലം. അങ്ങിനെ പന്താവൂരിനടുത്തുള്ള പെരുമുക്കുകാർക്ക് മുദരിസിനെ ആവശ്യമായി വന്നപ്പോൾ അറക്കൽ മൂപ്പരെ അവർ സമീപിച്ചു. ആ അവസരത്തിലാണ് ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർക്ക് മുദരിസ്സായി നിയോഗം ലഭിക്കുന്നത്.

പെരുമുക്ക് പഴയ കാലം തൊട്ടു തന്നെ വലിയ ദർസുകൾ നടന്നു വന്നിരുന്ന മഹല്ലാണ്. വലിയ വലിയ കിതാബുകൾ അവിടെ ദർസ് നടന്നിരുന്നു. ഇബ്നുഹജർ(റ)വിന്റെ തുഹ്ഫ പോലുള്ള കിതാബുകൾ പഠിക്കുന്ന വിദ്യാർത്ഥികളെല്ലാമുള്ള ഒരു ദർസിലേക്കാണ് ശൈഖുന നിയോഗിതനാകുന്നത്. ഹൈദ്രു ഹാജിഎന്ന എൺപതുകാരനായ പണ്ഡിത കാർന്നവർക്ക് ഇഹ്‌യാ ഉലൂമിദ്ദീൻ ഓതി





കൊടുത്തു കൊണ്ടാണ് ശൈഖുന തന്റെ ദർസ് ആരംഭിക്കുന്നത്. വടക്കേ മലബാറിലെ കണ്ണൂരിനടുത്തുള്ള മാങ്കടവ്, തലശ്ശേരിക്കടുത്തുള്ള കരിയാട്, തൃശൂർ ജില്ലയിലെ പെരുമ്പിലാവ്, പെരിന്തൽമണ്ണക്കടുത്തുള്ള ചെമ്മല, സ്വന്തം നാടായ കക്കിടിപ്പുറം, തൊട്ടടുത്ത മഹല്ലായ കുണ്ടുരുമ്മൽ എന്നിവിടങ്ങളിലും ശൈഖുന ദർസ് നടത്തിയിട്ടുണ്ട്. ശൈഖുനയുടെ ദർസിൽ നിന്നും ആത്മാവിനു വെളിച്ചവും അന്നവും ലഭിച്ചവർ ദീനിന്റെ വിളക്കിന് എണ്ണ പകർന്നു കൊണ്ട് നില കൊള്ളുന്നു.

**വിശുദ്ധ യാത്രകൾ**

ശൈഖുന മൂന്നോ നാലോ ഹജ്ജ് യാത്ര ചെയ്തിട്ടുണ്ട്. മദീനയും ബദ്റും ഉഹ്ദും മറ്റു പല പുണ്യ സ്ഥലങ്ങളും സിയാറത്ത് ചെയ്തു കൊണ്ടായിരുന്നു ഹജ്ജ് യാത്ര. 1972ൽ ശൈഖുന ഇറാക്ക് സന്ദർശിച്ചു. ഗൗസുൽ അഅ്ളമിന്റേയും ശൈഖ് അഹ്മദുൽ കബീർ രിഫാഇ(റ)യുടേയും മഖ്ബറകൾ ശൈഖുന സിയാറത്ത് ചെയ്തു. ഇറാഖ് യാത്രയിൽ പല ആത്മജ്ഞാനികളേയും കണ്ടു മുട്ടി. ശൈഖ് ജീലാനി തങ്ങളുടെ സന്താന പരമ്പരയിൽ പെട്ട യൂസുഫ് ജീലാനിയേയും പരിചയപ്പെട്ടു. അശ്റത്തുൽ മുബശിരീങ്ങളിൽപെട്ട സ്വഹാബിയായ സുബൈർ(റ)വിന്റെ ഖഡ്ഗം കാണാനും ആ യാത്രയിൽ ശൈഖുനാക്ക് ഭാഗ്യം ലഭിച്ചിരുന്നു. ബസ്വറയിലും കൂഫയിലുമുള്ള പല മഹാന്മാരുടെ അന്ത്യവിശ്രമ കേന്ദ്രങ്ങളും ശൈഖുന സന്ദർശിച്ചു. കൂട്ടത്തിൽ ഹുസൈൻ(റ)വിനെ ക്രൂരമായി കൊലപ്പെടുത്തിയ കർബലയും സന്ദർശിച്ചു.

ഇന്ത്യയിലെ വിവിധ ഭാഗങ്ങളിലുള്ള മഹാന്മാരുടെ അന്ത്യ വിശ്രമ കേന്ദ്രങ്ങളിലും ശൈഖുന സന്ദർശനം നടത്തിയിരുന്നു. ശൈഖുനയുടെ യുവത്വ കാലത്ത് ഹൈദ്രാബാദിൽ ഒരു പ്രമുഖ ശൈഖുണ്ടായിരുന്നു ശാഹ് അബ്ദുൽ ഖാദിർ ഹൈദ്രാബാദി സൂഫി. ബാഹ്യവും ആന്തരികവുമായ വിജ്ഞാനങ്ങളിൽ അഗാധമായ വ്യുൽപ്പത്തി നേടിയ

മഹാ പണ്ഡിതനും തർബിയ്യത്തിന്റെ ശൈഖുമായ ആ ശ്രേഷ്ഠ വ്യക്തിത്വത്തെ ബന്ധപ്പെടാൻ ശൈഖുന വല്ലാതെ ആഗ്രഹിച്ചു. എന്നാൽ, ശൈഖുനയുടെ എല്ലാമെല്ലാമായ അറക്കൽ മൂപ്പർ അതിനുള്ള അനുമതി നൽകിയില്ല. പഠനപൂർത്തിക്കും ബിരുദമെടുക്കാനുമായി പോലും മറ്റൊരു കേന്ദ്രത്തിലേക്ക് ശൈഖുനയെ അറക്കലെ ഉസ്താദ് പറഞ്ഞയച്ചിരുന്നില്ല. ഒരിക്കൽ സിയാറത്ത് യാത്രകൾക്കിടയിൽ ഹൈദരാബാദിൽ എത്തിപ്പെട്ടപ്പോൾ ശാഹ് അബ്ദുൽഖാദിർ ഹൈദരാബാദി സൂഫിയെ സന്ദർശിക്കാൻ വേണ്ടി പുറപ്പെട്ടു. പക്ഷേ, വഴി മദ്ധ്യത്തിൽ വെച്ച് കയ്യിൽ കരുതിയിരുന്ന പണമെല്ലാം കഴിഞ്ഞു. പിന്നീട്, നാട്ടിലേക്ക് തിരിക്കാൻ പരിചയക്കാരായ ഒരാളിൽ നിന്ന് പണം കടം വാങ്ങിയാണ് നാട്ടിലേക്ക് തിരിച്ചത്. ഇത് ശൈഖ് കുഞ്ഞിമൽക്കാൻ ഉസ്താദിന്റെ സമ്മതം ലഭിക്കാത്തതിന്റെ ലക്ഷണമാണെന്നു ശൈഖുന തന്നെ പറഞ്ഞിട്ടുണ്ട്.

കക്കടിപ്പുറത്തിന്റെ പരിസര പ്രദേശമായ ഐലക്കാട്ടിൽ ജീവിച്ചിരുന്ന സഈദ് മുസ്‌ലിയാരുമായും ശൈഖുനാക്ക് ബന്ധമുണ്ടായിരുന്നു. മക്കയിലെ ഡോ. അലവി മാലിക്കിയുടെ ദർസിൽ സംബന്ധിച്ചു അവിടുത്തെ ശിഷ്യത്വവും ശൈഖുന സമ്പാദിച്ചിട്ടുണ്ട്.





# ശൈഖുനായുടെ ഗുരുപരമ്പര

1. ശൈഖ് കുഞ്ഞിമൽക്കാൻ(റ) (കുഞ്ഞിമരക്കാർ, അറക്കൽ മൂപ്പർ) വഫാത്ത് - ഹി. 1369
2. കുഞ്ഞമ്പാവ ഉസ്താദ് പൊന്നാനി(അബ്ദുറഹ്മാൻ മഖ്ദൂം)

ശൈഖ് മുഹമ്മദ്ബ്നു അഹമ്മദ്(റ) (തട്ടാങ്കര കുട്ട്യാമു മുസ്‌ലിയാർ)

3. ശൈഖ് സൈനുദ്ദീൻ മഖ്ദൂം ആഖിർ(റ), വഫാത്ത് - 1305
4. വെളിയങ്കോട് ഉമർ ഖാളി(റ), വഫാത്ത് ഹി. 1273
5. ശൈഖ് മുഹമ്മദ്ബ്നു സൂഫി(റ), പൊന്നാനി(മമ്മിക്കുട്ടി ഖാളി)
6. ശൈഖ് അലിഹസ്സൻ മഖ്ദൂമി(റ)
7. ശൈഖ് അഹമ്മദ് മഖ്ദൂമി(റ)
9. ശൈഖ് നൂറുദ്ദീൻ മഖ്ദൂമി(റ)
10. ശൈഖ് അബ്ദുൽ അസീസ് മഖ്ദൂമി(റ)
11. ശൈഖ് അബ്ദുറഹ്മാൻ മഖ്ദൂമി പൊന്നാനി(റ)
12. ശൈഖ് ഉസ്മാൻ മഖ്ദൂമി പൊന്നാനി(റ)
13. ശൈഖ് അബ്ദുറഹ്മാൻ മഖ്ദൂമി(റ)
14. ശൈഖ് സൈനുദ്ദീൻ മഖ്ദൂം(റ)(രണ്ടാമൻ), ഫത്ഹുൽ മുഈന്റെ രചയിതാവ്
15. ഇമാം ഇബ്നു ഹജറുൽ ഹൈത്തമി(റ)
16. ഇമാം സകരിയ്യൽ അൻസാരി(റ)
17. ഇമാം ഇബ്നു ഹജറുൽ അസ്ഖലാനി(റ)
18. ഇമാം അബ്ദുൽറഹീം ഇറാഖി(റ)
19. ഇമാം അലിയ്യുബ്നു ഇബ്റാഹീം അൽ അത്വാർ(റ)
20. ഇമാം നവവി(റ)
21. ഇമാം സലാമുബ്നുൽ ഹസൻ അൽഅർബലി(റ)
22. മുഹമ്മദുൽ ഖസ്‌വീനി(റ)
23. അബ്ദുൽ ഗഫാറുൽ ഖസ്‌വീനി(റ)
24. ഇമാം റാഫിഈ(റ)
25. ഇമാം മുഹമ്മദ് അബ്ദുൽകരീം അർറാഫിഇ(റ)
26. മുഹമ്മദ് അന്നൈസാബൂരി(റ)
27. ഇമാം ഗസ്സാലി(റ)
28. ഇമാമുൽ ഹറമൈനി(റ)
29. ഇമാം അബൂ മുഹമ്മദൽ ജുവൈനി(റ)
30. ഇമാം അബൂബക്കർ അൽ മർവസി(റ)

31. ഇമാം മുഹമ്മദ് അൽ മർവസി(റ)
32. ഇമാം അബൂ ഇസ്ഹാഖ് അൽ മർവസി(റ)
33. ഇമാം അഹ്‌മദൽ ബഗ്ദാദി(റ)
34. ഇമാം ഉസ്മാനൽ അഗാത്വി(റ)
35. ഇമാം റബീഅ് അൽ മുറാദി(റ)
36. ഇമാം ശാഫിഈ(റ)
37. ഇമാം മാലിക്ക്(റ)
38. ഇമാം നാഫിഅ്(റ)
39. അബ്ദുല്ലാഹിബ്നു ഉമർ(റ)
40. മുഹമ്മദ് റസൂലുല്ലാഹി(സ)



## കക്കിടിപ്പുറം ശൈഖുനയുടെ കുടുംബങ്ങൾ



# ശൈഖുനയുടെ ഗ്രന്ഥങ്ങൾ

١. أقرب الطرق الى الحق، الصلاة على اشرف الخلق

ത്വരീഖത്തിനെ സംബന്ധിച്ച് ശൈഖുന എഴുതിയ ഗ്രന്ഥമാണിത്. ത്വരീഖത്തിന്റെ പേരിൽ പല അതിര് കടന്ന സംസാരങ്ങളും മറ്റുമായി പലരും രംഗത്ത് വന്ന അവസരത്തിലാണ് ശൈഖുന ഈ ഗ്രന്ഥം രചിക്കുന്നത്. ശരീഅത്തിനെ സൂക്ഷിക്കുന്നതിൽ വേണ്ടത്ര നിഷ്ഠ പുലർത്താത്ത നിലപാടുകളും ത്വരീഖത്ത് ശരീഅത്തിൽ നിന്ന് വേറിട്ട ഒന്നാണ് എന്ന് തെറ്റിദ്ധരിപ്പിക്കുന്ന അവസരത്തിൽ മഹാന്മാരായ പൂർവ്വ സൂരികളായ ഇമാമുകളുടെ ഉദ്ധരണികളെ കോർത്തിണക്കി കൊണ്ട് രചിച്ചതാണ് أقرب الطرق. സ്വലാത്തിലൂടെ ആത്മീയ വിജയം കൈവരിക്കാനുള്ള വഴികളെയും ഈ ഗ്രന്ഥം പരിചയപ്പെടുത്തുന്നുണ്ട്. നബി(സ)യിലേക്ക് സ്വലാത്ത് മുഖേന ആത്മീയ ബന്ധം ഉറപ്പിക്കുകയും ശരീഅത്തിന്റെ തത്വങ്ങളും നിയമ വ്യവസ്ഥകളും പിന്തുടർന്ന് ജീവിക്കുകയുമാണ് ഇതിന്റെ വഴി. ദലാഇലുൽഖൈറാത്താണ് ഈ വഴിയിലൂടെ പോകുന്നവർക്ക് മഹാനവർകൾ നൽകിയിരുന്ന ഇജാസത്ത്.

٢. رسالة السعادة الابدية في أسماء الصحابة البدرية

സ്വഹാബികളിൽ പ്രത്യേകക്കാരായ ബദ്‌രീങ്ങളുടെ പേരുകളും അവരുടെ ഹ്രസ്വ ചരിത്രവും വിവരിക്കുന്നതാണ് ഈ കൃതി.





٣. رسالة سعة الرحمة في ازالة التهمة عن مقيم الجمعة

ജുമുഅഃ സ്ഥാപിക്കുന്നത് സംബന്ധിച്ച് നിലനിന്നിരുന്ന തെറ്റിദ്ധാരണ നീക്കാൻ വേണ്ടിയാണ് ശൈഖുന ഈ ലഘു ഗ്രന്ഥം രചിച്ചത്. ജുമുഅ ഒന്നിലധികം നിലനിൽക്കാവുന്നതിനെ സംബന്ധിച്ചും വെള്ളിയാഴ്ച ദിവസം സുന്നത്തായ കാര്യങ്ങളെ സംബന്ധിച്ചും പ്രമാണിക ഗ്രന്ഥങ്ങളുടെ അടിസ്ഥാനത്തിലാണ് ഈ രചന.

٤. هداية القوم في شرح رسالة الصوم

തുഹ്ഫ, നിഹായ, മുഗ്നി തുടങ്ങിയ ശാഫിഇ ഫിഖ്ഹിൽ നോമ്പ് സംബന്ധമായി വന്ന ഭാഗങ്ങളെ ഉപജീവിച്ചു കൊണ്ട് ശൈഖ് അവർകൾ തയ്യാറാക്കിയ രചനയാണിത്. വിശദീകരണം ആവശ്യമാകുന്നിടത്ത് ശൈഖുന വിശദീകരണങ്ങൾ നൽകുകയും ചെയ്തിരിക്കുന്നു.

# കക്കിടിപ്പുറം ശൈഖുനയുമായി
# സഹവസിച്ചവർ പറയുന്നു





## എസ്.എ.കെ തങ്ങൾ കൊടലൂർ

ബഹുമാനപ്പെട്ട കക്കിടിപ്പുറം ശൈഖുനയുടെ അരുമ ശിഷ്യന്മാരിൽ ഇന്ന് ജീവിച്ചിരിക്കുന്ന അപൂർവ വ്യക്തിത്വമാണ് സയ്യിദ് പൂക്കോയ തങ്ങൾ. കൊടലൂർ തങ്ങൾ എന്ന പേരിൽ അറിയപ്പെടുന്ന മഹാനവർകൾ ഒട്ടനേകം പണ്ഡിതന്മാരേയും മശാഇഖന്മാരേയും കേരളകരയിൽ സംഭാവന ചെയ്ത ബുഖാരി സാദാത്തീങ്ങളിൽപ്പെട്ടവരാണ്.

കണ്ണൂർ സിറ്റിയിൽ അന്ത്യവിശ്രമം കൊള്ളുന്ന സയ്യിദ് മൗലൽ ബുഖാരി തങ്ങളുടെ സന്താന പരമ്പരയിൽ ജനിച്ച അദ്ദേഹം ശൈഖുന മാങ്കടവിൽ മുദരിസ്സായിരുന്ന നാളുകളിലാണ് അവിടുത്തെ ശിഷ്യത്വം സ്വീകരിച്ചത്. സയ്യിദ് മൗലൽ ബുഖാരി(റ)യുടെ നാലു ഭാര്യമാരിൽ ആന്ത്രോത്ത് ദ്വീപിലെ ഭാര്യയിൽ നിന്നുണ്ടായ സന്താന പരമ്പരയിലാണ് കൊടലൂർ തങ്ങൾ ജനിക്കുന്നത്. അറക്കൽ രാജസ്വരൂപത്തിന്റെ ഖാസിമാരായിരുന്നു തങ്ങൾ അവർകളുടെ പൂർവ പിതാക്കൾ. ആ കുലീനമായ തറവാടിന്റെ ഗുണങ്ങൾ മേളിച്ച വ്യക്തിത്വത്തിന് കക്കിടിപ്പുറം ശൈഖുനയുടെ തർബിയത്ത് കൂടി ലഭിച്ചപ്പോൾ പതിന്മടങ്ങ് മാറ്റോടെ വെട്ടി തിളങ്ങുകയാണ് ആ ജീവിതം. തഖ്വ , തവക്കുല്, സുഹ്ദ് പോലുള്ള അല്ലാഹുവിന്റെ ഔലിയാക്കളുടെ സ്വഭാവ വിശേഷണങ്ങൾ ആ മഹാനിൽ തെളിഞ്ഞു കാണുന്നുണ്ട്. അനുഗ്രഹം തേടിയും പ്രശ്നങ്ങൾക്ക് പരിഹാരം തേടിയും തങ്ങളുടെ അടുത്ത് പലരും

വരുന്നുണ്ട്. ഒരിക്കൽ ഖത്തറിൽ നിന്ന് ഒരു അറബി ചികിത്സാ ആവശ്യാർത്ഥം തങ്ങളെ സന്ദർശിച്ചു. തങ്ങൾ അവർകളുടെ മുപ്പതിൽ പരം വർഷം പഴക്കമുള്ള ഓട് മേഞ്ഞ ഭവനം കണ്ടിട്ട് അറബി പറഞ്ഞു,“ 2500 സ്ക്വയർ ഫീറ്റിൽ ഒരു നല്ല കോൺഗ്രീറ്റ് വീട് ഞാൻ നിർമിച്ചു തരാം.” തങ്ങളുടെ മറുപടി, “എനിക്ക് ആറ് അടി വിസ്താരമുള്ള ഒരു വീട് മതി.” ഖബറിനെ ഉദ്ദേശിച്ചാണ് തങ്ങളുടെ സംസാരം. അറബി കൈ മലർത്തി. മറ്റൊരിക്കൽ പ്രസ്തുത അറബി ഖത്തറിലേക്ക് വരാൻ തയ്യാറാകണം, ഞാൻ വിസ അയച്ചു തരാമെന്നു പറഞ്ഞു. അപ്പോൾ തങ്ങളുടെ മറുപടി, “എനിക്ക് മണ്ണൂരിലേക്കാണ് വിസ വേണ്ടത്” എന്നായിരുന്നു. ശൈഖുന കക്കടിപ്പുറത്തിനോട് എന്താണ് ഉസ്താദിന് ആവശ്യമുള്ളത് എന്ന് പല മുഹിബ്ബീങ്ങളും ചോദിക്കുമ്പോൾ ഒന്നും വേണ്ടതില്ല എന്ന മറുപടിയായിരുന്നു അവിടുത്തേത്. ഒരു ആവശ്യവും മറ്റുള്ളവരുടെ മുന്നിൽ അവതരിപ്പിക്കാറില്ല എന്ന് ശൈഖുനയുടെ മറ്റൊരു ശിഷ്യൻ പറഞ്ഞതാണ് തങ്ങളുടെ ഈ കഥ കേൾക്കുമ്പോൾ ഓർമ വരുന്നത്.

ശൈഖുനയുടെ ജീവിത കാലത്ത് തങ്ങളവർകൾ ഇടക്കിടെ കക്കിടിപ്പുറത്ത് സന്ദർശിക്കാറുണ്ടായിരുന്നു. ശൈഖുനയോട് ദുആ ഇരക്കാൻ പറയുമ്പോൾ, “ഉസ്താദെ ആഖിറത്തിന്റെ വിജയത്തിന് വേണ്ടി ദുആ ഇരക്കണം, ദുൻയാവ് അല്ലാഹു ഇഛരിക്കുകയാണെങ്കിൽ തന്നോട്ടെ അല്ലെങ്കിൽ വേണ്ട” എന്നായിരുന്നു സാഹിദായ തങ്ങളുടെ ഭാഷ്യം.

ഒരിക്കൽ തങ്ങളുടെ മകൾക്ക് ചെവിയിൽ നിന്നും വെള്ളമൊലിക്കുന്ന അസുഖം. പല ചികിത്സകളും നടത്തിനോക്കിയെങ്കിലും തീരെ ശമനമില്ല. അങ്ങിനെ കക്കിടിപ്പുറത്തേക്ക് പോകുമ്പോൾ മകളേയും കൂട്ടി പോയി. ശൈഖുനയോട് രോഗത്തെ സംബന്ധിച്ച് പറഞ്ഞു.





ശൈഖുന പറഞ്ഞു “അത് മാറി കൊള്ളും.” അതിനു ശേഷമാണ് ചികിത്സക്ക് ഫലം ലഭിച്ചത്. മകളുടെ അസുഖ വിവരം പറഞ്ഞ ആ അവസരത്തിൽ തന്നെ തങ്ങൾ ശൈഖുനാക്ക് ഒരു നൂറു രൂപ ഹദ്‌യ കൊടുത്തു. ശൈഖുന ആ നോട്ടിലേക്ക് നോക്കിയിട്ടു പറഞ്ഞു.“ഈ നോട്ടുമായി മഹ്ശറയിൽ പോകാൻ സാധിക്കില്ല.” തങ്ങളുടെ കൈയ്യിലുണ്ടായിരുന്ന മറ്റൊരു നൂറു രൂപ നോട്ടു കൊടുത്തപ്പോൾ അത് സ്വീകരിച്ചു. നോട്ടിലെ കളങ്കം അകക്കണ്ണു കൊണ്ട് മനസ്സിലാക്കിയിരിക്കും. സാധാരണക്കാരന്റെ കണ്ണിനു കാണാൻ കഴിയാത്തത് ആരിഫീങ്ങളുടെ ഖൽബിൽ തെളിയുമല്ലോ.

# എന്റെ മാർഗദർശി

## എം. എ അബ്ദുൽഖാദിർ മുസ്‌ലിയാർ

കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ) എന്ന മഹാനായ ആത്മീയ നായകൻ എന്റെ വന്ദ്യ മശാഇഖുകളിൽ അതി പ്രധാനിയായി ഞാൻ എന്നും അനുസ്മരിക്കുന്നവരാണ്. 1975 മുതൽ മരണംവരെ എനിക്ക് ബന്ധം പുലർത്താൻ സാധിച്ച മാർഗദർശികളിൽ ഒരാളാണ് അദ്ദേഹം. മരണ ശേഷം അവസാനമായി ആ മുഖമൊന്നു കാണാൻ സാധിച്ചത് യാദൃശ്ചികമായാണ്. സംഘടനാ സംബന്ധമായ ആവശ്യത്തിന് കോഴിക്കോട്ടേക്ക് വണ്ടി കയറിയതായിരുന്നു. തീവണ്ടിയിൽ നിന്ന് പത്രം കണ്ടപ്പോളാണ് ഞെട്ടലോടെ ആ വാർത്തയറിഞ്ഞത്. കക്കിടിപ്പുറം അന്ത്യയാത്രയായി.

അതോടെ പരിപാടി മാറ്റി. കുറ്റിപ്പുറത്തേക്ക് ടിക്കറ്റു മാറ്റി നേരെ കക്കിടിപ്പുറത്തേക്ക് യാത്ര തിരിക്കുകയായിരുന്നു. ഇന്നത്തെ കക്കിടിപ്പുറമല്ല ആദ്യ കാലത്തുണ്ടായിരുന്നത്. മഴ വർഷിച്ചാൽ ചെളി നിറയുന്ന വയലിലൂടെയായിരുന്നു യാത്ര ചെയ്യേണ്ടിയിരുന്നത്. എന്നാൽ മഹാനവർകൾ വഫാത്താകുമ്പോൾ വാഹനങ്ങൾ പോകാവുന്ന പഞ്ചായത്ത് റോഡെങ്കിലും(കല്ലിട്ടടിച്ച ടാറിടാത്ത റോഡ്) വന്നത് വലിയ അനുഗ്രഹമായി.

പല ത്വരീഖത്തുകളുടേയും ശൈഖും അല്ലാഹുവിന്റെ ദിക്റിലായി സദാ കഴിഞ്ഞു കൂടുകയും ചെയ്തിരുന്ന മഹാനവർകൾ ശൈഖായി സമൂഹത്തിൽ അറിയപ്പെടാനോ മുരീദന്മാരുടെ എണ്ണം വർധിപ്പിക്കാനോ ശ്രമിച്ചിരുന്നില്ല. കഴിവതും ദലാഇലുൽ ഖൈറാത്ത് പോലുള്ള സ്വലാത്ത്, ദിക്റ് കളുടെ ഇജാസത്ത് കൊടുത്ത് മതിയാക്കുമായിരുന്നു. തനിക്ക്





ബോധ്യം വന്ന വിരലിലെണ്ണാവുന്നവർക്ക് മാത്രമാണ് ത്വരീഖത്ത് കൊടുത്തിട്ടുള്ളൂ. ഭൗതികവും ആത്മീയവുമായ പ്രശ്നങ്ങളുമായി വരുന്നവർക്ക് മനഃശാന്തി നൽകുകയാണ് അദ്ദേഹത്തിന്റെ പതിവ്.

അറബ് ലോകത്തെ വലിയ പണ്ഡിതനും സൂഫിയും ആശിഖു റസൂലുമായ ശൈഖ് ഹസ്സൻ ശദ്ദാദ്(റ) ഈയുള്ളവനിൽ നിന്ന് കക്കിടിപ്പുറം മൂപ്പരുടെ ദലാഇലുൽ ഖൈറാത്തിന്റെ സനദ് എഴുതി വാങ്ങിയിരുന്നു. കക്കിടിപ്പുറം ശൈഖുനാടെ സനദ് ഒരു അറബിയും പ്രമുഖ പണ്ഡിതനുമായ സൂഫി വ്യക്തിത്വം എഴുതി വാങ്ങുമ്പോൾ അത് മഹാനുഭാവനുള്ള അംഗീകാരം തന്നെയാണല്ലോ. കാൽ നൂറ്റാണ്ടിലധികം എനിക്ക് മാർഗദീപമായി ജ്വലിച്ചു നിന്ന ആ പുണ്യാത്മാവ് വിട പറഞ്ഞതിന്റെ ദുഃഖം ഇപ്പോഴും എന്റെ മനോമുഖരത്തിൽ തളം കെട്ടി നിൽക്കുകയാണ്.സന്നിഗ്ദ്ധ ഘട്ടങ്ങളെ തരണം ചെയ്യാൻ മഹാനായ സി.എം വലിയുല്ലാഹി, ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാർ എന്നിവരെപ്പോലെ എന്റെ അഭയ കേന്ദ്രങ്ങളിൽ ഒന്നായിരുന്നു കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ).

ആ മഹാന്റെ നിർദേശങ്ങളായിരുന്നു എനിക്ക് പല പ്രശ്നങ്ങളിലും മാർഗദർശനമായി മാറിയത്. ആ മഹാന്റെ കാൽപ്പാടുകളെ പിൻപറ്റി ജീവിക്കാനും അവസാനം കലിമത്തു തൗഹീദ് ചൊല്ലി മരിക്കാനും അല്ലാഹു നമുക്കും ശിഷ്യ ബന്ധു ജനങ്ങൾക്കും തൗഫീഖ് നൽകട്ടെ ആമീൻ.

*(കടപ്പാട്: കക്കിടിപ്പുറം അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാരുടെ സ്മരണിക. അൽപ്പം ഭാഷാ പരിഷ്കരണത്തോടെ)*

# കക്കിടിപ്പുറം മൂപ്പരുടെ കിതാബ്

മർഹൂം തൊഴിയൂർ കുഞ്ഞുമുഹമ്മദ് മുസ്‌ലിയാർ സംസാരിക്കുന്നു.

വന്ദ്യരായ കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുമായി എനിക്ക് അടുത്ത ബന്ധം ലഭിക്കാൻ നിമിത്തമായ ഒരു സംഭവമുണ്ട്. ഞാൻ കാരക്കാട് ദർസിൽ ഓതി പഠിക്കുന്ന കാലം. ഷൊർണ്ണൂർ റെയിൽവേ സ്റ്റേഷനു സമീപമുള്ള മാമുക്കാടെ ഹോട്ടലിൽ അന്ന് പലപ്പോഴും ചായ കഴിക്കാൻ കയറാറുണ്ടായിരുന്നു. ഒരിക്കൽ മുത്തഅല്ലിമീങ്ങളായ ഞങ്ങളെ കണ്ടപ്പോൾ മാമുക്ക ഒരു കിതാബ് എടുത്ത് കാണിച്ചു. ട്രെയിനിൽ നിന്നു കിട്ടിയ കിതാബാണ് എന്നു പറഞ്ഞു. റെയിൽവേയുമായി ബന്ധപ്പെട്ടവർക്ക് കിതാബ് കിട്ടിയപ്പോൾ അതിൽ മാമുക്കാനെ അറിയുന്നവർ ഹോട്ടലിൽ കൊണ്ടുവന്ന് ഏൽപ്പിച്ചതാണ്. കിതാബുമായി ബന്ധമുള്ളവർ എന്ന നിലയിലാണ് ഞങ്ങളെ അത് കാണിച്ചത്. ഞാൻ കിതാബ് നോക്കിയപ്പോൾ മഹല്ലി മൂന്നാം ജുസ്ആണത്. അതിന്മേൽ കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുടെ പേരുമുണ്ട്. ഞാൻ പറഞ്ഞു, "ഇത് സാധാരണ ഒരു കിതാബല്ല. ഇത് കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുടെ കിതാബാണ്." ഞാൻ മാമുക്കാട് കിതാബ് അവിടെ തന്നെ സൂക്ഷിക്കാൻ പറഞ്ഞു. കാരക്കാട്ട് നിന്ന് എഴുത്തുമായി വരുന്നവർക്ക് മാത്രമേ കിതാബ് കൈമാറി കൊടുക്കാവൂ എന്ന് ഞാൻ നിബന്ധന പറയുകയും ചെയ്തു.

അറക്കൽ ഉസ്താദിന്റെ മരുമകൻ മുതാക്കര അബ്ദുറഹ്മാൻ മുസ്‌ലിയാർ കക്കിടിപ്പുറത്ത് നിന്ന് പാരായണം





ചെയ്യാൻ വേണ്ടി കൊണ്ടു പോയ കിതാബായിരുന്നുവത്. കോഴിക്കോട് മുതാക്കര പള്ളിയിൽ നിന്ന് അത് തിരിച്ചു കൊണ്ടു വരുമ്പോൾ ട്രെയിനിൽ മറന്നുവച്ചു നഷ്ടപ്പെട്ടതായിരുന്നു. പൊതിഞ്ഞ് ഭദ്രമായി സൂക്ഷിച്ചു വച്ച കിതാബ് വണ്ടിയിൽ നിന്ന് ഇറങ്ങുന്ന അവസരത്തിൽ എടുക്കാൻ മറന്നതായിരുന്നു.

അന്ന് കാരക്കാട്ടെ മുദരിസ് ഞങ്ങളുടെ ഉസ്താദ് കാരക്കാട് അബൂബക്കർ മുസ്‌ലിയാരായിരുന്നു. കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരും കാരക്കാട് അബൂബക്കർ മുസ്‌ലിയാരും അറക്കൽ ദർസിൽ സഹപാഠികളായിരുന്നു. അങ്ങനെ ഞാൻ ഉസ്താദിനോട് കിതാബിന്റെ വിഷയം അവതരിപ്പിച്ചപ്പോൾ ഉസ്താദ് പറഞ്ഞു, "ആ വിവരം നിങ്ങൾ തന്നെ കക്കിടിപ്പുറത്ത് അറിയിക്കുക." അങ്ങനെ ഞാൻ തന്നെ ഈ വിവരമറിയിച്ചു കൊണ്ട് കക്കിടിപ്പുറം മൂപ്പർക്ക് കത്തെഴുതി. പടിഞ്ഞാറങ്ങാടി സ്വദേശിയായ മുത്തഅല്ലിമിന്റെ കൈവശം ഈ എഴുത്ത് കക്കിടിപ്പുറത്തേ് കൊടുത്തയച്ചു. അപ്പോൾ ആ കിതാബ് വാങ്ങിച്ചു കൊണ്ടു വരാൻ നിർദേശിച്ചു കൊണ്ടുള്ള മറുപടി കക്കിടിപ്പുറം ശൈഖുന എനിക്കയച്ചു തന്നു. ആ എഴുത്തും കാരക്കാട്ടെ ഉസ്താദിന്റെ എഴുത്തുമായി ഞാൻ മാമുക്കയെ സമീപിച്ച് കിതാബ് വാങ്ങി.പടിഞ്ഞാറങ്ങാടി സ്വദേശിയായി മുത്തഅല്ലിമിന്റെ കൈവശം പ്രസ്തുത കിതാബ് മഹാനവർകൾക്ക് കൊടുത്തയച്ചു. കിതാബ് നഷ്ടപ്പെട്ട മനോവിഷമത്തിൽ കഴിയുകയായിരുന്നു കക്കടിപ്പുറം ശൈഖുന. നന്നായി റഫറൻസ് ചെയ്യുകയും അടികുറിപ്പുകൾ എഴുതി ശരിയാക്കുകയും ചെയ്ത കിതാബാണ് നഷ്ടപ്പെട്ടിരിക്കുന്നത്. നഷ്ടപ്പെട്ട കിതാബുമായി ഞാൻ മഹാനവർകളെ സമീപിച്ചു. നഷ്ടപ്പെട്ട വൈജ്ഞാനിക നിധി തിരിച്ചു കിട്ടിയ സന്തോഷത്തോടെ അദ്ദേഹത്തമത് സ്വീകരിച്ചു. അന്ന് മുതൽ കക്കിടിപ്പുറത്തവരുമായുള്ള വ്യക്തി ബന്ധം സ്ഥാപിക്കപ്പെടുകയായിരുന്നു.

പിന്നീട് പല അവസരങ്ങളിലും അദ്ദേഹവുമായി ബന്ധപ്പെടാൻ എനിക്ക് സാധിച്ചു. താലൂക്ക് ജംഇയ്യത്തുൽ ഉലമ കമ്മിറ്റി രൂപീകരിക്കുന്ന അവസരത്തിൽ അതിന്റെ പ്രസിഡന്റാരാകണമെന്ന് ഞങ്ങൾ ആലോചിച്ചു. കെ.വി കൂറ്റനാടിനെ പോലുള്ളവർ ഒന്നിച്ചിരുന്നു ആലോചിച്ച സദസ്സിൽ നിന്ന് അവസാനമുണ്ടായ നിർദേശം കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരെയാണ് പ്രസിഡന്റായി നിയമിക്കാൻ നിർദേശിക്കപ്പെട്ടത്. അങ്ങനെ ഈ തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ ഞങ്ങൾ കക്കിടിപ്പുറത്ത് പോയി മഹാനവർകളോട് പ്രസിഡന്റാകാൻ നിർദേശിച്ചു. അദ്ദേഹം പലതും പറഞ്ഞ് ഒഴിഞ്ഞു മാറി വളരെ നിർബന്ധിച്ചപ്പോൾ അദ്ദേഹം എന്നെ അടുത്തേക്ക് വിളിച്ചിട്ടു പറഞ്ഞു.''ഞാൻ ഖുമൂലിന്റെ ത്വരീഖിലാണുള്ളത്. എനിക്ക് ഇതൊന്നും ഏറ്റെടുക്കാൻ സാധിക്കുകയില്ല.” അങ്ങനെ കെ.വി മുഹമ്മദ് മുസ്‌ലിയാർ കൂറ്റനാട് പ്രസിഡന്റും യു.പി മുഹമ്മദ് മുസ്‌ലിയാർ മാത്തൂർ ജനറൽ സെക്രട്ടറിയുമായി പൊന്നാനി തലൂക്ക് ജംഇയ്യത്തുൽ ഉലമ പ്രഥമ കമ്മിറ്റി നിലവിൽ വന്നു.

എന്റെ ഒരു സുഹൃത്തിന് ശൈഖുന കക്കിടിപ്പുറത്തവരിൽ നിന്ന് ഖാദിരിയ്യഃ ത്വരീഖത്തിന്റെ ഇജാസത്ത് വാങ്ങിക്കാനായി അദ്ദേഹം എന്നേയും കൂട്ടി പോയി. ഞാൻ കക്കിടിപ്പുറം മൂപ്പരോട് എന്റെ സുഹൃത്തിന് ഖാദിരിയ്യ ത്വരീഖത്തിന്റെ ഇജാസത്ത് ലഭിക്കണമെന്ന ആവശ്യം അറിയിച്ചു. അപ്പോൾ ശൈഖുന പറഞ്ഞു, ഞാൻ ബഗ്ദാദിൽ പോകുന്നുണ്ട്. അവിടുന്ന് ശൈഖിൽ നിന്ന് അനുവാദം കിട്ടുകയാണെങ്കിൽ ഖാദിരിയ്യത്തിന്റെ ഇജാസത്ത് തരാമെന്ന് പറഞ്ഞു. അങ്ങിനെ ശൈഖുന ബഗ്ദാദിൽ പോയി വന്നിട്ട് പറഞ്ഞു. എനിക്ക് ഇജാസത്ത് തരാനുള്ള അനുമതി കിട്ടിയിട്ടില്ല.





# ബാനീ ഹസ്രത്തിന്റെ ക്ഷണവും കക്കിടിപ്പുറത്തവരുടെ സമ്മതവും

1970 മുതൽ അതിരാപട്ടണം റഹ്മാനിയ കോളേജിലെ മുദരിസ്സായി സേവനം ചെയ്യുന്ന മമ്മിക്കുട്ടി ഹസ്രത്ത്(ആറ്റശേരി ഉസ്താദ്) എഴുപതുകൾ മുതൽക്കു തന്നെ കക്കിടിപ്പുറം വലിയുല്ലാഹിയുമായി അടുത്ത് ബന്ധപ്പെടുന്ന ഒരു മുരീദാണ്. 1976ൽ തഞ്ചാവൂർ ഭാഗത്ത് ഒരു സമ്മേളനത്തിൽ പങ്കെടുക്കാൻ ശൈഖുന ശംസുൽ ഉലമ ക്ഷണിക്കപ്പെട്ടു. അദ്ദേഹത്തെ കൊണ്ടുവരുന്ന ചുമതല എന്നെയാണ് ഏൽപ്പിച്ചത്. ആ യാത്രയിൽ ശൈഖുന ശംസുൽ ഉലമ കക്കിടിപ്പുറം മൂപ്പര്, വടകര മമ്മദ് ഹാജി എന്നിവരെ പറ്റി നല്ല വണ്ണം വാഴ്ത്തി പറഞ്ഞു. അസാധാരണ വ്യക്തിത്വത്തിന്റെ ഉടമയായ ശംസുൽ ഉലമയുടെ ഈ വിവരണം മമ്മിക്കുട്ടി ഉസ്താദിനെ വല്ലാതെ സ്വാധീനിച്ചു. മമ്മിക്കുട്ടി ഉസ്താദിന് കക്കടിപ്പുറത്തവരുമായുള്ള ബന്ധം ദൃഢപ്പെടാൻ ഈ വിശദീകരണം വളരെ സഹായകമായി. ഇന്ന് കക്കിടിപ്പുറം വലിയുല്ലാഹിയുടെ ശിഷ്യൻ എന്ന നിലയിൽ കേരളത്തിനകത്തും പുറത്തും അദ്ദേഹം പ്രസിദ്ധപ്പെട്ടിരിക്കുന്നു.

1986ൽ അദ്ദേഹത്തെ ബാഖിയാത്തു സ്വാലിഹാത്തിലെ മുദരിസ്സായി ക്ഷണിക്കപ്പെട്ടു. അതിരാപട്ടണം റഹ്മാനിയ കോളേജിലെ സേവനം അവസാനിപ്പിച്ച് വെല്ലൂർ ബാഖിയാത്തിലേക്ക് പോകാൻ അദ്ദേഹം തീരുമാനിക്കുകയും ചെയ്തു. ബാഖിയാത്തിൽ പഠിക്കുകയും അവിടുത്തെ സനദ് കരസ്ഥമാക്കുകയും ചെയ്ത ആളെ അവിടെ അധ്യാപകനാ യി ക്ഷണിക്കുമ്പോൾ ആ ക്ഷണം സ്വീകരിക്കാൻ കൂടുതൽ

ബാധ്യസ്ഥനാകുമല്ലോ. കൂടാതെ, ബാഖിയാത്തിൽ പോയാൽ ഉർദു പഠിക്കാൻ അവസരമുണ്ട് എന്നതും കേരളത്തിൽ നിന്നുള്ള വിദ്യാർത്ഥികൾ അവിടെ കൂടുതലുണ്ട് എന്നതും മമ്മിക്കുട്ടി ഉസ്താദിന് അങ്ങോട്ടു പോകാൻ പ്രചോദനമായി. പക്ഷേ, റഹ്മാനിയ കോളേജിലെ ഉസ്താദുമാരും അവിടുത്തെ ഉമറാക്കളും ഉസ്താദിന്റെ മുഹിബ്ബീങ്ങളായ പരിസരവാസികളും ഉസ്താദിനോട് അതിരാപ്പട്ടണത്തു നിന്ന് പോകരുതെന്ന് അപേക്ഷിച്ചു. മമ്മിക്കുട്ടി ഉസ്താദിന്റെ തീരുമാനത്തിൽ മാറ്റം കാണാതിരുന്നപ്പോൾ അവരുടെ അപേക്ഷ കരച്ചിലായി മാറി. അവർ ഒരു സംഘം ആളുകൾ കേരളത്തിൽ മമ്മിക്കുട്ടി ഉസ്താദിന്റെ വീട്ടിൽ വന്നു. മമ്മിക്കുട്ടി ഉസ്താദിന്റെ പിതാവുമൊത്ത് അവർ കക്കിടിപ്പുറത്തെത്തി. മമ്മിക്കുട്ടി ഉസ്താദിനെ നിയന്ത്രിക്കുന്ന ശൈഖാണ് കക്കടിപ്പുറം. അപ്പോൾ ശൈഖിനെ കൊണ്ട് ശുപാർശ ചെയ്യിക്കാനാണ് റഹ്മാനിയ കോളേജിന്റെ ആളുകൾ ശ്രമിച്ചത്. റഹ്മാനിയ കോളേജുകാരുടെ അപേക്ഷ പ്രകാരം കക്കിടിപ്പുറത്തവർ മമ്മിക്കുട്ടി ഉസ്താദിനോട് റഹ്മാനിയ്യ കോളേജിൽ തന്നെ തുടരാൻ ആവശ്യപ്പെട്ടു. "അതൊരു റഹ്മാനിയത്തുള്ള സ്ഥാപനമല്ലേ" എന്ന് കോളേജിനെ വാഴ്ത്തി പറയുകയും ചെയ്തു. കക്കിടിപ്പുറത്തു നിന്നുള്ള നിർദേശം വന്നതോടെ മമ്മിക്കുട്ടി ഉസ്താദിന്റെ തീരുമാനം മാറി. ബാഖിയാത്തിലേക്ക് പോകാനുള്ള തീരുമാനമുപേക്ഷിച്ചു.

റഹ്മാനിയ്യയിൽ തുടരാനുള്ള തീരുമാനത്തിൽ മുന്നോട്ടു പോകുമ്പോൾ ഒരു ദിവസം മമ്മിക്കുട്ടി ഉസ്താദിന് ഒരു സ്വപ്ന ദർശനമുണ്ടാകുന്നു. ബാഖിയാത്തു സ്വാലിഹാത്തിലുള്ള മഖ്ബറകൾ മമ്മിക്കുട്ടി ഉസ്താദ് സിയാറത്ത് ചെയ്യുന്ന അവസരത്തിൽ ഒരു മഹാനായ വ്യക്തി അതാ മഖാമിൽ നിന്ന് കോളേജി ലേക്കുള്ള വഴിയിൽ. ആരാണ് എന്ന് നോക്കിയപ്പോൾ അത് ബാനി ഹസ്രത്താണ്. കക്കിടിപ്പുറത്ത് നിന്നുള്ള നിർദേശ പ്രകാരം റഹ്മാനിയ്യയിൽ തന്നെ തുടരുമ്പോൾ ബാനി ഹസ്രത്ത് വന്നിരിക്കുന്നത് തന്നെ ബാഖിയാ





ത്തിലേക്ക് ക്ഷണിക്കാനായിരിക്കുമെന്ന ഉദ്ദേശത്തിൽ മമ്മിക്കുട്ടി ഉസ്താദ് അവിടെ നിന്ന് മാറി ഉസ്താദുമാ രേയും മറ്റും മറവ് ചെയ്യുന്ന മറ്റൊരു മഖാമിലേക്ക് ഓടി. അപ്പോൾ മാറി നിന്നിടത്തേക്കും ബാനി ഹസ്രത്ത് വരികയാണ്. വയോവവൃദ്ധനായ മഹാനായ ബാനി ഹസ്രത്തിനു മുഖം കൊടുക്കാതിരിക്കാൻ മമ്മിക്കുട്ടി ഉസ്താദ് കുറേ ദൂരത്തേക്ക് ഓടി നോക്കി. സി.എം.സി ഹോസ്പിറ്റലിനു സമീപമുള്ള മറ്റൊരു മഖാമിലേക്ക്. പക്ഷേ ഉസ്താദിന്റെ മുന്നിൽ വന്നിട്ട് പറഞ്ഞു, "അടുത്ത കൊല്ലം ബാഖിയാത്തിലേക്ക് വരണം". സ്വപ്നത്തിൽ നിന്നുണർന്ന ഉസ്താദ് ധർമ സങ്കടത്തിലായി. തന്റെ ശൈഖായ കക്കടിപ്പുറത്തിൽ നിന്നുള്ള നിർദേശമെങ്ങനെ ലംഘിക്കു? ബാനി ഹസ്രത്തിന്റെ ക്ഷണമെങ്ങനെ നിരസിക്കും?. ഈ വിഷയം കക്കിടിപ്പുറത്ത് പോയി അവതരിപ്പിക്കാൻ ഉസ്താദ് തീരുമാനിച്ചു. കക്കിടിപ്പുറത്ത് വന്ന് ശൈഖുനായുടെ ആസ്ഥാനമായ മജ്ലിസു ദിക്റിലേക്ക് പ്രവേശിക്കാൻ വേണ്ടി കാൽ കഴുകുമ്പോൾ അതാ, ഉള്ളിൽ നിന്ന് ശൈഖുന അവിടെയുള്ള ഖാദിമിനോട് പറയുന്നു: "ഒരു കൊല്ലം ബാഖിയാത്തിൽ നിൽക്കാമെന്ന് ആ വരുന്ന ഉസ്താദിനോട് പറയൂ മോനേ...". മമ്മിക്കുട്ടി ഉസ്താദ് അകത്ത് പ്രവേശിച്ച് ശൈഖുനായുടെ മുമ്പിലെത്തിയപ്പോൾ ശൈഖുന കക്കടിപ്പുറം സൂറത്തുൽ കഹ്ഫിലുള്ള ആയത്ത് പാരായണം ചെയ്തു."അൽബാഖിയാത്തു സ്വാലിഹാത്തു ഖൈറുൻ ഇന്തക വഖൈറു അമല."

ഇതെല്ലാം വ്യക്തമായി ഇന്നലെ നടന്ന സംഭവം പോലെ ഓർക്കുന്നു.ഇതിലൂടെ മഹാന്മാർ തമ്മിലുള്ള ആത്മീയ ബന്ധം നമുക്ക് ഗ്രഹിക്കാം. ബാനി ഹസ്രത്തും കക്കിടിപ്പുറവും റൂഹിയായ ഇടപെടൽ നടന്നു.

# കായൽപട്ടണം സൂഫി ഹസ്രത്തിനടുത്തേക്ക്

*1969 മുതൽ കക്കിടിപ്പുറം ശൈഖുനയുമായി ബന്ധം പുലർത്തി വരുന്ന അബ്ദുൽബാരി ഫൈസി അവർക ളിൽ നിന്ന് ലഭിച്ചതാണ് സൂഫി ഹസ്രത്തിനടുത്തേക്കുള്ള യാത്രാ വിവരണം.*

സയ്യിദുൽ വാഇളീൻ എന്ന അപരനാമത്തിൽ വിശേ ഷിപ്പിക്കപ്പെടുന്ന അബ്ദുൽഖാദിർ ഹൈദറാബാദി സൂഫി(റ)വിന്റെ ഖലീഫയാണ് സൂഫി ഹസ്രത്ത്. തമി ഴ്നാട്ടിലെ കായൽപട്ടണമാണ് മഹാനവർകളുടെ ദേശം. നഖ്ശബന്ദി ഖാദിരി ത്വരീഖത്തുകളുടെ സമിശ്ര ശ്രേണി യിൽ വരുന്ന ശൈഖ് അബ്ദുൽഖാദിർ ഹൈദ്രാബാദി സൂഫിയെ കാണാൻ കക്കടിപ്പുറം ശൈഖുന വളരെ ആശി ച്ചിരുന്നു. പക്ഷേ, കക്കിടിപ്പുറം ശൈഖുനയുടെ എല്ലാമെ ല്ലാമായ ശൈഖ് അറക്കൽ മൂപ്പര് സമ്മതം നൽകാത്തതി നാൽ അവർ തമ്മിൽ കണ്ടിട്ടില്ല. ഒരിക്കൽ കക്കിടി പ്പുറത്തവർ ഉത്തരേന്ത്യൻ യാത്രക്കിടയിൽ അദ്ദേഹത്തെ കാണാൻ ശ്രമിച്ചപ്പോൾ അതിൽ തടസ്സമുണ്ടായ സംഭവം ഈ ഗ്രന്ഥത്തിന്റെ ആദ്യ ഭാഗത്ത് പറഞ്ഞിട്ടുണ്ട്.

ശൈഖ് സൂഫി ഹസ്രത്തിൽ നിന്ന് ത്വരീഖത്തിന്റെ ബൈഅത്ത് വാങ്ങിച്ചു കൊടുക്കാനും കായൽപ്പട്ടണ ത്തുള്ള മഖാമുകൾ സിയാറത്ത് ചെയ്യാനുമായി കക്കിടി





പ്പുറത്തവരുടെ നേതൃത്വത്തിൽ 1978ൽ ഒരു സംഘം കായൽപട്ടണത്തേക്ക് പുറപ്പെട്ടു. കായൽപട്ടണത്തിലെ അപരിചിതമായ ഗ്രാമ പ്രദേശത്തേക്ക് വന്ദ്യവയോധിക രായ കക്കിടിപ്പുറത്തവർ ചന്നെത്തുമ്പോൾ അവിടെ വേണ്ട സൗകര്യങ്ങൾ ലഭ്യമാക്കാൻ യാത്രാ സംഘത്തി ലുണ്ടായിരുന്ന അബ്ദുൽബാരി ഫൈസി(തളിപറമ്പ്) കെ.കെ ഹസ്രത്തിന്റെ കത്ത് സംഘടിപ്പിച്ചിരുന്നു. കായൽപട്ടണത്തെ മഹ്ളറത്തുൽ ഖാദിരിയ്യ എന്ന മതപ ഠന സ്ഥാപനത്തിലെ അന്നത്തെ മുദരിസ്സായ സൈഫു ദ്ദീൻ ഹസ്രത്തിനായിരുന്നു കെ.കെ ഹസ്രത്തിന്റെ കത്ത്. കത്തുമായി സൈഫുദ്ദീൻ ഹസ്രത്തിനെ സമീപിച്ചപ്പോൾ വേണ്ട സഹകരണങ്ങൾ അവരുടെ ഭാഗത്ത് നിന്നുണ്ടായി.

കായൽപട്ടണത്തെ സൂഫി ഹസ്രത്തിന്റെ വീട്ടിലേക്ക് വഴി കാണിക്കാനായി ഒരു മുത്തഅല്ലിമിനെ സൈഫുദ്ദീൻ ഹസ്രത്ത് പറഞ്ഞയച്ചു തന്നു. ശംസുദ്ദീൻ എന്ന് പേരുള്ള തിരുവനന്തപുരത്തുകാരനായ ഒരു മുത്തഅല്ലിമായിരുന്നു വത്. മഗ്‌രിബ് നിസ്കാര ശേഷം സൂഫി ഹസ്രത്തിന്റെ വീട്ടിലേക്ക് പുറപ്പെടുന്ന അവസരത്തിൽ കക്കിടിപ്പുറം ശൈഖുന പറഞ്ഞു."ഇപ്പോൾ പോകണ്ട". കൂടെയുള്ളവ രോട് പരിസരത്തെല്ലാം സിയാറത്ത് ചെയ്ത ശേഷം ഇശാ നിസ്കരിക്കാൻ പള്ളിയിലേക്ക് എത്താൻ ശൈഖുന നിർദേശിച്ചു. അതു പ്രകാരം സിയാറത്തിനായി ശംസു ദ്ദീൻ എന്ന മുത്തഅല്ലിമിന്റെ മാർഗദർശനത്തോടെ ഇറങ്ങി തിരിച്ചു. യാത്രക്കിടയിൽ സൂഫി ഹസ്രത്തിന്റെ വീടിന്റെ പരിസരത്തും എത്തി. അപ്പോളാണ് കക്കടിപ്പുറത്തവർ പോകണ്ട എന്നു പറഞ്ഞ അതേ അവസരത്തിൽ അദ്ദേ ഹത്തെ ആരോ കൂട്ടി കൊണ്ട് പോയിരിക്കുന്ന കാര്യം അറിയുന്നത്. കക്കിടിപ്പുറം ശൈഖുനയുടെ ഖൽബിന്റെ കശ്ഫാണ് നമുക്ക് ഇതിൽ നിന്ന് മനസ്സിലാകുന്നത്. പിറ്റെ ദിവസം പ്രഭാതത്തിൽ സൂഫി ഹസ്രത്തിന്റെ വീട്ടിലേക്ക്

പുറപ്പെടുമ്പോൾ വഴികാണിക്കാൻ ആരും വേണ്ടതില്ല എന്ന് കക്കിടിപ്പുറത്തവർ പറഞ്ഞു. അപരിചിതമായ തമിഴിനാടിന്റെ നാട്ടിൻ പുറത്തിലൂടെ സൈക്കിൾ റിക്ഷയിൽ കയറി പോകുമ്പോൾ കക്കടിപ്പുറത്തവർ തന്നെ വണ്ടിക്കാരന് വഴി പറഞ്ഞു കൊടുക്കുന്ന കാഴ്ച അൽഭുതാവഹമാണ്. യാതൊരു മുൻ പരിചയവുമില്ലാത്ത വഴികളിലൂടെയായിരുന്നു ആ യാത്ര. സൂഫി ഹസ്രത്തിന്റെ ഭവനത്തിലെത്തുമ്പോൾ അദ്ദേഹം ഭക്ഷണവും മറ്റും തയ്യാറാക്കി കക്കിടിപ്പുറത്തിനേയും സംഘത്തേയും സ്വീകരിക്കാൻ തയ്യാറായി നിൽക്കുന്നു. വാർത്താ വിനിമയ സംവിധാനങ്ങൾ വികസിച്ചിട്ടില്ലാത്ത കാലഘട്ടത്തിലാണ് ഈ അനുഭവമെന്നത് പ്രത്യേകം ഓർക്കേണ്ടതാണ്. തിരൂർ അടുത്ത് വരമ്പനാല മർഹൂം ഹൈദ്രോസ്കുട്ടി ഹാജി, വൈലത്തൂർ ബാവ മുസ്‌ലി, മുഹമ്മദ് അബ്ദുൽ ബാരി ഫൈസി, മർഹൂം പാമ്പിരുത്തി മുഹ്‌യദ്ദീൻ മുസ്‌ലിയാർ, മർഹൂം പുതുപൊന്നാനി മുഹമ്മദ് സാഹിബ് എന്നിവരാണ് കക്കിടിപ്പുറത്തവരുടെ കൂടെ അന്ന് യാത്ര തിരിച്ചത്.





# മംഗളോദയം അബൂബക്കർ ഹാജി പേര് കേട്ട മരുന്നുകാരനാകും

*മംഗളോദയ വൈദ്യശാലയുടെ പ്രൊപ്രൈറ്റർ അബൂബക്കർ ഹാജി മംഗളോദയത്തിന്റെ വളർച്ചയെ പറ്റി പറഞ്ഞത് ഇപ്രകാരമാണ്.*

1967ലാണ് മംഗളോദയയുടെ വളർച്ചക്ക് ഇടയായ സംഭവം നടന്നത്. കക്കിടിപ്പുറത്തിനടുത്തുള്ള ചങ്ങരംകുളം അങ്ങാടിയിൽ വൈദ്യശാല നടത്തി വരികയായിരുന്നു ഞാൻ. വൈദ്യശാല നടത്തിപ്പു കൊണ്ട് കഷ്ടിച്ച് നിത്യചിലവുകൾ കഴിഞ്ഞിരുന്നുവെങ്കിലും കാര്യമായ ഒരു സാമ്പത്തിക ഉയർച്ച കണ്ടിരുന്നില്ല. ഈ കാലഘട്ടത്തിൽ ചങ്ങരംകുളത്തും പരിസരങ്ങളിലും ഗൾഫുകാരുടെ വരവും വിദേശ പണ ഒഴുക്കും തുടങ്ങിയ കാലമായിരുന്നു. ചങ്ങരംകുളം അങ്ങാടിയിൽ അന്ന് നിലവിലുണ്ടായിരുന്നത് ഏതാനും ചായപീടികകൾ മാത്രമാണ്. നല്ല ഒരു ഹോട്ടൽ ആവശ്യമായിരുന്നുവെന്ന് എനിക്കും ചില സുഹൃത്തുക്കൾക്കും തോന്നിയതിന്റെ ഫലമായി വൈദ്യശാല മാറ്റി ഒരു ഹോട്ടലാക്കാൻ തീരുമാനിച്ചു. അതിനുള്ള ശ്രമങ്ങൾ ദ്രുതഗതിയിൽ തുടങ്ങി. മരുന്നുകൾ എല്ലാം വിറ്റഴിച്ചു പീടിക കാലിയാക്കി. ഹോട്ടലിന് ആവശ്യമായ മേശയും മറ്റു സാമഗ്രികളും പണിയാൻ ആശാരിക്ക് കരാർ കൊടുത്തു. നന്നംമുക്കിൽ മുടങ്ങി കിടന്നിരുന്ന ഒരു ചായപീടികയിലെ സാമഗ്രികളും മറ്റും വാങ്ങി.

എന്നാൽ, തിരക്കു പിടിച്ച ഈ തീരുമാനങ്ങൾക്കിടയിൽ എന്റെ ആത്മീയ ഗുരു ശൈഖുന കക്കിടിപ്പുറവുമായി കാര്യങ്ങൾ സംസാരിക്കാൻ മറന്നു പോയി. ഓർമ വന്നപ്പോൾ ഉടനെ ശൈഖുനയുടെ സമീപത്തെത്തി. പുതിയ സംരംഭമായ ഹോട്ടലിന് സർവ്വത്ര ആശംസകളും ദുആയും

പ്രതീക്ഷിച്ചായിരുന്നു കൂടി കാഴ്ച്ച തന്റെ സാമ്പത്തിക പ്രയാസങ്ങളടക്കം ചങ്ങരംകുളത്തെ ഒരു മുസ്‌ലിം ഹോട്ടലിന്റെ ആവശ്യകതയും ശൈഖുനയുടെ മുമ്പിൽ ഞാൻ വളരെ ഭംഗിയായി അവതരിപ്പിച്ചു. എല്ലാം ശ്രദ്ധ യോടെ കേട്ടിരുന്ന ശൈഖുന ഹോജിയോട് പറഞ്ഞു, "നിങ്ങൾ പേര് കേട്ട മരുന്നുകാരനാണ് അത് നിർത്തരുത്. അത് തന്നെ തുടർന്നാൽ മതി. പോയിക്കോ അല്ലാഹു വിജയിപ്പിക്കും." മറുപടി കേട്ട് സ്തംഭിച്ച എനിക്ക് പെട്ടെന്ന് ആമീൻ എന്ന് പറയാൻ പോലും കഴിയാതെ വായ വരണ്ടു പോയി. ഹോട്ടൽ പ്രതീക്ഷകളും ആശകളും നശിച്ചു പോയി. നേരെ വീട്ടിൽ വന്ന് കിടന്നു.

പന്തിയില്ലാത്ത തന്റെ ക്ഷീണവും മനപ്രയാസവും നിരാശയും കണ്ട് ഭാര്യ, നിങ്ങൾക്ക് എന്ത് പറ്റി എന്ന് അന്വേഷിച്ചു കൊണ്ടിരുന്നു. ഒന്നും ഉരുവിടാതെ ഞാൻ കിടന്ന കിടപ്പിൽ തന്നെ കിടന്നു. രണ്ട് മൂന്ന് ദിവസം പുറത്ത് പോകാതെ വീട്ടിൽ തന്നെ കഴിഞ്ഞു കൂടി. ഒടുവിൽ ശൈഖുനയുടെ കൽപ്പന പ്രകാരം വൈദ്യശാല തന്നെ പുനരുജ്ജീവിപ്പിക്കാൻ ശ്രമങ്ങൾ തുടങ്ങി. മുൻകാലങ്ങളെ അപേക്ഷിച്ച് വൈദ്യശാലയിൽ കച്ചവടം ക്രമേണ കൂടി കൂടി വന്നു. എനിക്ക് മുൻ പരിചയമില്ലാത്ത പല നാട്ടു വൈദ്യന്മാരും അവരുടെ കുറിപ്പടികൾ മംഗളോദയം വൈദ്യശാലയിലേക്ക് അയക്കാൻ തുടങ്ങി. ഒരു ജോലിക്കാരൻ മാത്രം ഉണ്ടായിരുന്ന സ്ഥാനത്ത് മൂന്നും നാലും ജോലിക്കാരെ വെക്കേണ്ടി വന്നു. ഔഷധ നിർമാണത്തിന് മാത്രമായി ഒരു ഫാക്റ്ററി തന്നെ നിർമിച്ചു. ഇന്ന് നാൽപ്പതിൽപരം സ്ഥിരം തൊഴിലാളികളും അനുബന്ധമായി അത്രതന്നെ ജീവനക്കാരും മംഗളോദയ ത്തിൽ ജോലി ചെയ്തു വരുന്നു. ബ്രാഞ്ചുകളും ഏജൻസി കളും സ്റ്റോക്കിസ്റ്റുകളുമായി നൂറിൽപരം സ്ഥാപനങ്ങൾ ഇന്ന് മംഗളോദയത്തിനുണ്ട്. കേരള സർക്കാറിന്റെ അംഗീകാര ത്തിന് പുറമെ കേന്ദ്ര ഗവൺമെന്റിന്റെ അംഗീകാരമുള്ള ജി.എം.പി സർട്ടിഫിക്കറ്റുള്ള ഇന്ത്യയിലെ ഏതാനും മികച്ച ആയുർവ്വേദ സ്ഥാപനങ്ങളിൽ ഒന്നാണ് മംഗളോദയം വൈദ്യശാല(അൽഹംദുലില്ലാഹ്).





# അബൂബക്കർ ഹാജിയുടെ ഹജ്ജ് യാത്ര

*മംഗളോദയം അബൂബക്കർ ഹാജി ശൈഖുനയുടെ കറാമത്തിൽ നടത്തിയ ആദ്യ ഹജ്ജ് യാത്രയുടെ അനു ഭവം പങ്കുവെക്കുന്നു*

1978ൽ ഞാനും എന്റെ ഉമ്മയും ജ്യേഷ്ട സഹോദരന്റെ പത്നിയും കൂടി ഹജ്ജിനു പോകാൻ തീരുമാനിച്ചു. പതിവു പോലെ ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാ രോട് സമ്മതം ചോദിക്കുകയും സമ്മതം ലഭിക്കുകയും ചെയ്തു. അന്ന് ഇന്നത്തെ പോലെ കേരളത്തിൽ നിന്നും നേരിട്ട് പോവാനുള്ള സൗകര്യങ്ങളില്ല. ബോംബേയിൽ കൂടി മുഗളൻസ് കമ്പനിയുടെ കപ്പൽ മാർഗ്ഗമാണ് യാത്ര. ജമ്മു കാശ്മീർ ഒഴികെയുള്ള എല്ലാ സംസ്ഥാനക്കാരുടെയും അവസ്ഥ ഇതു തന്നെ. ആദ്യം ഹജ്ജ് കമ്മറ്റിക്ക് അപേക്ഷ അയക്കണം. അപേക്ഷകൾ കേന്ദ്ര ഹജ്ജ് കമ്മിറ്റിയുടെ നേതൃ ത്വത്തിൽ ബോംബെയിൽ വെച്ച് നറുക്കിടും. എന്നാൽ, ഞങ്ങൾക്ക് നറുക്കു കിട്ടിയില്ല. തൽക്കാലം പോക്ക് ഉപേ ക്ഷിക്കേണ്ടി വന്നു. എന്നാൽ ആ കൊല്ലം വടക്കേ ഇന്ത്യൻ സംസ്ഥാനങ്ങളിൽ പ്രത്യേകിച്ച് യു.പി ബിഹാർ ഭാഗങ്ങളിൽ വലിയ തോതിൽ ഉണ്ടായ പ്രളയം മൂലം അവിടെ നിന്നുള്ള യാത്രക്കാരില്ലാത്തതിനാൽ രണ്ടു മൂന്ന് കപ്പലുകൾ കുറഞ്ഞ യാത്രക്കാരുമായിട്ടാണ് അറേബ്യയിലേക്ക് പുറപ്പെട്ടത്. ഒടു വിൽ പുറപ്പെടേണ്ടത് നൂർജഹാൻ കപ്പലാണ്. രണ്ടു മൂന്ന് കപ്പലുകൾ പകുതി ഹാജിമാരുമായി പോകേണ്ടി വന്നതി നാൽ ഹജ്ജ് കമ്മിറ്റിക്കും മുഗളൻസ് കമ്പനിക്കും ഭീമമായ നഷ്ടം സംഭവിച്ചു. ഇതു കാരണം, ഒടുവിൽ പുറപ്പെടേണ്ട

നൂർജഹാൻ കപ്പലിനും ഈ ഗതി സംഭവിക്കുമോ എന്ന ശങ്ക യിൽ കേരളത്തിൽ നിന്ന് നറുക്ക് കിട്ടാത്തവർക്ക് കേന്ദ്ര ഹജ്ജ് കമ്മിറ്റിയുടെ വക ഈ കൊല്ലം യാത്ര ചെയ്യാൻ ഉദ്ദേ ശിക്കന്നുവെങ്കിൽ ഉടൻ ബോംബയിൽ എത്തണമെന്ന് നിർദേശിച്ചു കൊണ്ടുള്ള കമ്പി സന്ദേശം ലഭിച്ചു. ഇതേ വിജ്ഞാപനം തന്നെ കേരള ഹജ്ജ് കമ്മിറ്റി പത്രങ്ങളിൽ പരസ്യം ചെയ്തു. ഞാൻ ഉടനെ ശൈഖുനയുടെ അടുത്തു ചെന്ന് വിവരങ്ങൾ ധരിപ്പിച്ചു. ഹജ്ജിനു പോവാൻ തയ്യാ റാണ് എന്നു പറഞ്ഞ് ഉടനെ ഹജ്ജ് കമ്മിറ്റിക്ക് മറുപടി കൊടു ക്കാൻ ശൈഖുന നിർദേശിച്ചു. അതു പ്രകാരം ഞങ്ങൾ കമ്പി യടിക്കുകയും യാത്രക്ക് ഒരുങ്ങുകയും ചെയ്തു. യാത്ര പറ ഞ്ഞിറങ്ങുമ്പോൾ ശൈഖുന എന്നോടു പറഞ്ഞു: നിങ്ങൾ ഹജ്ജ് കഴിഞ്ഞു വരുമ്പോൾ 'അജ്‌വത്' എന്ന കാരക്ക എനിക്ക് കൊണ്ടു വരണം. മക്കയിൽ കിട്ടാൻ പ്രയാസമാണ് മദീനയിൽ അന്വേഷിച്ചാൽ മതി എന്ന് പ്രത്യേകം നിർദേശി ച്ചു.

ഇഹ്റാമിനുള്ള വസ്ത്രങ്ങൾ, പൊടിയരി, അവിൽ, പൂരം വറുത്തത് പ്രഷർ രോഗിയായ ഉമ്മാക്ക് ആവശ്യമായ മരു ന്നുകൾ എല്ലാം തയ്യാറാക്കി തൃശൂരിൽ നിന്നും ബോംബേ യിലേക്ക് ടിക്കറ്റ് ബുക്ക് ചെയ്തു. പെട്ടെന്ന് എന്റെ ജ്യേഷ്ഠ സഹോദരന്റെ ഭാര്യ കൊടുങ്ങല്ലൂരിൽ നിന്നും ഫോൺ ചെയ്തു പറഞ്ഞു: അബൂബക്കർ പുതിയ വാർത്തകൾ വല്ലതും അറിഞ്ഞോ? ഞാൻ ജിജ്ഞാസയോടെ കാര്യമന്വേ ഷിച്ചു. കഴിഞ്ഞ രാത്രി ഒമ്പതു മണിക്കുള്ള റേഡിയോ ന്യൂസിൽ കേരളത്തിൽ നിന്നുള്ള ഹജ്ജ് യാത്രക്കാർ ആരും ബോംബെയ്ക്ക് വരേണ്ടതില്ലെന്നും ബിഹാർ, യു.പി എന്നി വിടങ്ങളിലെ വെള്ളപ്പൊക്കം ശമിച്ചപ്പോൾ നിയമാനുസൃതം അനുമതി കിട്ടിയ യാത്രക്കാർ കൂട്ടത്തോടെ ബോംബെയിൽ എത്തിച്ചേർന്നെന്നും വാർത്തയുണ്ടായിരുന്നു.'' അവർ പറഞ്ഞ വാക്കുകൾ അക്ഷരാർത്ഥത്തിൽ എന്നെ ഞെട്ടിക്കു ന്നതായിരുന്നു.

ബോബെയിൽ ഹജ്ജ് ഓഫീസ് സ്ഥിതി ചെയ്യുന്ന വിശാ ലമായ 'സാബു സിദ്ദീഖ്' മുസാഫർഖാന ഉത്തരേന്ത്യൻ





ഹജ്ജാജികളെ കൊണ്ട് തിങ്ങി നിറഞ്ഞു. അവർക്ക് പറയാൻ ന്യായമുണ്ട് താനും. അവർക്ക് നിശ്ചയിക്കപ്പെട്ട കപ്പലുകളിലെ യാത്ര അവർ സ്വയം വേണ്ടെന്നു വച്ചതല്ല. ഭീകരമായ വെള്ള പ്പൊക്കം കാരണം അവർക്ക് ബോംബെയിൽ എത്തിച്ചേരാൻ സാധിച്ചില്ല. വെള്ളപ്പോക്കം അവസാനിച്ചപ്പോൾ ജനങ്ങൾ ഒഴുകി എത്തി. നൂർജഹാൻ എന്ന കപ്പൽ മാത്രമെ അവിടെ യുള്ളൂ. മറ്റൊരു കപ്പൽ ഏർപ്പെടുത്താൻ ഹജ്ജ് കമ്മിറ്റി നിര ന്തരം ശ്രമിച്ചെങ്കിലും കിട്ടിയില്ല. യാത്രക്കാർ ബഹളം വെച്ചു തുടങ്ങി. പോലീസുകാർ സ്ഥലത്ത് ഓടിയെത്തി. ഈ ഘട്ട ത്തിലാണ് ഞങ്ങളെ പോലെയുള്ള ഹാജിമാർക്ക് ഇനി പുറ പ്പേടേണ്ട എന്ന നിർദേശം ലഭിക്കുന്നത്. ആദ്യം ഞങ്ങൾക്ക് നർക്കു കിട്ടിയില്ല എന്നു സൂചിപ്പിച്ചല്ലോ. രണ്ടാം അറിയി പ്പിൽ ചെല്ലാൻ പറയുകയും ചെയ്തു. യാത്രക്കു തൊട്ടു മുമ്പാണ് ഇനി വരേണ്ട എന്ന മറ്റൊരു അറിയിപ്പ് ലഭിക്കുന്ന ത്. ആകെ നിരാശയും സങ്കടവുമായി. വയോവൃദ്ധയായ മാതാവിനെ ആശ്വസിപ്പിക്കാൻ വാക്കുകൾ കിട്ടാതെ ഞാൻ വിഷമിച്ചു. പതിവു പ്രകാരം ഞാൻ ശൈഖുനയുടെ കക്കിടി പ്പുറത്തെ ഹള്റത്തിലേക്ക് ഓടി. എല്ലാ പ്രയാസങ്ങളും ബോധ്യപ്പെടുത്തി. ആ സമയത്ത് എന്റെ വിഷമം ശൈഖുന മനസ്സിലാക്കി. കാരണം, എന്റെ കണ്ണുകളിൽ നിന്നും കണ്ണു നീർ വീണു കൊണ്ടിരുന്നു. ശൈഖുന എന്നെ സമാധാനി പ്പിക്കുകയും അവിടുത്തെ ജ്യേഷ്ഠ പുത്രനും അവിടുത്തെ കാര്യങ്ങൾ നടത്തി കൊണ്ടിരിക്കുന്നവരുമായ ഉമ്മർ മുസ്‌ലി യാരെ ശൈഖുന വിളിപ്പിക്കുകയും ഇവരുടെ കൂടെ ബോംബെയ്ക്ക് പോയി ഇവരെ കപ്പൽ കയറ്റിയതിനു ശേഷമെ നീ ഇങ്ങോട്ട് വരാൻ പാടുള്ളൂ എന്ന് കൽപ്പിക്കു കയും ചെയ്തു. ശൈഖുനയുടെ നിർദേശപ്രകാരം ഇ.വി ഉമ്മർ മുസ്‌ലിയാർ ഞങ്ങളോടു കൂടെ ബോംബെയിലേക്ക് വരാൻ തീരുമാനിച്ചു. അപ്പോഴും രണ്ടാമതു കേരളത്തിൽ നിന്ന് അറിയിപ്പ് കിട്ടിയവർ ബോംബെയിലേക്ക് പോകരു തെന്ന് വെണ്ടക്ക അക്ഷരത്തിൽ പത്രങ്ങളിലൂടെ നിരന്തരം അറിയിപ്പ് വന്നു കൊണ്ടിരിക്കുന്നുണ്ടായിരുന്നു. ശൈഖുന യുടെ വാക്ക് മാത്രം ഉറപ്പാക്കിയ ഞാൻ ഉടനെ ശൈഖുന

യുടെ ഹള്റത്തിൽ നിന്ന് എന്റെ സന്തത സഹചാരിയും ഗുണകാംഷിയുമായ നീലിയാട് ഹൈദർ മുസ്‌ലിയാരെ കാണാനാണ് പോയത്. അദ്ദേഹത്തോട് പുതിയ സംഭവവികാസങ്ങൾ ഞാൻ വിവരിച്ചു കൊടുത്തു. എന്നെ സമാധാനിപ്പിച്ചു കൊണ്ട് അദ്ദേഹം പറഞ്ഞു, "നിങ്ങൾ പേടിക്കണ്ട. നിങ്ങൾക്ക് ശൈഖുന കക്കിടിപ്പുറം യാത്ര പാസാക്കി തന്നിരിക്കുന്നു." അതിനു രണ്ടു കാരണങ്ങൾ ഹൈദർ മുസ്‌ലിയാർ പറഞ്ഞു. ഒന്ന്, "നിങ്ങൾ ഹജ്ജ് കഴിഞ്ഞു വരുമ്പോൾ എനിക്ക് 'അജ്‌വത്' കാരക്ക കൊണ്ട് വരണം അതു മദീനയിലേ ലഭിക്കൂ" എന്നു ശൈഖുന പറഞ്ഞല്ലോ അപ്പോൾ തന്നെ നിങ്ങളുടെ ഹജ്ജ് യാത്ര പാസായി കഴിഞ്ഞു. രണ്ടാമത്, "നിങ്ങളെ ഒന്നു കൂടി ബലപ്പെടുത്താൻ അവിടുത്തെ ഏക ആശ്രയമായ ഉമ്മർ മുസ്‌ലിയാരെ നിങ്ങളുടെ ഒപ്പം അയക്കുകയും ഇവരെ കപ്പൽ കയറ്റിയിട്ടെ നീ വരാവൂ" എന്ന നിർദേശവും ഹജ്ജ് പാസായതിന്റെ തെളിവാണ്.

അങ്ങനെ ഞാനും എന്റെ രോഗിയായ ഉമ്മയും ജ്യേഷ്ഠ സഹോദരന്റെ ഭാര്യയും ഉമ്മർ മുസ്‌ലിയാരും കൂടി നിശ്ചയിച്ച പ്രകാരം തൃശൂരിൽ നിന്നും ബോംബെയ്ക്ക് പുറപ്പെടുകയും ബോംബെയിലെ പ്രസിദ്ധമായ 'സാബു സിദ്ദീഖ്' മുസാഫർഖാനയിൽ ഞങ്ങൾ എത്തുകയും ചെയ്തു. അവിടെ സൂചി വീഴാൻ ഇടമില്ലാത്ത വിധം ജനതിരക്കായിരുന്നു. ആണും പെണ്ണുമായി ഹജ്ജാജിമാർ നിറഞ്ഞു കവിഞ്ഞു. ഞങ്ങൾ മുസാഫർഖാനക്കു പുറത്തു റൂമെടുത്ത് താമസിച്ചു. ഉമ്മർ മുസ്‌ലിയാരുടെ ബന്ധുവും ഉന്നത സ്വാധീനവുമുള്ള ഒരു വ്യക്തി അവിടെയുള്ളതായിരുന്നതാണ് അൽപ്പം ആശ്വാസമായത്. അദ്ദേഹവുമായി ഞങ്ങൾ സംസാരിച്ചു. ഇത്രയും പ്രതികൂല സാഹചര്യത്തിൽ വൃദ്ധ മാതാവുമായി വന്നതിൽ അദ്ദേഹം ശാസിക്കുകയാണ് ചെയ്തത്. കേരള മുസ്‌ലിംകളുടെ ആശാ കേന്ദ്രമായ ബോംബെ കേരള മുസ്‌ലിം ജമാഅത്തുമായി ഞങ്ങൾ ബന്ധപ്പെട്ടു ഫലം നിരാശമാത്രമായിരുന്നു. അവസാനമായി പൊന്നാനിയിലെ മർഹൂം വി.പി.സി തങ്ങളുമായുള്ള ബന്ധം ഉപയോഗപ്പെടുത്തി അന്നത്തെ ഹജ്ജ് കമ്മിറ്റി ചെയർമാൻ ബഹുമാന




പ്പെട്ട ബുഖാരി സാഹിബുമായി സംസാരിച്ചു. തന്റെ സ്വാധീനമുപയോഗിച്ച് തനിക്ക് ഒന്നും ചെയ്യാൻ കഴിയില്ലെന്ന് അദ്ദേഹം പറഞ്ഞു. ഞങ്ങൾ മടങ്ങി. പിറ്റേന്ന് ഞാൻ റോഡരികിൽ നിൽക്കുമ്പോൾ ബുഖാരി സാഹിബ് പോലീസ് അകമ്പടിയോടെ ഓഫീസിൽ വന്നിറങ്ങി. ജനക്കൂട്ടത്തിനിടയിൽ എന്നെ കണ്ടപ്പോൾ അദ്ദേഹം ഒന്ന് നിന്ന്. അടുത്തു നിൽക്കുന്ന വൃദ്ധ സ്ത്രീ ആരാണെന്ന് അന്വേഷിച്ചു. ഞാൻ പറഞ്ഞു. "ഇതെന്റെ മാതാവാണ്." അപ്പോൾ അദ്ദേഹം തന്റെ ഡയറിയിൽ എന്തോ കുറിക്കുന്നതായി കണ്ടു. ഇത് ശൈഖുന കക്കടിപ്പുറത്തിന്റെ വലിയ കറാമത്തായി ഞാൻ മനസ്സിലാക്കുന്നു. കപ്പൽ പുറപ്പെടുന്നതിന്റെ തലേ രാത്രിയായിരുന്നു അത്. പ്രതീക്ഷയറ്റ ഞങ്ങൾ ക്ഷീണിതരായി കിടന്നുറങ്ങി. സ്വപ്നത്തിൽ ഞാൻ ശൈഖുനയെ കണ്ടു. ദീർഘ യാത്രയിൽ ഉമ്മയെ ശ്രദ്ധിക്കണമെന്നും അജ്‌വത് കാരക്ക കൊണ്ടു വരണമെന്നും പറഞ്ഞു. ഈ വിവരം ഞാൻ ഉമ്മയോടും ഉമ്മർ മുസ്‌ലിയാരോടും പറഞ്ഞു.

അടുത്ത പ്രഭാതത്തിൽ കപ്പൽ പുറപ്പെടുന്നതിന്റെ ആരവങ്ങൾക്കിടയിൽ നെയിം ബോർഡിൽ ഹജ്ജിനു പോകുന്നവരുടെ ലിസ്റ്റിൽ ഉമ്മയുടെ പേര് പ്രത്യക്ഷപ്പെട്ടു. ഉമ്മയെ സഹായിക്കാൻ വേണ്ടി ജ്യേഷ്ട സഹോദരന്റെ ഭാര്യയുടെ പേരും ഞങ്ങളുടെ അപേക്ഷ മാനിച്ച് പിന്നീട് എഴുതി ചേർത്തു. ഞാനും ഉമ്മർ മുസ്‌ലിയാരും മറ്റു മാർഗങ്ങളില്ലെന്നറിഞ്ഞപ്പോൾ അവർ വരുന്നതു വരെ അജ്മീറിൽ തങ്ങാനായി അവിടേക്ക് ടിക്കറ്റെടുത്തു. അപ്പോൾ അബൂബക്കർ എവിടെ എന്നന്വേഷിച്ച് ഒരു സംഘം ആളുകൾ ഓടിവരുന്നത് കണ്ടു. അവസാന സെക്കന്റിൽ വരാൻ പറ്റാതിരുന്ന ഒരാളുടെ ഒഴിവിലേക്ക് എന്റെ പേര് നിർദേശിക്കപ്പെടുകയായിരുന്നു. ഞാൻ കപ്പലിൽ കയറിയതും കപ്പലിന്റെ കോണി എടുത്തു മാറ്റിയതും ഒന്നിച്ചായിരുന്നു.

വളരെ റാഹത്തിൽ ഞങ്ങൾ ഹജ്ജും ഉംറയും സിയാറത്തും നടത്തുകയും ശൈഖുനാക്ക് കൊടുക്കാൻ മദീനയിൽ നിന്ന് അജ്‌വത് കാരക്ക വാങ്ങുകയും ശൈഖുനാക്ക് കൊടുക്കുകയും ചെയ്തു. അൽഹംദുലില്ലാഹ്.

# ഒരു നായരുടെ ഉപദേശം...!

## കാലടി കുഞ്ഞഹമ്മദ് മുസ്‌ലിയാരുടെ അനുഭവ വിവരണം

*എടക്കുളം പള്ളിയിൽ വലിയുള്ളാഹി കമ്മു മുസ്‌ലിയാരുടെ ശിക്ഷണത്തിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലത്താണ് ശൈഖുന കക്കിടിപ്പുറം വലിയുല്ലാഹിയുമായി കാലടി കുഞ്ഞഹമ്മദ് മുസ്‌ലിയാർ ബന്ധപ്പെടുന്നത്. അന്ന് അദ്ദേഹത്തിന് 15 വയസ്സായിരുന്നു. ആ ബന്ധം വഫാത്ത് വരേക്കും സൂക്ഷിച്ചു നിലനിർത്താൻ അല്ലാഹു അദ്ദേഹത്തിനു തൗഫീഖ് ചെയ്തു. 45 വർഷത്തോളം നീണ്ടു നിന്ന ബന്ധത്തിൽ നിന്നുള്ള ചില ഓർമകൾ അദ്ദേഹം ഈ തലമുറക്ക് വേണ്ടി പങ്കുവെക്കുകയാണ്.*

25 വർഷം മുമ്പ് എന്റെ അനുജന് ഒരു മാനസികരോഗം ബാധിച്ചപ്പോൾ കക്കിടിപ്പുറത്ത് ശൈഖുനാന്റടുക്കൽ കൊണ്ടുപോയി. 40 ദിവസം سورة الأنعام പ്ലൈറ്റിലെഴുതി കുടിക്കാനും 2 നേരം സൂറത്തു യാസീൻ ഓതി മന്ത്രിക്കാനും അവിടുന്ന് നിർദേശിച്ചു. അത് മുറപോലെ ചെയ്യാത്തതിനാലോ മറ്റോ രോഗത്തിനു പൂർണ്ണ ശമനം ലഭിച്ചില്ല. ചെറിയ അശ്വാസം ലഭിച്ചെങ്കിലും മാസങ്ങൾ കഴിഞ്ഞപ്പോൾ രോഗം വീണ്ടും മൂർചിച്ചു. അങ്ങനെ പല വൈദ്യ മന്ത്രചികിൽസകളും നടത്തിനോക്കി. ഒരു സമാധാനവും ലഭിച്ചില്ല. പല ആളുകളും അഭിപ്രായപ്പെട്ടതനുസരിച്ച് കോഴിക്കോട് ഡോക്ടർ ശാന്തകുമാറിനെ കാണിച്ചപ്പോൾ അഡ്മിറ്റാക്കണമെന്നും 4 ശോക്ക് കൊടുക്കണമെന്നും നിർദേശിച്ചു. അതനുസരിച്ച് അഡ്മിറ്റ് ചെയ്തു ഇടവിട്ട് 8 ദിവസം കൊണ്ട് 4 ശോക്ക് കൊടുത്ത് ആ ചികിൽസ കഴിഞ്ഞു. മരുന്നുകൾ പലതരം കഴിച്ചു കൊണ്ടിരിക്കുന്നു.





യാതൊരു മാറ്റവുമില്ല.

ചികിൽസക്കും ജീവിത ചിലവിനും കൂടിയുള്ള സാമ്പത്തികമില്ലാതെയും മാനസിക രോഗിയായ അനുജനെ പരിചരിക്കാൻ ആളില്ലാതെയും ആകെ പ്രതിസന്ധിയിലാവുകയും ചെയ്തു. അങ്ങനെ ഞാൻ ആകെ വിഷമത്തിലായി.സമ്പാദ്യമായി ആകെ ഒരു ചെറിയ വീട് മാത്രമുള്ള ഈ കുടുംബത്തിന്റെ ജീവിത ചിലവും ചികിൽസാ ചിലവും ഒത്തുകിട്ടാൻ യാതൊരു മാർഗവുമില്ല. മാനസികരോകമായത് കൊണ്ട് ശ്രദ്ധിച്ച് നോക്കി പരിചരിക്കാൻ ആൾ സഹായവും വേണം. ഞാൻ അക്കാലത്ത് കണ്ണൂർ ഭാഗത്താണ് ജോലി ചെയ്തിരുന്നത്. ഞാൻ അങ്ങോട്ട് പോകാൻ വേണ്ടി ട്രെൻ കാത്ത് പ്ലാറ്റ് ഫോമിൽ നിൽക്കുമ്പോൾ ഒരു സുഹൃത്തിനെ കണ്ടുമുട്ടി. അദ്ദേഹവുമായി കുശലം പറഞ്ഞിരിക്കുന്നതിന്നിടയിൽ എന്റെ മാനസിക വൈശമ്യങ്ങളും അനുജന്റെ അസുഖ വർത്തമാനങ്ങളും ഞാൻ പങ്കുവെച്ചു. ആ സന്ദർഭത്തിൽ ഞങ്ങളുടെ തൊട്ടടുത്തിരുന്നിരുന്ന 55 വയസ്സ് പ്രായം തോന്നിക്കുന്ന ഒരു നായർ സുഹൃത്ത് ഇടയിൽ കയറി ചോദിച്ചു. "നിങ്ങൾ കക്കടിപ്പുറം മുസ്‌ലിയാരുടെ അടുക്കൽ പോയോ.?" ഞാൻ പറഞ്ഞു: "അതെ, ആദ്യമായി കൊണ്ടുപോയത് അവിടേക്കാണ്. 40 ദിവസത്തെ ചികിൽസ കൽപിച്ചു. മാറ്റങ്ങൾ ഒന്നും കണ്ടില്ല. അത് അവിടന്ന് നിർദേശിച്ച നിബന്ധനകൾക്കൊത്ത് നിർവഹിക്കാത്തതു കൊണ്ടാകണം. ഏതായാലും പിന്നീട് പല ചികിൽകളും നടത്തി നോക്കി." ചെയ്ത ചികിൽസകളെല്ലാം നായരോട് വിവരിച്ചപ്പോൾ നായർ സുഹൃത്ത് എന്നോട് പറഞ്ഞു. "മുസ്ല്യാരെ നിങ്ങൾക്ക് കക്കിടിപ്പുറം മുസ്‌ലിയാരെ മനസിലായിട്ടില്ലേ? പൊട്ടാത്ത പാറ പൊട്ടിക്കുന്ന ആളാണ് അദ്ദേഹം. ആ കാണുന്ന ശരീരത്തിന്റെ ഉള്ളിൽ കക്കടിപ്പുറം വേറെയുണ്ട്. അദ്ദേഹത്തിന്റെ അടുക്കൽ തന്നെ പോയി കഴിഞ്ഞ ചി

കിൽസകളും കൊണ്ട് പോയതും തുറന്ന് പറയുക. വീണ്ടും വീണ്ടും ഒരേ കാര്യം ആവർത്തിച്ച് പറയുമ്പോൾ മിക്ക സമയത്തും അനുഭവപ്പെട്ട ഒരു കാര്യമുണ്ട്. ദേഷ്യത്തോടു കൂടിയുള്ള ഒരു പ്രതിവിധി. അങ്ങനെ സംഭവിച്ച് കിട്ടിയാൽ രക്ഷപ്പെട്ടു. കഴിഞ്ഞ കാര്യങ്ങളും പരാതീനതകളും വിവരിച്ച് പറഞ്ഞു ധരിപ്പിച്ച ശേഷമല്ലാതെ നിങ്ങൾ ഏത് ചികിൽസ ചെയ്തിട്ടും കാര്യം കിട്ടുമോ എന്നത് എനിക്ക് സംശയമാണ്." എന്നിങ്ങിനെ ശൈഖനായെപ്പറ്റി ഒരു അമുസ്‌ലിമായ സുഹൃത്ത് പറഞ്ഞപ്പോൾ എന്റെ മനഃപ്രയാസം അധികരിച്ചു. ഞാൻ അദ്ദേഹത്തോടു പറഞ്ഞു."നായരേ താങ്കളുടെ ഈ നിർദേശം എന്നെ ഞെട്ടിപ്പിച്ചിരിക്കുകയാണ്. ഞാൻ ടിക്കറ്റ് കാൻസൽ ചെയ്ത് കക്കിടിപ്പുറത്ത് ചെന്ന് താങ്കൾ പറഞ്ഞപോലെ സങ്കടം ബോധിപ്പിക്കാനാണ് കരുതുന്നത്." ശരി ഒരു വിരോധവുമില്ല അതാണ് നല്ലത്. അടുത്ത വണ്ടിക്ക് പോവാമല്ലൊ? എന്ന് നായർ സുഹൃത്ത് പറഞ്ഞപ്പോൾ ഞാൻ കൗണ്ടറിൽ ചെന്ന് ടിക്കറ്റ് കാൻസിലാക്കി പണം തിരിച്ചു വാങ്ങിച്ചു. നേരെ കക്കിടിപ്പുറം ശൈഖുനാന്റടുക്കൽ ചെന്ന് സലാം ചെല്ലി. സലാം മടക്കിയ ഉടനെ ചോദിക്കുന്നത് അനുജന്റെ സുഖക്കേട് എന്തായി എന്നാണ്. ഉടനെ എനിക്ക് സങ്കടം വന്നു. ഞാൻ പൊട്ടി കരഞ്ഞു വിവരങ്ങൾ എല്ലാം പറഞ്ഞു. ശാന്തകുമാറിന്റെ ചികിത്സയും ശോക്കടിപ്പിച്ച വിവരവും കൂടി പറഞ്ഞപ്പോൾ ദേഷ്യത്തോടെ പറഞ്ഞു. "ഇനി ആകാശത്തേക്ക് കയറിക്കൂടിം". അത് കേട്ടപ്പോൾ കൂടുതൽ സങ്കടം വന്നു. തേങ്ങികരയുമ്പോൾ അവിടന്ന് ഗർജ്ജനത്തോടെ പറഞ്ഞു "പോ പോ പോ ". അപ്പോൾ കുറച്ചകലെ നിൽക്കുന്ന ഹാജിയാര് എന്നോട് പറഞ്ഞു "ഇങ്ങോട്ടു പോന്നാളിം മുസ്‌ലിയാരെ" ഉടനെ ഞാൻ സലാം പറഞ്ഞു പിരിഞ്ഞു. അതോടെ എന്റെ അനുജന്റെ ആ രോഗം സുഖപ്പെട്ടു. പിന്നീട് അതിനായി ഒരു ചികിത്സയും മരുന്നും നൽകിയിട്ടില്ല. നായർ





സുഹൃത്ത് റൈൽ വേസ്റ്റേഷനിൽ വെച്ചു പറഞ്ഞത് പോലെ ഗർജ്ജിച്ച് പറഞ്ഞപ്പോൾ ആ കാര്യത്തിന് പരിഹാരമായി.

**ശൈഖുനായെ പറ്റി ജിന്ന് അറിയിച്ച വിവരം**

ഒരിക്കൽ ഞാൻ തലശ്ശേരിക്ക് ട്രെയിൻ ടികറ്റെടുത്ത് നിൽകുമ്പോഴാണ് ബഹു മാന്യനായ ഉള്ളാൾ തങ്ങൾ അതേ വണ്ടിക്ക് കണ്ണൂരിലേക്ക് പോവാൻ ചാവക്കാട് നിന്ന് ഒരു പരിപാടി കഴിഞ്ഞ് കുറ്റിപ്പുറം സ്റ്റേഷനിൽ എത്തിയത്. തങ്ങളുമായി കുശലങ്ങൾ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ വണ്ടി വന്നു. തങ്ങളും ഞാനും ഒരേ കമ്പാർട്ട്മെന്റിൽ അടുത്തടുത്ത സീറ്റിലായി ഇരുന്നു. ഇരുത്തം സൗകര്യമായപ്പോൾ തങ്ങൾ ദലാഇലുൽ ഖൈറാത്തിന്റെ കക്കിടിപ്പുറത്ത് നിന്ന് വിതരണം ചെയ്യുന്ന ഒരു കിതാബെടുത്ത് സ്വലാത്ത് ചൊല്ലാൻ തുടങ്ങി. അന്നത്തെ حزب ചൊല്ലി കിത്താബ് എടുത്ത് ബാങ്കിൽ വെച്ചപ്പോൾ വളരെ ആദരവോടെ ഞാൻ ചോദിച്ചു തങ്ങളുപ്പാപ്പ കക്കടിപ്പുറത്തെ സ്വലാത്താണല്ലോ ഓതിയത്. അതെ ഞാൻ അദ്ദേഹത്തിന്റെ വഫാത്തിന്റെ 15 ദിവസം മുമ്പ് മംഗലാപുരത്തിനടുത്ത് വിട്ടൽ എന്ന സ്ഥലത്ത് ഒരു പ്രഭാഷണമുണ്ടായിരുന്നു. പ്രഭാഷണം കഴിഞ്ഞിരിക്കുമ്പോൾ സംഘാടകർ പറഞ്ഞു തങ്ങളെ ഇവിടെ ഈ ഗ്രാമത്തിൽ ഒരു ജിന്നുള്ള സ്ത്രീയുണ്ട്. പലരും വരുന്നു ചികിത്സ നടത്തുന്നു. പലർക്കും അതു കൊണ്ട് വലിയ ഗുണങ്ങൾ കാണാനുമുണ്ട് എന്ന് കേട്ടപ്പോൾ ഞാൻ പറഞ്ഞു, "നമുക്ക് നാളെ ഒന്ന് പോവണം. എന്റെ ഒരു മകന്റെ അസുഖത്തെപ്പറ്റി ഒന്ന് പറഞ്ഞു നോക്കാമെന്നുണ്ട്." നേരം പുലർന്ന് ഔറാദുകളും മറ്റും കഴിഞ്ഞു ഞങ്ങൾ ഒരു കാറെടുത്ത് അവിടെ ചെന്നു. ഞങ്ങൾ അവിടെ എത്തുന്നതിനു മുമ്പ് തന്നെ ഉള്ളാൾ തങ്ങൾ വരുന്നുണ്ട് ഇരിക്കാനുള്ള സൗകര്യം ചെയ്ത് കൊടുക്കുക എന്ന് അവിടെയുണ്ടായിരുന്നവരോട് ജിന്നുള്ള സ്ത്രീ പറഞ്ഞു.

അപ്പോഴേക്കും ഞങ്ങൾ എത്തി. വാതിൽ വിരിയുടെ അപ്പുറത്ത് നിന്ന് ഒരു സ്ത്രീ പറഞ്ഞു,"ബഹുമാനപ്പെട്ട തങ്ങൾ ഇരിക്കണം". ഇരുന്ന ഉടനെ ചോദിച്ചു "എന്താ തങ്ങൾ ഇപ്പോൾ ഇവിടെ വന്നത്." തങ്ങൾ പറഞ്ഞു "മറ്റൊന്നുമല്ല എന്റെ മകന്റെ അസുഖ ത്തെപറ്റി ഇവിടെ ഒന്നു പറയാൻ വേണ്ടി വന്നതാണ്". മകന്റെ രോഗം സാര മില്ല തങ്ങൾക്ക് ഒരസുഖമുണ്ട് അതിന് ഞാനൊരു മരുന്ന് എഴുതി തരാം അത് മേടിച്ച് കഴിക്കണം എന്ന് പറഞ്ഞു. ശേഷം എന്നോട് ചോദിച്ചു, "തങ്ങൾ കക്കിടിപ്പുറം കുട്ടിയെ കണ്ടിരിക്കുന്നോ?" ഞാൻ പറഞ്ഞു, "ഞാൻ കുറെ മുമ്പ് കണ്ടതാണ്. അടുത്തൊന്നും പോയി കാണാൻ സമയം കിട്ടിയിട്ടില്ല." എന്നാൽ അടുത്ത ദിവസം തന്നെ ഒന്നു പോയി കാണാണം. കുറഞ്ഞ ദിവസത്തിനു ശേഷം വിട്ടു പിരിയും. ഈ നിർദേശം കേട്ടു താമസിയാതെ കക്കിടി പ്പുറത്തെത്തിയപ്പോൾ വളരെ ക്ഷീണിതനായി കിടക്കുന്ന ശൈഖുനയോട് ആരോ ചെന്ന് പറഞ്ഞു. ഉള്ളാൾ തങ്ങൾ വന്നിട്ടുണ്ട്. "എവിടെ ഇങ്ങോട്ടിരിക്കാൻ പറയൂ എന്ന് കക്കിടിപ്പുറം മൂപ്പര് പറഞ്ഞു. എന്നെ കണ്ടപ്പോൾ അവി ടുന്നെണീക്കാൻ ശ്രമിച്ചു. അടുത്തുള്ളവരോട് താങ്ങാൻ പറഞ്ഞപ്പോൾ ഞാൻ നിർബന്ധിച്ചു മുടക്കി. അവിടെ തന്നെ കിടത്തി കട്ടിലിന്റെ ഒരു സൈഡിൽ എന്നെ ഇരുത്തി എന്നോട് പറഞ്ഞു. തങ്ങൾ ദുആ ഇരന്ന് തരണ മെന്ന്. ഞാൻ ഫാതിഹ ഇഖ്‌ലാസ്സ് മുഅവ്വിദതൈനി എല്ലാം ഓതി ദുആ ചെയ്തു. ശൈഖുനയോട് എനിക്ക് വേണ്ടി ദുആ ചെയ്യിച്ചു. തിരിച്ച് വരുമ്പോൾ തബറുക്കിന് വേണ്ടി എന്തെങ്കിലും പതിവാക്കാൻ തരണമെന്നാ വശ്യപ്പെട്ടു. തങ്ങൾ ദലാഇലുൽ ഖൈറാത്ത് പതിവാക്കി ക്കോളൂവെന്ന് പറഞ്ഞു. കുട്ടികളെ തങ്ങൾക്ക് ഒരു ദലാഇ ലിന്റെ കിത്താബ് എടുത്ത് കൊടുക്കു ക എന്ന് പറഞ്ഞ പ്പോൾ അവിടന്ന് എടുത്തു തന്ന കിത്താബാണിത് എന്ന് തങ്ങൾ പറഞ്ഞു. തങ്ങൾ പറയുന്നു അങ്ങനെ ഞാൻ





സലാം പറഞ്ഞു പിരിഞ്ഞതിന്റെ 15-ാം ദിവസമാണ് ശൈഖുനായുടെ വഫാത്ത്.

**ശൈഖുനയുമായുള്ള എന്റെ അവസാന സംഭാഷണം**

ശൈഖുനായുടെ വഫാത്തിന്റെ 10 ദിവസം മുമ്പ് ജോലി സ്ഥലമായ തലശ്ശേരിയിൽ നിന്നും നാട്ടിൽ വന്നപ്പോൾ ശൈഖുനയെ കാണാൻ അന്ന് അസറിനു ശേഷം ചെന്നു. ചെല്ലുമ്പോൾ ഒരു മരത്തിന്റെ കസേരയിൽ വടക്ക് ഭാഗ ത്തേക്കു തിരിഞ്ഞിരിക്കുകയായിരുന്നു. സലാം ചൊല്ലി മടക്കി ആരാണെന്ന് ചോദിച്ചു. കാലടിയിൽ നിന്നാണ് കാദ ർ ഹാജിയുടെ മകൻ കുഞ്ഞി മുഹമ്മദാണെന്ന് പറഞ്ഞു. ഉപ്പാപ്പ ദുആ ഇരക്കണം എന്നു പറഞ്ഞു. അപ്പോൾ സാധാ രണയിൽ ദുആ ഇരക്കുന്നതു പോലെ അല്ലാഹു ഖൈറാ ക്കട്ടെ എന്നു ദുആ ഇരന്നു. ആമീൻ എന്ന് ഞാൻ പറഞ്ഞ് അവിടെത്തന്നെ നിൽക്കുമ്പോൾ ഇന്ന് ശൈഖുനായുടെ ഖബർ സ്ഥിതിചെയ്യുന്ന സ്ഥലത്തേക്ക് ചൂണ്ടി കൊണ്ട് പറയുന്നു. "ഹായ്, പന്തലിട്ടിട്ട് ചമയിപ്പിച്ച് ഭംഗിയാക്കിട്ടു ണ്ടല്ലൊ?" "മോനെ എന്നെ ഒന്ന് അങ്ങോട്ട് ആക്കിത്തരു മോ?". ഞാൻ ചോദിച്ചു എന്താണുപ്പാപ്പാ വേണ്ടത്?. വീണ്ടും പറയുന്നു ഹായ് എന്തൊരു ചമയിപ്പിക്കലാണ് എന്നെ അവിടേക്ക് ആക്കി തരുമോ?. അപ്പോൾ ഞാൻ പ റഞ്ഞു. ഉപ്പാപ്പാക്ക് ഇവിടെ ഇരുന്നാൽ പോരേ മതി എ ന്ന് മറുപടിയും പറഞ്ഞു. ശൈഖുനയുമായി എന്റെ അവ സാനത്തെ സംസാരമായിരുന്നുവത്. അവിടുന്ന് പോന്ന ശേഷം പിറ്റേ ദിവസം ഞാൻ ജോലി സ്ഥലത്തേക്ക് പോയി. ഒരാഴ്ച കഴിഞ്ഞതേയുള്ളൂ ഒരു വർഷത്തെ ദൈർഘ്യമാ ണ് ആ ഒരു ആഴ്ചക്ക് ഞാൻ അനുഭവിച്ചത്. ഉടനെ നാട്ടി ലേക്ക് പോകണമെന്ന തോന്നൽ, ഒരു സ്വസ്ഥതയും ലഭി ക്കുന്നില്ല. ഒരാഴ്ച കഴിഞ്ഞപ്പോൾ ഞാൻ സേവനം ചെ യ്യുന്ന പള്ളിയുടെ സെക്രട്ടറിയെ വിളിച്ചു കൊണ്ടു പ റഞ്ഞു. എനിക്ക് ഉടനെ നാട്ടിലേക്ക് പോകണം ശൈഖുന കക്കിടിപ്പുറം ഉസ്താദിനു സുഖമില്ല. ഞാൻ ളുഹ്ർ നിസ്

കാരം കഴിഞ്ഞ് അൽപ്പം ഭക്ഷണവും കഴിച്ച് കണ്ണൂർ ഭാഗത്തെ ജോലി സ്ഥലത്തു നിന്ന് നാട്ടിലേക്ക് പുറപ്പെട്ടു. രാത്രി ഒമ്പതു മണി കഴിഞ്ഞിരിക്കുന്നു വീട്ടിലെത്തുമ്പോൾ. പിറ്റേ ദിവസം രാവിലെ ശൈഖുനാനെ കാണാൻ പോകണമെന്ന ഉദ്ദേശത്തിൽ വിശ്രമിക്കുമ്പോൾ മാങ്ങാട്ടൂർ ഭാഗത്തു നിന്ന് ഒരു അനൗൺസ്മെന്റ് കേൾക്കുന്നു. ഞാൻ ആകെ തളർന്നു പോയ്. അത് ശൈഖുനായുടെ വഫാത്ത് വിവരമായിരുന്നു. *ഇന്നാലില്ലാഹി വഇന്നാഇലൈഹി റാജിഊൻ..*





# കക്കിടിപ്പുറത്തവരോടൊപ്പം

## എടയൂർ മരക്കാർ മുസ്‌ലിയാർ

*കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുടേയും അവിടുത്തെ ശിഷ്യരായ കക്കിടിപ്പുറം അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാരുടേയും ശിഷ്യത്വം കൊണ്ടനുഗ്രഹീതനായ മരക്കാർ മുസ്‌ലിയാർ, എടയൂർ അവിടുത്തെ സഹവാസത്തിന്റെ അനുഭവ ചിപ്പി തുറക്കുകയാണിവിടെ.*

*വട്ടംകുളം പള്ളിയിലെ ഉസ്താദ് കുഞ്ഞു മുസ്‌ലിയാരുടെ അടുക്കലാണ് മരക്കാർ മുസ്‌ലിയാർ പഠനമാരംഭിക്കുന്നത്. അവിടെ പഠിച്ചു കൊണ്ടിരിക്കുമ്പോളാണ് കുണ്ടുറുമ്മൽ പള്ളിയിലെ ദർസിനെ സംബന്ധിച്ച് അദ്ദേഹമറിയുന്നത്. അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാർ എന്ന മുദരിസും മുപ്പതോളം മുതഅല്ലിമുകളുമുള്ള ദർസ്. ആത്മീയ നേതൃത്വത്തിന് അനുയോജ്യരായ കക്കിടിപ്പുറം ശൈഖുനയും ആ ദർസിനു നേതൃത്വം കൊടുക്കാനുണ്ടായിരുന്നു. മരക്കാർ ഉസ്താദ് കക്കിടിപ്പുറം വലിയുള്ളാഹിയെ പരിചയപ്പെടുന്നത് അവിടെ നിന്നാണ്. അങ്ങിനെ രണ്ട് പേരേയും കാണാൻ മരക്കാർ മുസ്‌ലിയാർക്ക് ആഗ്രഹം കൂടി കൂടി വന്നു. കക്കിടിപ്പുറത്തെ സൂര്യ തേജസ്സായ അബൂബക്കർ മുസ്‌ലിയാരേയും അവിടുത്തെ ശിഷ്യനായ അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാരേയും പരിചയമുള്ള പത്തിൽ മുഹമ്മദ് എന്നവരാണ് അന്ന് മരക്കാർ മുസ്‌ലിയാർക്ക് ഉച്ച ഭക്ഷണം നൽകിയിരുന്നത്. പത്തിൽ മുഹമ്മദ് എന്ന ആൾ മുഖേനയാണ് ആദ്യമായി ഇവരുടെ ഹള്റത്തിൽ മരക്കാർ മുസ്‌ലിയാർ എത്തുകയും ചെയ്തത്.*

*അതിനു ശേഷം, മരക്കാർ മുസ്‌ലിയാർ ഇടക്കൊക്കെ ശൈഖുനയെ കാണാൻ പോവാറുണ്ടായിരുന്നു. അങ്ങിനെ ഏകദേശം ഒരു വർഷം കുഞ്ഞു മുസ്‌ലിയാരുടെ അടുക്കൽ*

*താമസിച്ചു പഠിച്ചു. പിന്നീട് കുണ്ടുറുമലിലേക്ക് ഓതാൻ പോവാൻ ആശയായി. പലതവണ കുണ്ടുറുമ്മൽ പോയി ഉസ്താദിനെ കണ്ട് ആശ ബോധിപ്പിച്ചു. മൂന്നാമത്തെ പ്രാവശ്യവും തന്റെ ആഗ്രഹം അറിയിച്ചപ്പോൾ അവിടുന്ന് പറഞ്ഞു. "കുഞ്ഞു മുസ്‌ലിയാർ ഇവിടെ കൊടുന്നാക്കി ത ന്നാൽ മാത്രം ഇങ്ങോട്ട് വന്നാൽ മതി. അല്ലാത്ത നിലക്ക് പോന്നാൽ ഉസ്താദിനെ നിന്ദിക്കൽവരും." അങ്ങനെ മരക്കാർ മുസ്‌ലിയാരുടെ ആഗ്രഹ പ്രകാരം കുഞ്ഞു മുസലിയാർ കക്കിടിപ്പുറം അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാ രോട് പറഞ്ഞു. "മരക്കാർ ഇങ്ങോട്ട് പോന്നോട്ടെ അവൻ ഒറ്റക്കായിട്ട് ഓത്തൊന്നും ഒരന്തം കിട്ടുന്നില്ല." അങ്ങിനെ കുണ്ടുറുമ്മൽ ദർസിൽ പഠനം തുടർന്ന മരക്കാർ മുസ്‌ലിയാർ ആ നാളുകളെ സംബന്ധിച്ച് പറയുന്നു:*

*"അധികം താമസിയാതെ തന്നെ ശൈഖുനാക്ക് ഖിദ്മത്തിനായി പോകാൻ അവസരം ലഭിച്ചു തുടങ്ങി. അങ്ങിനെ കാവിലവളപ്പിൽ മയമുക്കാടെ വീട്ടിൽ നിന്ന് ഉച്ച ഭക്ഷണം കഴിച്ചു ശൈഖുനാന്റടുക്കൽ പോകും. കുറേ സമയം അവിടെ കഴിച്ച് കൂട്ടും ശേഷം ദർസിന്റെ സമയമാകുമ്പോഴേക്ക് (മഗരിബിന്)കുണ്ടുറുമ്മൽ തന്നെ എത്തും. ശേഷം രാത്രി മുക്കറക്കാട്ടെ ബാപ്പുട്ടിഹാജി യുടെ വീട്ടിൽ നിന്ന് രാത്രി ഭക്ഷണം കഴിച്ച് രണ്ടാം ദർസും കഴിഞ്ഞ് കക്കിടിപ്പുറം പോയി രാത്രി അവിടെ ഉറങ്ങും. സുബ്ഹിക്ക് ശേഷം കുണ്ടുറുമ്മലിലേക്ക് മടങ്ങി വരും. ഈ സമയങ്ങളിൽ മൂപ്പർക്ക് വേണ്ട അത്യാവശ്യ ഖിദ്മത്തുകൾ ഒക്കെ മരക്കാർ മുസ്‌ലിയാർ ചെയ്യും.

**ശൈഖുനയുടെ സ്വഭാവങ്ങളും രീതികളും**

ഫർള് നിസ്കാരങ്ങളുടെ സമയമാകും മുമ്പ് തന്നെ വുളൂഅ് ചെയ്ത് തയ്യാറായിരിക്കും. വഖ്ത്തായ ഉടനെ

*മരക്കാർ മുസ്‌ലിയാരുടെ ഈ വിവരണത്തിൽ ശൈഖുന എന്നു പ്രയോഗിക്കുന്നത് ബഹുമാനപ്പെട്ട കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരേയും ഉസ്താദ് എന്ന് പ്രയോ ഗിക്കുന്നത് അദ്ദേഹത്തിന്റെ ദർസിലെ ഉസ്താദായിരുന്ന കക്കിടിപ്പുറം അബ്ദുറ ഹ്മാൻകുട്ടി മുസ്‌ലിയാരേയുമാണ്.





ആരുമില്ലെങ്കിൽ മൂപ്പര് തന്നെ ബാങ്ക് കൊടുത്ത് സുന്നത്ത് നിസ്കരിക്കും. ഉടനെ മൂപ്പര് തന്നെ ഇഖാമത്തും കൊടുക്കും. ഇഖാമ ത്ത് തീരുന്നതോടെ ഞാൻ ഇമാമായി നിൽക്കും. അവരുമായി ബന്ധം തുടങ്ങിയത് മുതൽക്കേ ഇരുവരും എന്നെയാണ് ഇമാമും ഖത്വീബുമാക്കിയിരു ന്നത്. വീഴ്ചകളെല്ലാം രണ്ടാളും തിരുത്തി തരും. ഖുതു ബയിലേയും, നിസ്കാരത്തിലെയും, ദുആകളിലേയും, ഖി റാഅത്തിലേയും എല്ലാ ന്യൂനതകളും മനസ്സിലാക്കി തരും. പിന്നീട് ഖിറാഅത്തിന് എനിക്കും അബ്ദുസ്സലാം മുസ്‌ലിയാർക്കും വേണ്ടി ഒരു ഖിറാഅത്ത് അറിയുന്ന ഉസ്താദിനെ വരുത്തി മദ്റസയിൽ വെച്ച് കുറച്ചു ദിവസം തജ്‌വീദനുസരിച്ചു ഖിറാഅത്ത് പഠിപ്പിച്ചു. ഖുത്വുബക്ക് വേണ്ടി കുണ്ടുരുമ്മൽ പള്ളിയിലേക്ക് പോകുമ്പോൾ പറയും ഇന്ന് ഇന്ന വിഷയം ഉർദി പറയണമെന്ന്. ഖുത്ബയിൽ വല്ല പിഴവും കണ്ടാൽ പിറ്റത്തെ കൊല്ലം ആ ഖുത്ബ ഓതുന്ന ദിവസമാണ് അതു ഉണർത്തി തരിക.

ശൈഖുനാന്റെ ജീവിത ശൈലി ഇഹ്‌യാ ഉലൂമുദ്ദീനാ ണെന്ന് എന്റെ ഉസ്താദ് എപ്പോഴും പറയാറുണ്ട്. ഇഹ്‌യ ദർസ് നടത്താൻ പെരുമുക്കിലേക്ക് അറക്കൽ മൂപ്പര് ശൈഖുനായെ അയച്ചു. ഇഹ്‌യ ദർസ് നടത്തിയ ശേഷ മാണ് ഇഹ്‌യാ അബൂബക്കർ മുസ്‌ലിയാർ എന്ന അപര നാമം അദ്ദേഹത്തിനു ലഭിക്കുന്നത്.

ളുഹ നിസ്കാരത്തിന്ന് 9 മണിക്ക് തന്നെ തയ്യാറെ ടുക്കും. ളുഹ നിസ്കാരിച്ചാൽ ഉടനെ ബദ്‌രിയ്യത്ത്, ദലാഇലുൽ ഖൈറാത്ത് ഒക്കെ ചൊല്ലും. ഔറാദിന്റെ സമ യത്തോ നിസ്കാരസമയത്തൊ ആരും തന്നെ വന്ന് സംസാരിക്കുന്നത് ഇഷ്ടമല്ല. അതെല്ലാം കഴിഞ്ഞ ശേഷമേ സംസാരിക്കുകയുള്ളൂ. രാത്രി 2 മണിക്ക് ശേഷം തഹജ്ജുദിന് എഴുന്നേൽക്കും. തഹജ്ജുദ് കഴിഞ്ഞ് കുറേ നേരം ദുആ ചെയ്യും. ശേഷം വീണ്ടും ഉറങ്ങും. സുബഹി ആകും മുമ്പ് വുളുഅ് എടുത്ത് തയ്യാറാവും.

വുളുഅ് എടുത്ത് വന്ന ശേഷം എന്നെ വിളിക്കും. എല്ലാ ഇബാദത്തുകൾക്കും വളരെ കൃത്യനിഷ്ടയായിരുന്നു. അ പ്രകാരം തന്നെ ഉറക്കവും, ഭക്ഷണം കഴിക്കലും.

പ്രത്യേ ക ദിവസങ്ങളിലും പ്രത്യേക മാസങ്ങളിലും മൗലിദുകൾ പതിവായിരുന്നു. മൻഖൂസ്, ബദർ, മുഹ്‌യ ിദ്ധീൻ, രിഫാഈ, അജ്മീർ, മുത്ത്പേട്ട അങ്ങിനെ പല മൗലിദുകളും ഓതിക്കും. അതിലുള്ള പിഴവുകൾ തീർത്തു തരും. അന്ന് നല്ല ഭക്ഷണവും തയ്യാറാക്കും. അവസാന കാലമായപ്പോൾ 12 റകഅത്ത് നിസ്കരിച്ച് 1000 വട്ടം യാ ഖൗസു... വിളിച്ചു കൊണ്ടുള്ള ഖുത്ബിയത്തും പതിവാ യിരുന്നു. മൗലിദുകളും റാത്തീബുകളും സിയാറത്തുകളും രണ്ടാൾക്കും സാധാരണ പതിവായിരുന്നു. അറക്കൽ, പിലാക്കൽ, വടക്കാഞ്ചേരി, ഐലക്കാട്, പുത്തൻപള്ളി, പൊന്നാനി, വെളിയങ്കോട്, മമ്പുറം, മുത്തുപേട്ട, നാഗൂർ, ഏർവാടി, തൃശ്നാപള്ളി, പെരിങ്ങത്തൂർ ഇങ്ങിനെ പല സ്ഥലങ്ങളിലും സിയാറത്ത് രണ്ടാൾക്കും പതിവായിരുന്നു. സിയാറത്തിന്റെ അദബുകൾ ശൈഖുന പഠിപ്പിച്ചു തന്നി രുന്നു. ആദ്യം യാസീൻ, 10 ഇഖ്ലാസ്, 3 മുഅവ്വിദതൈനി, 3 ഫാത്തിഹ, അവ്വലുൽ ബഖറ, ആഖിറുൽ ബഖറ, അസ്മാഉൽ ഹുസ്ന, ശേഷം കണ്ണ് ചിമ്പി ഇസ്തിന്ളാ റോട് കൂടി 3 ലാ ഇലാഹ ഇല്ലല്ലാഹ്, 3 അല്ലാഹ് – മദ്ദോട് കൂടി ശേഷം അൽപ സമയം കഴിഞ്ഞ് ഉദ്ദേശിക്കുന്ന ആൾക്ക് സലാം ചൊല്ലി ദുആ ചെയ്യുക. ശൈഖനാ മമ്പു റത്തോ, പൊന്നാനിയൊ, വെളിയങ്കോട്ടോ, പുത്തൻപള ളിയോ, മുത്തുപേട്ടയോ, നാവൂരോ എവിടെയും മഖ്ബറ യുടെ ഉള്ളിലേക്ക് കടക്കുകയില്ല. പുറത്ത് നിൽക്കുകയു ള്ളൂ."

യാത്രയിലും അല്ലാത്തപ്പോഴും ഒഴിഞ്ഞ സമയങ്ങളിൽ ഏതെങ്കിലും വിഷയത്തെ ആസ്പദമാക്കിയ കിതാബ് കൊണ്ടു വന്ന് എന്നെ വായിച്ചു മനസ്സിലാക്കാൻ പ്രേരിപ്പി ക്കാറുണ്ടായിരുന്നു. യാത്രയിൽ വിശ്രമിക്കുന്ന സമയങ്ങ





ളിൽ സൗകര്യപ്പെടുമ്പോൾ കിതാബുകൾ ഓതി തരാറു ണ്ടായിരുന്നു. തഫ്സീർ മൂന്ന് ജുസ്ഇലധികം ഒരു കിതാബും നോക്കാതെ എനിക്ക് ഓതി തന്നിരുന്നു. തഫ്സീർ പഠിപ്പിച്ച രീതി ആദ്യം നാലോ അഞ്ചോ ആയ ത്തുകൾ ഓതും. പിന്നീട് തഫ്സീർ കൂടാതെ ആയ ത്തിന്റെ അർത്ഥം മാത്രം വിവരിച്ചു തരും. പിന്നീട് തഫ്സീറോട് കൂടി വിശദീകരിക്കും. അതിൽ പല വിശ ദീകരണങ്ങളുമുണ്ടാകും.

ഏതു കിതാബ് പഠിക്കുകയാണെങ്കിലും ആദ്യം വലിയ ശൈഖുനയാണ് അതിനു ആമുഖം കുറിക്കുക. പിന്നെ അബ്ദുറഹ്മാൻകുട്ടി ഉസ്താദിനെ ഏൽപ്പിക്കും. മഹല്ലി കിതാബ് കുണ്ടുറുമ്മൽ പള്ളിയിൽ വന്ന് മൂപ്പര് തുടങ്ങി തന്നു. പിന്നെ ഉസ്താദിനെ ഏല്പിച്ചു.

ശൈഖുന അറക്കൽ സിയാറത്തിന് പോയാൽ എന്നെ അവിടെ നിർത്തി കൊണ്ട് അറക്കൽ മൂപ്പരുടെ വീട്ടിൽ പോയി അവർക്ക് എന്തെങ്കിലും സംഭാവന നൽകൽ പതിവായിരുന്നു. പരീച്ചു മുസ്‌ലിയാരേയും ബാപ്പുട്ടി മുസ്‌ലിയാരെയും ഉസ്താദിന്റെ മക്കളാണെന്ന നിലയിൽ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു.

*******************************************

ശൈഖുനാന്റെ മറ്റൊരു സ്വഭാവമായിരുന്നു, ഭക്ഷണം കഴിക്കാൻ തുടങ്ങുമ്പോൾ ആദ്യം ഉപ്പ് തൊട്ട് വായിൽ വെക്കും. അതു പോലെ ഭക്ഷണം കഴിച്ചു കഴിഞ്ഞ ഉടനെ യും ഉപ്പു തൊട്ട് നാവിന്മേൽ വെക്കും. ഇത് മൂപ്പരെ പതി വിൽ പെട്ടതായിരുന്നു.

*******************************************

ശൈഖുന തന്റെ കുടുംബങ്ങളെ സ്നേഹിക്കുകയും വേണ്ടത് ചെയ്ത് കൊടുക്കുകയും ചെയ്തിരുന്നു. ജ്യേഷ്ട സഹോദരന്റെ മക്കൾ മരുമക്കൾ സഹോദരി, അവ രുടെ മക്കൾ തുടങ്ങിയവർക്കെല്ലാം ശൈഖുനയുടെ പ്രത്യേക പരിഗണനയും സഹായവും ഉണ്ടായിരുന്നു.

നാനാജാതിക്കാരും പണ്ഡിത-പാമര വ്യത്യാസമില്ലാതെ ശൈഖുനയെ സന്ദർശിച്ചിരുന്നു. അങ്ങേയറ്റം വിഷമിച്ച് വന്നവരെ സമാധാനിപ്പിച്ചും സന്തോഷിപ്പിച്ചും തിരിച്ചയക്കൽ പതിവായിരുന്നു. നൂലും വെള്ളവും മന്ത്രിച്ചു നൽകിയും പ്രാത്ഥിച്ചും എല്ലാവർക്കും സമാധാനവും ശമനവും നൽകിയിരുന്നു.

*******************************************

ഹദ്ദാദ്, ബദർബൈത്ത്, അസ്മാഉൽ ബദ്ർ, ഫാത്തിഹ, യാസീൻ, ദലാഇൽ, നാരിയ്യത്തു സ്വലാത്ത് 5 വഖ്തിന്റെ ശേഷം സ്വലാത്ത് ദിക്റ് പോലോത്ത പലതിനും സമ്മതം കൊടുത്തിരുന്നു. ചിലതിന്റെയെല്ലാം രിയാള വീട്ടാൻ പറഞ്ഞിരുന്നു. സൂറത്തുൽ മുൽക്ക്, സൂറത്തുൽ വാഖിഅ, സൂറത്തു യാസീൻ പോലോത്ത സൂറത്തുകളും പതിവാക്കാൻ പറഞ്ഞിരുന്നു.

**കുട്ട്യാമു മുസ്ലിയാർ**

ഒരിക്കൽ കുട്ട്യാമു മുസ്ലിയാരെ സിയാറത്ത് ചെയ്ത ശേഷം ശൈഖുന പറഞ്ഞു, "കുട്ട്യാമു മുസ്ലിയാർ ഫത്ഹുൽ മുഈൻ കിതാബിനെ സംബന്ധിച്ചു പറഞ്ഞത്; "11 പുതിയാപ്പിളമാർ കെട്ടിത്തീർത്തിട്ടും കന്യകത്വം നീങ്ങാത്ത പെണ്ണ്." അതിനർത്ഥം, ഫതഹുൽ മുഈൻ എന്ന കിതാബ് 11 പ്രാവശ്യം ദർസ് നടത്തിയിട്ടും അതിലടങ്ങിയ തത്വങ്ങൾ മുഴുവനും ഗ്രഹിച്ചു കഴിഞ്ഞിട്ടില്ല എന്നാണ്." കുട്ട്യാമു മുസ്ലിയാർ (റ) ഫത്ഹുൽ മുഈന്റെ ഗഹനതയെ വിശേഷിപ്പിച്ചു പറഞ്ഞതാണിത്.

**പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ലിയാർ**

പുതിയാപ്പിളയെ സംബന്ധിച്ച് അദ്ദേഹത്തെ സിയാറത്തു ചെയ്ത ശേഷം ശൈഖുന പറയുകയുണ്ടായി. "പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ലിയാരൊന്നിച്ച് ഹജ്ജ് ചെയ്യാനും മൂപ്പർക്ക് ഓർമയില്ലാത്ത പല ദിക്റ് ദുആകളും ആ അവസരത്തിൽ പറഞ്ഞു കൊടുക്കാനും എനിക്ക് ഭാഗ്യം ലഭിച്ചിട്ടുണ്ട്".





**ആലുവായ് അബൂബക്കർ മുസ്ലിയാർ**

ഒരവസരം മുത്ത്പേട്ട സിയാറത്ത് കഴിഞ്ഞ് മടങ്ങുമ്പോൾ ഞാൻ പറഞ്ഞു: "ആലുവായി മൂപ്പരെ ഞാൻ കണ്ടിട്ടില്ല കാണാനാഗ്രഹമുണ്ട്." അങ്ങിനെ ആലുവയിലിറങ്ങി ഹോട്ടലിൽ കയറി ഭക്ഷണം കഴിച്ചു. മുടിക്കലിലേക്ക് ബസ്സ് കയറാൻ നേരത്ത് ശൈഖുനാ പറഞ്ഞു: "എന്നെ മൂപ്പരുടെ ഹള്റത്തിലേക്ക് കൊണ്ടു പോകരുത്. മൂപ്പര് ചീത്തപറയും." അങ്ങിനെ യാത്ര തുടർന്നു. ബസ്സിറങ്ങിയത് മൂപ്പരുടെ മുന്നിലാണ്. ഞങ്ങളെ കണ്ടയുടനെ ആലുവായി മൂപ്പര് ഇരിക്കുന്ന സ്ഥലത്ത് നിന്ന് എഴുന്നേറ്റ് ചീത്തപറയാൻ തുടങ്ങി. ഉടനെ ശൈഖുനാ പറഞ്ഞു: "നിങ്ങളോട് ഞാനപ്പോഴും പറഞ്ഞില്ലെ എന്നെ മൂപ്പരുടെ ഹള്റത്തിലേക്ക് കൊണ്ടു പോവരുതെന്ന്." എന്റെ കയ്യും പിടിച്ചു കൊണ്ട് അവിടെ നിന്ന് ചെറിയ നിസ്കാര പള്ളിയിലേക്ക് പോന്നു. പിറ്റേന്ന് സുബ്ഹിക്ക് ശേഷം എന്നോട് അലുവായ് മൂപ്പരെ പോയി കാണാൻ പറഞ്ഞു. ശൈഖുന പറഞ്ഞതു പ്രകാരം ഞാൻ ആലുവായി മൂപ്പരെ പോയി സന്ദർശിച്ചു. ആലുവായി മൂപ്പരുടെ അവസ്ഥകളെ ശൈഖുന വിദൂരത്ത് നിന്ന് തന്നെ മനസ്സിലാക്കിയതിന്റെ തെളിവാണിത്.

**ഖബർ ചൂണ്ടി കാട്ടുന്നു...**

ഒരിക്കൽ മൂപ്പരുടെ അടുത്തിരുന്നു സംസാരിക്കുന്ന അവസരത്തിൽ ഇരിക്കുന്ന തിണ്ണയുടെ താഴ്ഭാഗത്തേക്ക് ചൂണ്ടി കൊണ്ടു ശൈഖുന പറഞ്ഞു. "ഇവിടെ ഒരു കുഴിയുണ്ടാക്കിയിട്ടാലൊ".. എനിക്ക് ആ സംസാരം മനസ്സിലായില്ല. അപ്പോൾ ശൈഖുന ഖബർ എന്ന് മനസ്സിലാകുന്ന വിധത്തിൽ ആംഗ്യം കാട്ടി. അപ്പോൾ ഞാൻ പറഞ്ഞു: "അത് തരക്കേടില്ല." അങ്ങിനെ കുറേ ദിവസം കഴിഞ്ഞു ചെന്നപ്പോഴതാ രണ്ട് ഖബർ തൊട്ട് തൊട്ടായി കുഴിച്ചിട്ടിരിക്കുന്നു. പിന്നെ കുറേ കഴിഞ്ഞ്

ചെന്നപ്പോൾ അത് മണ്ണിട്ടു നികത്തിയിരിക്കുന്നു. അന്ന് കുന്നത്ത് പള്ളിയിൽ ഖബർസ്ഥാൻ ഉണ്ടായിരുന്നില്ല. കുന്നത്ത് ഖബർസ്ഥാൻ ആയ ശേഷം ആദ്യമായി മരണപ്പെട്ടത് കാവിലവളപ്പിൽ മയമുക്കയുടെ ഭാര്യയാണ്. അന്ന് ശൈഖുന മുത്തുപേട്ടയിലും അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാർ എടയൂരിലുമാണ്. അന്ന് കക്കിടിപ്പുറത്തുള്ളത് ഈയുള്ളവനായിരുന്നു. അന്നത്തെ കാരണവന്മാരും മയ്യിത്തിന്റെ കുടുംബവും കൂടി മുശാവറ ചെയ്തു തീരുമാനമുണ്ടായത്, ഈ മയ്യിത്ത് ഇവിടെ മറവ് ചെയ്യണം. അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാരെ ആളെ അയച്ചു വരുത്തുക. ശൈഖുന വന്ന ശേഷം വിവരം അറിയിക്കുക. അന്ന് ഇന്നത്തേതു പോലെ വിവരവിനിമയ സൗകര്യങ്ങളുണ്ടായിരുന്നില്ല. മയ്യിത്ത് കുളിപ്പിച്ചു കഴിയുമ്പോഴേക്കും അബ്ദുറഹ്മാൻകുട്ടി ഉസ്താദ് വന്നു. ഉസ്താദിന്റെ നേതൃത്വത്തിൽ യാസീൻ ഓതി ദുആ ചെയ്തു. മൂന്നാം ദിവസം ശൈഖുന വന്നു. വിവരങ്ങളെല്ലാം അറിഞ്ഞപ്പോൾ മറുത്തൊന്നും പറഞ്ഞില്ല.

**കക്കിടിപ്പുറത്ത് ജുമുഅഃ ആരംഭിക്കുന്നു**

കക്കിടിപ്പുറം ജുമുഅ തുടങ്ങാനുള്ള ഉദ്ദേശത്തിൽ പഴയ പള്ളിയുടെ പടിഞ്ഞാർ ഭാഗത്തേക്ക് ഒരു ഹാളുണ്ടാക്കി. മിമ്പർ 3 പടിയായിരുന്നു പടുത്തത്. പടവ്വ് കഴിഞ്ഞ ശേഷം എന്നോട് മേലെ സ്റ്റെപ്പിൽ കയറി നില്ക്കാൻ ശൈഖുന പറഞ്ഞതനുസരിച്ച് ഞാൻ കയറി നിന്നു. ശൈഖുന പറഞ്ഞു, “നിങ്ങൾക്ക് തന്നെയാണ് ഈ മിമ്പർ പാക”മെന്ന്. പള്ളി പണി കഴിഞ്ഞു. കക്കിടിപ്പുറം പള്ളിയിലെ പ്രഥമ ജുമുഅയിൽ ശൈഖുന വാളെടുത്തു. ജുമുഅയിൽ പാലിക്കേണ്ട മര്യാദകളും മറ്റും വിശദീകരിച്ചു. ശേഷം വാൾ ഈയുള്ളവന്റെ കൈയ്യിൽ തന്നു. ശൈഖുനാന്റെ സാന്നിദ്ധ്യത്തിൽ വെച്ചു ഖുതുബ നിർവഹിക്കുകയും നിസ്കാരത്തിന് നേതൃത്വം നൽകുകയും ചെയ്തു. അന്ന് മുതൽ മരണം വരെ പള്ളിയിൽ ബാങ്ക്





വിളി നിർവഹിച്ചിരുന്നത് മർഹൂം മുഹമ്മദ്കുട്ടി മുസ്‌ലിയാരായിരുന്നു.

**കക്കിടിപ്പുറം സ്വലാത്ത് മജ്‌ലിസിന്റെ ആരംഭം**

ഒരിക്കൽ ശൈഖുന ഹജ്ജിന്ന് പോയി. മദീന ശരീഫിൽ നിന്ന് ഉസ്ഥാദിന്ന് കത്തെഴുതി. മജ്‌ലിസു ദിക്റിൽ വെച്ച് ഒരു സ്വലാത്ത് തുടങ്ങാൻ നിർദേശിച്ചു കൊണ്ടായിരുന്നു പ്രസ്തുത കത്ത്. അതനുസരിച്ച് ഉസ്താദ് സ്വലാത്ത് ആരംഭിച്ചു. ശൈഖുന വന്ന ശേഷം രണ്ടാളും കൂടി മുശാവറ ചെയ്തു. ശേഷം, പഴയ കാലത്ത് പൊന്നാനി വലിയ പള്ളിയിൽ വെച്ച് നടത്തിരുന്ന സ്വലാത്തും കൂടി ഉൾപ്പെടുത്തി. പിന്നെ കുറച്ചു കാലത്തിനു ശേഷം വർഗീയ സ്പർദയുടെ സാഹചര്യമുണ്ടായപ്പോൾ ശൈഖുനയും ഉസ്താദും കൂടി മുശാവറ ചെയ്ത ശേഷം يَاذَا الجَلَالِ وَالإِكْرَامْ എന്ന ദിക്റ് 500 തവണ കൂടിയുൾപ്പെടുത്തി.

**ശൈഖ് സഈദ് സിറാജുദ്ദീൻ(റ) വഫാത്ത്**

ഐലക്കാട് മൂപ്പർ വഫാത്തായപ്പോൾ മൂപ്പരുടെ പ്രധാന ശിഷ്യൻ ഇ.കെ ഉമർ ഹാജി സ്ഥലത്തില്ലായിരുന്നു. 3-ാം പെരുന്നാളിനായിരുന്നു മഹാനവർകളുടെ വഫാത്ത്. മയ്യിത്ത് നിസ്കരിക്കാൻ ഉമർ ഹാജി വരാൻ എല്ലാവരും കാത്തിരിക്കുകയാണ്. കൂട്ടത്തിൽ നമ്മുടെ ശൈഖുനായുമുണ്ട്. കാത്തിരുന്ന് ക്ഷീണിച്ചപ്പോൾ ശൈഖുനയടക്കം കുറച്ചു പേർ മാത്രം മയ്യിത്ത് നിസ്കരിച്ചു. സലാം വീട്ടിയ ഉടനെ തക്ബീറും ചൊല്ലി.

**ശൈഖുനയുടെ പ്രാർത്ഥനാശൈലി**

സാധാരണ ഫർള് നിസ്കാരങ്ങൾക്ക് ശേഷമുള്ള ദുആയിലും മറ്റു ദുആകളുടെ സന്ദർഭത്തിലും കുറഞ്ഞ വാക്കുകളിലാണ് ശൈഖുന ദുആ ചെയ്യാറുള്ളത്. തഹജ്ജുദിന്റെ ശേഷം മാത്രമേ ദീർഘിച്ച ദുആ ചെയ്യുന്ന പതിവുള്ളൂ. ജുമുഅ ഖുതുബ നിസ്കാരത്തേക്കാൾ ചുരുങ്ങുകയാണ്

വേണ്ടതെന്നു ശൈഖുന പറഞ്ഞിരുന്നു. സാധാരണ ഭക്ഷണം കഴിച്ച ഉടനെ ദുആ ചെയ്യലും പതിവായിരുന്നു.

الحمد لله الذي اطعمني هذا الطعام ورزقنيه من غير حول منّي و لاحول ولاقوة الاّبالله

اللهمَّ اكثر خيرهم وبارك لهم في طعامهم وشرابهم اللهم اجعلنا وايّاهم من الشاكرين

ശേഷം سورة الإخلاص ،سورة القريش ഓതൽ പതിവായിരുന്നു.

തുമ്മിയാൽ الحمد لله على كل حال اللهم ارزقني مالا يكفيني وبيتا يأويني

واحفظ عليّ عقلي وديني وقني شرّ من يؤذيني

നിസ്കാര ശേഷമല്ലാത്ത ദുആകളിൽ

ربنا هبلنا من ازواجنا وذريّاتنا قرة اعين واجعلنا للمتقين اماما

اللهم انك تعلم حوائجنا كرة فاقضها مرة فأصلح امورنا في جميع الأمور

اللهم صل علي سيدنا محمد الف مرة عدد كلّ ذرّة

اللهم بارك في ذريّاتنا ولاتضرهم ووفقهم لطاعتك وارزقنا برّهم يارب العالمين

എന്ന് ദുആ ചെയ്യാറുണ്ടായിരുന്നു.

അവിടുന്ന് ഇരിക്കുമ്പോൾ പറയുന്ന ഒരു വാക്കായിരുന്നു يااللهالمحمود فى كل فعاله എന്നത്.

**ശൈഖുനയുടെ തമാശ ശൈലി**

ഒരു യാത്രയിൽ مغرب، عشاء ജംആക്കി തീവണ്ടി കയറി രാത്രി 10 മണിക്ക് ഒരു ടൗണിൽ ഇറങ്ങി قدّم العشاء على العشاء എന്ന് ശൈഖുന പറയുകയും മനസ്സിലായൊ എന്ന് ചോദിക്കുകയും ചെയ്തു. മനസ്സിലായി എന്ന് ഞാൻ പറഞ്ഞു. നിസ്കരിക്കും മുമ്പ് ചോറ് വെയ്ക്കണമെന്നാണ് ആ പറഞ്ഞത്. ചിലപ്പോൾ ഇങ്ങിനെ തമാശയും പറയും.

ഒരിക്കൽ തഹജ്ജുദിന്ന് സമ്മതം ചോദിച്ചു. അപ്പോൾ അണച്ചു കൂട്ടിപിടിച്ചു സ്വകാര്യം പോലെ പറഞ്ഞു,“ ഞാൻ നിസ്കരിക്കാൻ എണീക്കുമ്പോൾ നിങ്ങളെ വിളിച്ചോളാം”. പിന്നീട് അങ്ങിനെ വിളിക്കൽ പതിവായി.

**ശൈഖുനയിൽ നിന്ന് ഇജാസത്തുകൾ ലഭിക്കുന്നു**

ഞാൻ ബോംബയിൽ പോയി വന്ന ശേഷം സുമ്മിന്റെ ഇജാസത്ത് ആവശ്യമാണെന്ന് തോന്നി. അങ്ങിനെ അബ്ദുറഹ്മാൻകുട്ടി ഉസ്താദിനോടാവശ്യപ്പെട്ടു. മൂപ്പരുടെ അടുത്ത് നിന്ന് വാങ്ങിക്കോ എന്ന് പറഞ്ഞുതനുസരിച്ചു





ഞാൻ ശൈഖുനയോട് ആവശ്യപ്പെട്ടു. ഉടനെ ദേഷ്യപ്പെട്ടു കൊണ്ട് സുമ്മിന്റെ ഇജാസത്ത് അങ്ങിനെയൊന്നില്ല എന്നു മറുപടി പറഞ്ഞു. ആ വിവരം ഞാൻ ഉസ്താദിനോട് പറഞ്ഞപ്പോൾ, “മൂപ്പർക്ക് ഇപ്പോൾ അങ്ങിനെയൊരവസ്ഥയാണ് വീണ്ടും ചോദിക്കൂ” എന്ന് ഉസ്താദ് പറഞ്ഞു. അങ്ങിനെ പലപ്രാവശ്യം പറഞ്ഞു. അവസാനം സമ്മതമായി. അലമറ തുറന്ന് അതിൽ നിന്ന് ഇന്ന ബുക്കെടുത്ത് അതിൽ നിന്ന് രിഫാഈ ത്വരീഖത്ത് എഴുതിക്കോ. കൂടാതെ പിന്നെന്തൊക്കെ വേണം അതൊക്കെ എഴുതി എടുത്തോ എന്നു പറഞ്ഞു. ഞാൻ ബുക്കെടുത്ത് എഴുതി കാണിച്ചു. അപ്പോഴും നല്ല മറുപടി പറഞ്ഞില്ല. വീണ്ടും ഉസ്താദിനോട് പറഞ്ഞു. ഇനി നല്ല സമയം നോക്കി പറയുക. അങ്ങിനെ ഒരിക്കൽ എഴുതിയതു കാണിച്ചപ്പോൾ തൃപ്തിയായി. ശൈഖുന വായിക്കാൻ പറഞ്ഞു. ഞാൻ വായിച്ചു കേൾപ്പിക്കുന്നതിനിടയിൽ പറഞ്ഞു. “നിൽക്കട്ടെ അതു മതി. അതേ നിങ്ങൾക്ക് കൂട്ടിയാൽ പറ്റുകയുള്ളൂ” എന്ന് പറഞ്ഞു. ആ ദുആ മന്ത്രിച്ചു വെള്ളം കൊടുക്കാൻ സമ്മതം തന്നു. വെള്ളിയാഴ്ച രാവിൽ യാസീൻ ഒതാനും മറ്റും ആവശ്യപ്പെടാറില്ല.

ഒരിക്കൽ ദലാഇൽ അച്ചടിച്ച ശേഷം ഒന്നെടുത്ത് എന്റെ കയ്യിൽ തന്നു اللهم اعصمني അത് മുതൽ വായിപ്പിച്ചു. ഞാൻ اعصمني ഹംസക്ക് ഫത്ഹ്കൊണ്ട് വായിച്ചു اللهم اعصمني എന്നാണ് വായിക്കുക എന്ന് പറഞ്ഞ് ചൊല്ലിപ്പിച്ചു. സമ്മതം തന്നു. നിങ്ങൾക്ക് എല്ലാറ്റിന്നും ഇത് മതി. മുസ്തഫായനബിയെ നേരിട്ടു പിടിക്കലാണ്. നമ്മുടെ ത്വരീഖത്ത് എന്നും പറഞ്ഞു. ഇജാസത്ത് തന്നു.

**ദർസിനുള്ള ഇജാസത്തും ദർസ് ആരംഭവും**

ആദ്യമായി എനിക്ക് ദർസിന്ന് സമ്മതം തന്നു പറഞ്ഞയച്ചത് ഒളകരക്കാണ്. പോകുമ്പോൾ പത്ത് കിതാബുമായി ഞാൻ മൂപ്പരുടെ അടുക്കൽ ചെന്നിരുന്നു. മുതഫരിദ് മറിച്ചു, എങ്ങിനെയാണ് അർത്ഥം പറഞ്ഞു കൊടു

ക്കുക എന്ന് ചോദിച്ചു?. അപ്പോൾ ബിസ്മി മുതൽ അർത്ഥം പറഞ്ഞു ശൈലി മനസ്സിലാക്കി തന്നു.

المتفرد بالالوهية "എങ്ങനത്തെ അല്ലാഹുവാണ് തനിക്കൽ പെറ്റവൻ" എന്നർത്ഥം വെച്ചു തന്നു. അങ്ങിനെ ഒളക രക്ക് ദർസിന്ന് പോയി. പടിഞ്ഞാറങ്ങാടിയിൽ നിന്ന് 6 കുട്ടികളും എടയൂരിൽ നിന്ന് രണ്ടു കുട്ടികളും എട്ട് വിദേ ശികളും നാട്ടുകാരായ കുറേ കുട്ടികളുമായി ദർസ് തുടങ്ങി. പത്തു കിതാബും നഹ്വിന്റെ കിതാബും ഉംദയും സബ് അത്തു കുത്തുബും ബൈത്ത് കിതാബും ഒക്കെ ദർസ് തുടങ്ങി. തുഹ്ഫയും ഖത്തറുന്നദയുമൊക്കെയുണ്ടായി രുന്നു. شاعر ബൈതുകളൊക്കെ തുടർച്ചയായി വന്നു കൊ ണ്ടിരുന്നു. വേണ്ടത് പോലെ തിരിയാതെ തോന്നി. ഉടനെ ശൈഖുനായെ സമീപിച്ചു. ശാഇർ ബൈതിന്റെ അർത്ഥ മൊന്നും മനസ്സിലാകുന്നില്ലെന്ന് ഉറക്കെ ശബ്ദത്തിൽ പറ ഞ്ഞു. "പടച്ചോനെ, എന്താ ഇനി കണ്ടിരിക്കുന്നു എന്നും പറഞ്ഞു. നഹ്വിന്റെ കിതാബ് എടുത്ത് കൊണ്ട് വരാൻ പറഞ്ഞു." ഖത്തറുന്നദയിലെ ശാഇർ ബെയ്ത് മറിക്കാ നാവശ്യപ്പെട്ടു. കുറേ ബൈത്തുകളുടെ അർത്ഥം പറഞ്ഞു തന്നു. "ഇനി പോയി ചൊല്ലിക്കൊടുത്തോളീൻ ഇനി എല്ലാം കിട്ടിക്കോളും" പിന്നെ വേണ്ടത് വേണ്ട സമയ ത്തൊക്കെ ഇന്നും കിട്ടിക്കൊണ്ടിരിക്കുന്നു... അൽഹംദു ലില്ലാഹി അലാകുല്ലി ഹാൽ അൽഫമറത്.

**ശൈഖുനയുടെ ഇറാഖ് യാത്ര**

അലി(റ), മുഹ്യദ്ദീൻ ശൈഖ്, രിഫാഇ ശൈഖ് തുട ങ്ങിയവരെ സിയാറത്ത് ചെയ്യാനായി ശൈഖുന തനിച്ചാണ് ഇറാഖിലേക്ക് വിമാനം കയറിയത്. ഇറങ്ങാറായപ്പോഴേക്ക് ബേജാർ തോന്നി. കൂടെ പരിചയക്കാരാരുമില്ല, ഭാഷ അറി യില്ല. സ്ഥലം അറിയില്ല. എന്ത് ചെയ്യും ആരോട് പറയും എന്ത് സംസാരിക്കും ഇങ്ങനെയുള്ള ചിന്താവിഷമ ത്തോടെ വിമാനമിങ്ങി അന്തം വിട്ടു നിൽക്കുമ്പോൾ ഒരാൾ വന്നു സലാം പറഞ്ഞു കൈപിടിച്ചു. മലയാളിയാണ്





ശൈഖുനയെ മുമ്പ് കേട്ടു പരിചയമുള്ള ആളാണ്. ചങ്ങ രംകുളത്ത് കാരൻ മക്രോണി കുഞ്ഞഹമ്മദ് എന്നാണ് പേര് എന്നാണെന്റെ ഓർമ്മ. എന്തായാലും വളാഞ്ചേരിക്കടുത്ത പൈലിപ്പുറം എന്ന സ്ഥലത്ത് നിന്നാണ് കല്ല്യാണം കഴി ച്ചിട്ടുള്ളത്. ചങ്ങരംകുളം 4ഉം കൂടിയ സ്ഥലത്ത് നിന്ന് ചെറ വല്ലൂർ റോട്ടിലേക്ക് തിരിഞ്ഞ് നാലോ അഞ്ചോ സ്ഥാപന ങ്ങൾക്കപ്പുറമാണ് അദ്ദേഹം താമസിച്ചിരുന്നത്. ലോകത്ത് പലയിടത്തും സഞ്ചരിച്ച് പല ഭാഷകളും അറിയുന്ന ഒരു വ്യക്തിയെയാണ് അല്ലാഹു അദ്ദേഹത്തിന് സഹായി യാക്കിയത്. ശൈഖുനാക്കതിയായ സന്തോഷമായി. അല്ലാഹുവിനെ സ്തുതിച്ചു.

ശൈഖുന അദ്ദേഹത്തിന്റെ കൈപിടിച്ചു കൊണ്ടു പറ ഞ്ഞു. "എനിക്ക് ഇന്ന സ്ഥലങ്ങളിലെല്ലാം സിയാറത്ത് ചെയ്യണം. അതെല്ലാം കഴിഞ്ഞ് എന്നെ പ്ലെയിൻ കയറ്റിയ ല്ലാതെ നിങ്ങൾ എന്നെ വിട്ട് പിരിയരുത് എന്ന് വാഗ്ദാനം ചെയ്തു. ഇരുവരും കൂടി യാത്ര തുടർന്നു. ഉദ്ദേശിച്ച എല്ലാ സ്ഥലങ്ങളിലും പോയി സിയാറത്ത് ചെയ്ത് റാഹത്തോടെ മടങ്ങി വാഗ്ദാനമനുസരിച്ച് മക്രോണി കുഞ്ഞഹമ്മദ്ക്ക ശൈഖുനായെ വിമാനം കയറ്റി യാത്രയാക്കി. ശൈഖുന തിരിച്ചു നാട്ടിലെത്തി. ഒരിക്കൽ വിവരങ്ങളെല്ലാം എന്നോട് പറഞ്ഞു. ഇനി അയാളുടെ ഭാര്യ വീട്ടിൽ പോകണമെന്ന് പറഞ്ഞു. പൈലിപ്പുറത്തേക്ക് ഞാനും മൂപ്പരും കൂടി പോയി. കുഞ്ഞഹമ്മദ്ക്കാടെ ഭാര്യ വീട്ടിൽ പോയി കുഞ്ഞ ഹമ്മദ്ക്കാടെ അമ്മോശൻ അളിയൻ കുഞ്ഞീദു മുസ്ല്യാര് എന്നിവ രെയെല്ലാം കണ്ടു സംസാരിച്ചു.

**എന്താ അവിടെ മരിച്ചിട്ട്?**

4-ാമത്തെ പ്രാവശ്യം ഹജ്ജിന്ന് പോയി വന്ന ശേഷം പറഞ്ഞു. അവിടുന്ന് മരിക്കണമെന്നുദ്ദേശിച്ചാണ് പോയത് അവിടെ ചെന്നപ്പോൾ എന്താ ഇവിടുന്ന് മരിച്ചിട്ട് എന്ന് തോന്നി. അപ്പോൾ ഇങ്ങോട്ട് തന്നെ പോന്നു.

**ശൈഖനയിൽ നിന്ന് ചില അസാധാരണ അനുഭവങ്ങൾ**

കുറേ ദിവസങ്ങളായി ഒരാൾ വന്ന് എന്റെ അടക്ക കള്ളൻ പറിക്കുകയാണന്ന് കേസ് പറയുന്നു. അവസാനം ശൈഖുന പറഞ്ഞു. "കള്ളൻ അടക്ക പറിക്കുന്നത് നിനക്ക് നോക്കികൂടെ". അപ്പോൾ വന്നയാൾ പറഞ്ഞു "ഞാൻ നോക്കാറുണ്ട്. ഞാൻ നോക്കുന്ന സമയത്തൊന്നും കള്ളനെ കാണുകയില്ല". ഉടനെ മൂപ്പർ പറഞ്ഞു. "നിനക്ക് കാണുന്ന സമയത്ത് കള്ളന് അടക്ക പറിച്ചൂടെ". ഈ മറുപടി കേട്ടു പോയ തിന്റെ പിറ്റെ ദിവസം പുലർച്ചെ ഉട മസ്ഥൻ കാണുന്ന സമയത്തു തന്നെ കള്ളൻ അടക്ക പറിക്കുവാൻ വരികയും കളളനെ പിടികൂടുകയും ചെയ്തു.

**********************************************

ഒരിക്കൽ മാണൂർ സൈദു മുസ്‌ലിയാരുടെ കുത്തി നടക്കുന്ന വടി ആഴമുള്ള ഒരു കുളത്തിൽ വീണു താഴ്ന്ന് പോയി. വടിയെടുക്കാൻ പലരും പലവട്ടം ശ്രമിച്ചെങ്കിലും വടികിട്ടിയില്ല. മൂപ്പരുടെ അടുക്കൽ സൈദു മുസ്‌ലിയാർ ഇടക്കിടെ വന്നു പോയി കൊണ്ടിരുന്ന അവസരത്തിൽ വടി പോയവിവരം പറഞ്ഞു. അപ്പോൾ ശൈഖുന പറഞ്ഞു: "സൈദു മുസ്‌ലിയാരുടെ വടിയതാ വെള്ള ത്തിൽ ഇങ്ങിനെ (കൈകൊണ്ട് ആഗ്യം കാട്ടി) പൊന്തിനിൽക്കുന്നുവെന്ന് പറഞ്ഞു. കക്കിടിപ്പുറത്തെ മജ്‌ലിസു ദിക്റിലിരുന്നാണ് അകലെയുള്ള കുളത്തിൽ വടി പൊന്തി കിടക്കുന്ന കാര്യം ശൈഖുന പറയുന്നത്. ഉടനെ സൈദു മുസ്‌ലിയാർ കുളത്തിന്റെയരികിൽ ചെന്നു നോക്കിയപ്പോൾ അതാ വടി കുത്തനെ പൊന്തി നിൽക്കു ന്നു.

*******************************************

ഞാനും ശൈഖുനയും കൂടി പൊന്നാനിയിലേക്ക് ജുമുഅക്ക് പോവുകയായിരുന്നു. പന്താവൂര് ബസ്





സ്റ്റോപ്പിൽ നിന്ന് ഒരു ബസ്സിനു കൈ കാണിച്ചു. ബസ്സ് നിർത്താതെ പോയപ്പോൾ അതു നമുക്കുള്ള ബസ്സല്ല എന്നു പറഞ്ഞു. അടുത്ത ബസ്സിൽ കയറി പോകുമ്പോൾ അതാ ആദ്യം പോയ ബസ്സ്... കേടു വന്ന് കിടക്കുന്നു.

**********************************************

ഒരിക്കൽ തീവണ്ടി കയറാൻ വേണ്ടി സ്റ്റേഷനിലേക്ക് വരികയായിരകുന്നു. മൊയ്തു ഹാജിയും വണ്ടി കയറ്റാനായി കൂടെ വന്നിട്ടുണ്ട്. സ്റ്റേഷനിലേക്ക് എത്തി യപ്പോൾ വണ്ടി സൈറൻ മുഴക്കി പുറപ്പെടുകയാണ്. ഉടനെ മൊയ്തു ഹാജി കൈകാട്ടി കക്കിടിപ്പുറം മൂപ്പരുടെ നേർക്ക് ചൂണ്ടി കാണിച്ചു കൊടുത്തു. തീവണ്ടി ഡ്രൈവർ ശൈഖുനയെ അറിയും പ്രകാരം വണ്ടി നിർത്തി. ഞങ്ങൾ വന്ന് വണ്ടിയിൽ കയറി ഇരുന്നു. മൊയ്തുഹാജി ടിക്കറ്റ് വാങ്ങി കയ്യിൽ കൊണ്ടു തന്ന ശേഷമാണ് വണ്ടി ചലിച്ചത്.

*********************************************

ശുകപുരം മുഹമ്മദ്കുട്ടി മുസ്‌ലിയാർ പ്രഭാഷകനായി പ്രസിദ്ധപ്പെട്ടിരുന്ന കാലത്ത് ശൈഖുനാന്റെ അടുക്കൽ വന്നു. സംസാരിക്കാൻ നാവിടച്ചൽ ഉന്മേഷകുറവ് അങ്ങിനെയുള്ള പല ബുദ്ധിമുട്ടുകളും പറഞ്ഞു. ശൈഖുന ഒരു ദിക്റ് പറഞ്ഞു കൊടുത്തു. അതു ചൊല്ലുവാൻ തുടങ്ങിയതു മുതൽ സംസാര ശേഷി അദ്ദേഹത്തിനു തിരിച്ചു കിട്ടി.

**********************************************

ഒരിക്കൽ ഞാൻ എന്റെ രണ്ട് ഉസ്താദുമാരുടെയും അനുവാദത്തോടെ ബോംബയിൽ പോയി ശഅ്ബാനിലും റംസാനിലും അവിടെ നില്ക്കുകയും ചെയ്തു. റംസാനിന് വഅള്(മതപ്രഭാഷണം) നിശ്ചയിച്ചു. മൂന്ന് ദിവസം വഅള് പറഞ്ഞപ്പോഴേക്കും പനി പിടിച്ചു. നോമ്പ് നോക്കാനും നിസകരിക്കാനും പറ്റാതെയായി. സുഖമില്ലാതെ അങ്ങേ യറ്റം ക്ഷീണിതനായി. നോമ്പ് തീരുന്നവരെ വഅള് പറ യണമെന്ന് കൂട്ടുകാർ പറയുന്നു. 4-ാം ദിവസം തന്നെ

വങ്ങളിന്ന് സാധിക്കാത്ത നിലയിലാണ് എന്റെ അവസ്ഥ. അങ്ങിനെ മൂന്നാമത്തെ ദിവസം വളരെ അവശനായി ഉറങ്ങി. രണ്ടു പേരും (കക്കടിപ്പുറം ശൈഖുനയും കക്കടിപ്പുറത്തെ അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാരും) സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ടു. വലിയ ശൈഖുന കൈകൊണ്ട് തടകി പേടിക്കണ്ട ഞാനിവിടെ ഉണ്ടെന്ന് പറഞ്ഞു. ചെറിയ ശൈഖുന (അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാർ)പാലിൽ ചേർത്തു കൊണ്ട് ഒരു മരുന്നു തരികയും ചെയ്തു. ആ ഉറക്കത്തിൽ നിന്ന് ഉണർന്നു നോക്കുമ്പോൾ അസുഖങ്ങളെല്ലാം ഭേദമായിരിക്കുന്നു.

*******************************************

''ഞാൻ മാന്തടത്തിൽ നില്ക്കുമ്പോൾ ഒരു വെള്ളിയാഴ്ച ജുമുഅ പിരിഞ്ഞ് വന്ന് പൈസയോടെ ബൽറ്റയിച്ച് അയലിൽ ഇട്ടു. ഉറങ്ങി അസർ നിസ്കാര ശേഷം പൈസയുടെ ആവശ്യം വന്നു നോക്കുമ്പോൾ ബൽറ്റ് കാണുന്നില്ല. ഉടനെ കക്കിടിക്കലേക്ക് ഓടി വിവരം പറഞ്ഞു ബദ്‌രീങ്ങളുടെ പേരിൽ യാസീൻ ഓതാൻ പറഞ്ഞു. യാസീൻ ഓതി, ബൽറ്റും പൈസ കിട്ടിയില്ല. കമ്മിറ്റിക്ക് കൊടുക്കേണ്ട പൈസയായിരുന്നു. വീണ്ടും വിവരം മൂപ്പരോടു പറഞ്ഞു. ഉടനെ പറഞ്ഞു അത് പൊയ്ക്കോട്ടെ വേറെകിട്ടിക്കോളും. മാന്തടത്തേക്ക് തിരിച്ചെത്തും മുമ്പ് അതിന്റെ 4 ഇരട്ടി പൈസ കിട്ടി.''

*******************************************

തിരൂരിനടുത്തുള്ള ഒരാൾ വന്നു. ഗൾഫിൽ പോകാൻ സമ്മതം ചോദിച്ചു. നീ ഗൾഫിൽ പോകാണ്ട.. പോയാൽ ഇവിടെ നോക്കാൻ ആളുണ്ടാവില്ല എന്ന് ശൈഖുന പറഞ്ഞു. അദ്ദേഹം മനോവിഷമത്തോടെ മടങ്ങി. മറ്റൊരവസരത്തിൽ വീണ്ടും ഇയാൾക്ക് പോകാനാഗ്രഹം. അങ്ങിനെ ശൈഖുനാ ചാപ്പനങ്ങാടി ബാപ്പു മുസ്ല്യാരെ സമീപിച്ചു. ഗൾഫിൽ പോകാൻ സമ്മതം തേടി. ഉടനെ ശൈഖുനാ ദ്വേഷ്യപ്പെട്ടു ചാടി. "നിന്നോടല്ലടാ ഒരാൾ ഗൾഫിലേക്ക് പോകണ്ടാ എന്ന് പറഞ്ഞത്" എന്നും പറഞ്ഞു. അയാൾ നിരാശനായി മടങ്ങി.

*******************************************

വെങ്ങാട്ടുകാരനായ ഒരാൾ പലശ്രമങ്ങളും നടത്തി വിസ കിട്ടുന്നില്ലന്ന സങ്കടം പറഞ്ഞു. ഉടനെ ശൈഖുനാ പറഞ്ഞു 15 ദിവസത്തിനുള്ളിൽ നിനക്ക് വിസവരും. അതനുസരിച്ച് അദ്ദേഹം ഗൾഫിൽ പോവുകയും അഭിവൃദ്ധിപ്പെടുകയും ചെയ്തു.

*******************************************

ഒരിക്കൽ മൂപ്പർ കൃഷി ചെയ്തുണ്ടാക്കിയ പൂള കള്ളൻ പറിച്ചു കൊണ്ടു പോയി. പിറ്റേന്ന് കള്ളൻ എന്തോ ആവശ്യം പറയാൻ ശൈഖുനാന്റെ അടുക്കൽ വന്നു. ആവലാതി പറയുവാൻ തുടങ്ങി. ഉടനെ മൂപ്പർ പറഞ്ഞു. "ഇയ്യ് കണ്ടടൊ നമ്മുടെ പൂള പറിച്ച കള്ളനെ" എന്ന് ചോദിച്ചു. അയാൾ പരിഭ്രാന്തനായി...

**ഫത്‌വകൾ നൽകുന്നു**

ഒരിക്കൽ കുണ്ടുരുമ്മൽ ഒരു വ്യക്തി വന്നു അബ്ദുറഹ്മാൻകുട്ടി ഉസ്താദിനോട് വ്യഭിചാരത്തിൽ ജനിച്ച കുട്ടിക്ക് വ്യഭിചാരിയുടെ അനന്തരാവകാശം ലഭിക്കുമോ എന്ന് ഫത്‌വ ചോദിച്ചു. അനന്തരാവകാശം ലഭിക്കുകയില്ല എന്ന് ഉസ്താദ് മറുപടിയും പറഞ്ഞു. ഒരു രേഖാമൂലമുള്ള ഫത്‌വ ചോദിച്ചപ്പോൾ ഉസ്താദ് പറഞ്ഞു, "കക്കിടിക്കൽ പോയി മൂപ്പരോട് ചോദിച്ചോളൂ." ഉടനെ ഇദ്ദേഹം മൂപ്പരെ സമീപിച്ചു. സ്ഥിതിഗതികൾ പറഞ്ഞു, ഫത്‌വ ചോദിച്ചു. ഉടനെ മൂപ്പർ മരക്കാര് മുസ്‌ലിയാരെ എന്ന് വിളിച്ചു. ഒരു കടലാസും പേനയും എടുക്കാൻ പറഞ്ഞു. ഞാൻ കടലാസും പേനയും എടുത്ത് വന്നു. എഴുതാൻ പറഞ്ഞു. "വ്യഭിചാരത്തിൽ ജനിച്ച കുട്ടിക്ക് വ്യഭിചാരിയുടെ അനന്തരമിരിക്കില്ല എന്ന് അബൂബക്കർ" എന്ന് ഞാൻ എഴുതി. താഴെ മൂപ്പര് ഒപ്പിട്ട്. ഫറാഇളോ മറ്റു ഏതു

മസ്അല ചോദിച്ചാലും ഉടനെ സംശയരഹിതമായ വിധമാണ് അവിടുന്ന് മറുപടി പറഞ്ഞിരുന്നത്.

**ചില അവസ്ഥകൾ**

എങ്ങിനെയാണ് മരിക്കുക? എങ്ങിനെയാണ് മരിക്കാൻ കണ്ടിരിക്കുന്നത് എന്നിങ്ങനെ എന്നോട് എപ്പോഴും പറയാറുണ്ട്. ആരെങ്കിലും മരിച്ചെന്നറിഞ്ഞാൽ കുറേ സമയം ബേജാറായി ഓട്ടവും മറ്റുമാണ്. കുറേ കഴിഞ്ഞാൽ പറയും, ''ഞമ്മൾ മയ്യിത്ത് നിസ്കരിക്കാൻ പള്ളിയിലേക്ക് പോകാം". പള്ളിയിൽ പോയി മയ്യിത്ത് നിസ്കരിച്ചു പോരും. പടിഞ്ഞാറങ്ങാടി മമ്മിക്കുട്ടി മുസ്‌ലിയാർ മരിച്ചപ്പോൾ മൂപ്പര് ആദ്യം വീട്ടിൽ പോയി. പിന്നെ അറക്കൽ പള്ളിയിൽ നിസ്കാരിക്കാൻ കാത്തിരുന്നു. മൂപ്പരുടെ ചെറിയ ഒരു മകനെ കൊണ്ട് ശൈഖുന മയ്യിത്ത് നിസ്കരിപ്പിച്ചു. അന്ന് മടവൂരിനെ പറ്റി ഒരു കാര്യം ശൈഖുനാ പറയുകയുണ്ടായി. മമ്മിക്കുട്ടി മുസ്‌ലിയാരും മടവൂരും ശരീക്കന്മാരും അടുത്ത കുട്ടുകാരുമായിരുന്നത്രെ. മടവൂർ നിസ്കരിക്കുകയോ ജുമുഅ ജമാഅത്തിന്ന് പങ്കെടുക്കുകയൊ ചെയ്തിരുന്നില്ല. ഒരിക്കൽ മമ്മിക്കുട്ടി മുസ്‌ലിയാർ മടവൂരിനോട് അതിനെപറ്റി ചോദിച്ചപ്പോൾ മടവൂരിന്റെ മറുപടി,"മമ്മിക്കുട്ടി മുസ്‌ലിയാർ നല്ല മുസ്‌ലിയാരാണ് നല്ല ആലിമുമാണ് അത് കൊണ്ട് നിങ്ങൾ പോയി ദർസ് നടത്തിക്കോളീൻ".

**പിലാക്കൽ പള്ളിയിൽ ഖാസിയെ നിശ്ചയിക്കുന്നു**

ഒരിക്കൽ ഒരു ഖാസിയെ നിശ്ചയിക്കണ്ട ആവശ്യത്തിന് പിലാക്കലെ പള്ളിയിലെ കാരണവന്മാർ ഒരു ജുമുഅക്ക് മൂപ്പരെ പിലാക്കൽ പള്ളിയിലേക്ക് ക്ഷണിച്ചു. നമുക്ക് നാളെ പിലാക്കൽ പള്ളിയിലേക്ക് പോവണമെന്നു മുൻ കൂട്ടി ശൈഖുന എന്നോടു പറഞ്ഞു. അതനുസരിച്ചു ജുമുഅക്ക് പോയി.

ജുമുഅക്ക് ശേഷം പൂമുഖ പള്ളിയിൽ എല്ലാവരും ഒരുമിച്ചിരുന്ന് സംസാരം തുടങ്ങി. കാരണവന്മാരും





ഖാസിയായി നിശ്ചയിക്കാനുദ്ദേശിക്കുന്ന ആളും ആലിമീങ്ങളും നാട്ടുകാരുമെല്ലാമുണ്ട്. സദസ്സിൽ അങ്ങിനെ കൂട്ട സംസാരമായി. ബഹളമായി ശൈഖുന എഴുന്നേറ്റു, എന്റെ കൈപിടിച്ചു പോരാൻ ശ്രമിച്ചു. ഇറങ്ങി, പടിപ്പുരയിൽ എത്തി. ബസ്സ് കയറാൻ വേണ്ടി പുറപ്പെട്ടു. അപ്പോഴേക്കും കാരണവന്മാർ എല്ലാവരും കൂടി വന്ന് മൂപ്പരെ കാൽ പിടിച്ചു കരഞ്ഞു. "ഇവിടന്ന് ഇറങ്ങിപോയാൽ പിന്നെ ഞങ്ങളുടെ സ്ഥിതിയെന്താണ്? അത് കൊണ്ട് ഇവിടന്ന് തിരിച്ചുവന്ന് ഒരു തീരുമാന മെടുക്കാതെ പോവരുത്" എന്ന് പറഞ്ഞു. അദബില്ലാതെ സംസാരിക്കുന്ന വിഷയത്തിന്ന് ഞാനില്ലെന്ന് മൂപ്പരും പറഞ്ഞു. ഏതായാലും കാരണവന്മാരുടെ താഴ്മ കാണിക്കൽ കാരണം പള്ളിയിലേക്ക് തന്നെ മടങ്ങി. എല്ലാവരും അച്ചടക്കത്തിൽ ഇരുന്നു. മൂപ്പരും സദസ്സിൽ ഇരുന്നു. എല്ലാവരും ഇരുന്ന ശേഷം ശൈഖുനാ എഴുന്നേറ്റ് നിന്ന് സംസാരിക്കാൻ തുങ്ങി. "നീ ആരാണ് ഞാൻ ഇന്നയാളുടെ മകനാണ്. ഈ ഇരിക്കുന്നത് ആരാണ്. അതെന്റെ ഉപ്പയാണ്. എന്നാൽ ഉപ്പയുള്ളിടത്ത് മകൻ സംസാരിക്കാൻ പാടില്ല, ഇരിക്കവിടെ. പിന്നെ മറ്റൊരാളെ വിളിച്ചു ഇതാരാണ്. ഇത് എന്റെ ജ്യേഷ്ഠനാണ്. ജ്യേഷ്ഠൻ ഉള്ളടത്ത് അനുജൻ സംസാരിക്കാൻ പാടില്ല, ഇരിക്കവിടെ." അങ്ങിനെ കുറേ ആളുകളോട് അങ്ങിനെ ചോദിച്ചു. എല്ലാവരെയും ഒതുക്കിയിരുത്തി. അവസാനം അന്ന് വലിയ പ്രസിദ്ധിയുള്ള ഒരു പണ്ഡിതനുണ്ട് ആ സദസ്സിൽ. അദ്ദേഹത്തോട് ശൈഖുന ചോദിച്ചു, "എടാ നീ, ആരാണ്? നീ എന്റെ അടുത്ത് നിന്ന് ജലാലൈനി ഒതിയിട്ടില്ലേ?. "അതേ ഉണ്ട്". എന്നാൽ ഞാൻ ഉള്ള സ്ഥലത്ത് നിനക്ക് മിണ്ടാൻ പാടുണ്ടൊ?. "ഇല്ല". അവസാനം എല്ലാവർക്കും പറ്റിയ നിലയിൽ ശൈഖുന തീരുമാനമെടുത്തു. ഖാസിയെ നിശ്ചയിച്ചു.

*********************************************

അറക്കൽ താമസിക്കുന്ന അവസരം എല്ലാവരും ഹൈദരാബാദിലേക്ക് ശൈഖിനെ കാണാൻ പോകുന്നുണ്ടായിരുന്നു. ഒരിക്കൽ ശൈഖുനായും അറക്കലെ ശൈഖുനായോട് ശൈഖിനെ കാണാൻ പോകുവാൻ സമ്മതം ചോദിച്ചു. അൽപം താമസിച്ച ശേഷം മറുപടി പറഞ്ഞു,''ഔക്കരെ അയാൾ ഗവർമ്മേണ്ടു ശമ്പളം പറ്റുന്ന ആളാണ്.'' അതു കേട്ടു പിന്നെ ശൈഖുനാ പോയതുമില്ല.

*************************************

**ശൈഖുനയും ഹജ്ജും**

ഒരവസരം ഹജ്ജിന്ന് ഉദ്ദേശിച്ചു കൊണ്ടിരിക്കെ ആദ്യ മാദ്യമൊക്കെ ചിലരിൽ നിന്നൊക്കെ എന്തങ്കിലും കൊടുത്താൽ വാങ്ങിയിരുന്നു. പോകാൻ പത്തോ ഇരുപതോ ദിവസം അടുത്തപ്പോൾ ഒരാളിൽ നിന്നും തീരെ വാങ്ങാതെയായി. ഇനി, പൈസ വേണ്ട. ആവശ്യം പോലെ ആയിരിക്കുന്നു. വളരെ സൂക്ഷ്മതയോടെയാണ് ആരിൽ നിന്നും പൈസ വാങ്ങുകയുള്ളൂ.

15- ദിവസം (യാത്രക്ക്) മുതൽക്കുള്ള പൈസ വാങ്ങിയാൽ എനിക്കും കൂടി ഹജ്ജിന്ന് പോകാമായിരുന്നു. എന്ന് എന്റെ മനസ്സിൽ തോന്നി. ഒരിക്കൽ ഹജ്ജിന്ന് ഞാനും പോരാമെന്ന് പറഞ്ഞു. കപ്പലിനുള്ള 100രൂപ ഹജ്ജിന്ന് പോകാൻ ഞാൻ തരാമെന്ന് എന്റെ ഒരു സുഹൃത്ത് എന്നോട് പറയുകയും ചെയ്തിരുന്നു. 200 അല്ലെ പിന്നെ ഞാൻ ഉണ്ടാക്കേണ്ടതുള്ളത് എന്ന് വിശ്വാസിച്ചു ശൈഖുനായും ഞാനും കൂടി അപേക്ഷ കൊടുക്കാനുള്ള ഫോട്ടോ എടുക്കാൻ പൊന്നാനിയിലേക്ക് പോയി. രണ്ടാളും ഫോട്ടോ എടുത്ത് പിന്നെ ഹരജി സ്വീകരിക്കാൻ കുറേ കാലതാമസം വന്നു. അപ്പോൾ ചിലരെല്ലാം ചെന്ന് മൂപ്പരോട് പറഞ്ഞു. "ഇക്കുറി അപേക്ഷ കൊടുക്കുന്നതിനെ പറ്റി ഒരു വിവരവും കാണുന്നില്ലല്ലൊ". ഉടനെ ശൈഖുനാ പറഞ്ഞു. ''രണ്ട് മാസം കഴിയട്ടെ അപ്പഴെ അപേക്ഷ





കൊടുക്കാനാവുകയുള്ളൂ". ശൈഖുന പറഞ്ഞതു പ്രകാരം രണ്ട് മാസം കഴിഞ്ഞു പരസ്യം വന്നു. മുമ്പെ അപേക്ഷയോടു കൂടെ 100 രൂപ അയച്ചാൽ മതിയായിരുന്നു. ഇപ്പോൾ, ഒരിക്കൽ പോയ ആൾക്ക് 5 വർഷം കഴിഞ്ഞെ പറ്റുകയുള്ളൂവെന്ന നിയമവും പൈസ മുഴുവൻ ഹരജി ഒന്നിച്ചു തന്നെ കെട്ടണമെന്നുമുള്ള നിയമങ്ങളൊക്കെ വന്നു. പലരുടെയും യാത്ര അക്കൊല്ലം മുടങ്ങി. കൂട്ടത്തിൽ എന്നോട് പറഞ്ഞു. "ഇക്കൊല്ലം നിങ്ങൾ ശ്രമിച്ചാൽ പറ്റുകയില്ല. ഇക്കൊല്ലം വേണ്ട". അങ്ങിനെ മൂപ്പര് ഹജ്ജ് കഴിഞ്ഞ് വന്നു.

ഇടക്കിടെ ഞാൻ പറയും ''എനിക്ക് ഹജ്ജിന് പോകണം". ഒരിക്കൽ ശൈഖുന ഗൗരവത്തിൽ പറഞ്ഞു. "നിങ്ങൾക്ക് ഹജ്ജിന്ന് പോകാനായിട്ടില്ല. ആകുമ്പോൾ ഞാൻ പറയാം". ദ്വേഷ്യത്തിൽ പറഞ്ഞത് കൊണ്ട് ആ കാര്യം പിന്നെ ഞാൻ മിണ്ടിയതേ ഇല്ല.

അങ്ങിനെ കാലം കുറേ കഴിഞ്ഞു. മൂപ്പർക്ക് ആരോഗ്യം ക്ഷയിച്ചു വന്നു. ഞാനാണെങ്കിൽ കല്ല്യാണം കഴിച്ചു കുട്ടികളൊക്കെയായി. 5 പെൺകുട്ടികൾ കെട്ടിക്കാറായിരിക്കുകയാണ്. വളരെ ബേജാറിൽ ഇരിക്കുന്ന സമയത്ത് ഒരിക്കൽ ശൈഖുനായെ കാണാൻ ചെന്നു. അങ്ങിനെ കിടക്കുന്ന സ്ഥലത്ത് വെച്ചു തന്നെ പലതും സംസാരിച്ചു. അവസാനം ഒരു കാരണവുമില്ലാതെ പറഞ്ഞു. എല്ലാവരുമല്ലേ ഹജ്ജിന് പോകുന്നു. നിങ്ങളെന്താ പോകാത്തത്? ഉടനെ ഞാൻ പറഞ്ഞു."ഞാനിപ്പോൾ ഹജ്ജിന്ന് പോവുകയൊ 5 കുട്ടികളെ കെട്ടിക്കാൻ വൈകിയിരിക്കുകയാണ്. ഈ സമയത്ത് ഞാനെങ്ങിനെ ഹജ്ജിന് പോകും?" ഞാൻ കുറച്ച് ഗൗരവത്തോടെ തന്നെയാണ് പറഞ്ഞത്. ഉടനെ ശൈഖുന വളരെ മിതമായ സ്വരത്തിൽ സമാധാനത്തോടെ പറഞ്ഞു. ഹജ്ജിന് പോകുന്നത് കുട്ടികളെ കെട്ടിക്കാനുള്ളതിന്ന് നല്ലതല്ലേ?. അപ്പോൾ ഞാൻ പറഞ്ഞു,"അങ്ങിനെയാണെങ്കിൽ മുമ്പെ ഇവിടന്ന് പറ

ഞ്ഞല്ലൊ നിങ്ങൾക്ക് ഹജ്ജിന് പോകാനായിട്ടില്ല ആകുമ്പോൾ ഞാൻ പറയാമെന്ന്. പിന്നെ എന്നോട് ഇതുവരെ അക്കാര്യം പറഞ്ഞിട്ടില്ലല്ലൊ." അപ്പോൾ ചോദിച്ചു. "ഇതൊക്കെ റിക്കാർഡാക്കി ഇരിക്കുകയാണൊ നിങ്ങൾ" ഉടനെ ഞാൻ പറഞ്ഞു. ആ റിക്കാർടാക്കിയിരിക്കുക തന്നെയാണ്". അപ്പോൾ ശൈഖുനാ എന്റെ കൈ തടകി കൊണ്ട് പറഞ്ഞു. "നിങ്ങൾ ഇനി ഹജ്ജിന് പൊയ്ക്കൊള്ളുക. ഞാൻ നിങ്ങൾക്ക് സമ്മതം തന്നിരിക്കുന്നു".

ശൈഖുന ഹജ്ജിന് സമ്മതം തന്നതിന് ശേഷം ഞാൻ ഹജ്ജിനു പോകും മുമ്പ് തന്നെ ഒരു കുട്ടിയെ കെട്ടിച്ചു. അങ്ങിനെയിരിക്കുമ്പോഴാണ് ഉസ്താദും ഭാര്യയും ഉമർ മുസ്‌ലിയാരും സൈതലവി മുസ്‌ലിയാരും ഉമ്മയുമൊക്കെ ഹജ്ജിന് പോകുന്നുണ്ട് എന്നറിഞ്ഞത്. ഉടനെ ഞാൻ ഉസ്താദിനെ സമീപിച്ചു. ഞാനും ഇവിടത്തോട് കൂടെ ഹജ്ജിന് പോരും. അബ്ദുറഹ്മാൻകുട്ടി ഉസ്താദ് പറഞ്ഞു, "എടയൂക്കാരന് ഒരു കുട്ടിയെ കെട്ടിച്ചു കടം തീർന്നിട്ടില്ല. ഇനി 4 എണ്ണം കെട്ടിക്കാറായിട്ടുണ്ട് അങ്ങിനത്തെ ആൾ ഹജ്ജിന് പോവുകയോ" എന്നും പറഞ്ഞ് ദ്വേഷ്യപ്പെട്ടു സംസാരിച്ചു. ഉടനെ ഞാൻ പറഞ്ഞു. "എടയൂക്കാരന്റെ സ്ഥിതി എടയൂക്കാരന് അറിയുന്നതിനേക്കാൾ കൂടുതൽ അവിടത്തേക്കറിയാം. പക്ഷെ, കടം വീടിയിട്ട് തൽക്കാലം ഈ ദുനിയാവിൽ നിന്ന് എനിക്ക് ഹജ്ജിന് പോവാൻ കഴിയുമെന്നു തോന്നുന്നില്ല." അപ്പോൾ പറഞ്ഞു "മരക്കാർ മുസ്‌ലിയാർ നമ്മളോട് കൂടെ വരുന്നത് സന്തോഷം തന്നെ. പക്ഷെ ഒന്നും സഹായിക്കാൻ കഴിയില്ല." രണ്ടാളുടെ പൈസ ഞാൻ ഉണ്ടാക്കുകയൊ. അപ്പോൾ ഞാൻ പറഞ്ഞു,"പൈസ ഒന്നും സഹായിക്കണ്ട, സമ്മതം തന്നാൽ മതി". അങ്ങിനെ സമ്മതം തന്നു, ഒരുങ്ങി അവരൊന്നിച്ചു ഹജ്ജ് ചെയ്തു.





ശൈഖുന ഹജ്ജിന് നിർദേശിച്ച വാക്ക് പൂർത്തിയാക്കണ്ടേ. മഹാൻമ്മാരല്ലെ ഹജ്ജിന് സമ്മതം തന്ന സമയം ഹജ്ജിന് ഹരജി കൊടുക്കുന്ന സമയമൊന്നുമല്ലായിരുന്നു. ഹജ്ജെല്ലാം കഴിഞ്ഞ് തിരിച്ചു വന്നു കുട്ടികളെ കെട്ടിക്കാത്ത വിഷമം പറയും. അപ്പോഴും ഒരിക്കൽ ചോദിച്ചു എന്താണ് കുട്ടികൾക്ക് കല്ല്യാണം ശരിയാവാത്തത് വരുന്നവർക്കൊന്നും കുട്ടികളെ പറ്റുന്നില്ല. ഉടനെ ശൈഖുനാ പറഞ്ഞു. എന്നാൽ, പറ്റുന്ന പുതുയാപ്പിളമാർക്ക് ഇങ്ങോട്ട് വന്നു കൂടെ എന്ന് ദ്വേഷ്യത്തിലാണ് പറഞ്ഞത്. ശേഷം, പറ്റിയ പുതിയാപ്പിളമാർ വന്നു കുട്ടികളെ കെട്ടിച്ചു.

*********************************************

ഒരിക്കൽ വടക്കാഞ്ചേരിക്ക് സിയാറത്തിന്ന് പോകുമ്പോൾ കുന്നംകുളത്ത് നിന്ന് ബസ് കയറി ബസ്സിൽ നല്ലതിരക്കുണ്ടായിരുന്നു കുറേ യാത്ര ചെയ്തു ഒരിടത്ത് നിർത്തി ഉടനെ പറഞ്ഞു. "ഞമ്മൾ ഇവിടെ ഇറങ്ങുക" എന്ന് എന്റെ കൈപിടിച്ചു ഉടനെ ഇറങ്ങി. ബസ് വിട്ടു ഞങ്ങളുടെ കണ്ണ് മറയും മുമ്പ് ടയർ ഊരിതെറിച്ചു. ബസ് ചെരിഞ്ഞു ആളുകളെല്ലാം മേൽക്കുമേൽ മറിഞ്ഞു. എങ്കിലും വലിയ അപകടങ്ങളൊന്നുമുണ്ടായില്ല.

**ശൈഖുനയും ഖുത്വുബിയും സന്ധിക്കുന്നു**

എടപ്പാൾ ചുങ്കത്ത് ജുമുഅ തുടങ്ങുന്നുവെന്നറിഞ്ഞത് മുതൽ നമുക്ക് ഇനി ജുമുഅക്ക് ചുങ്കത്തേക്ക് പോകണമെന്ന് ശൈഖുന ഇടക്കിടെ പറയാറുണ്ട്. പലതവണ ജുമുഅക്ക് ചുങ്കത്തേക്ക് പോകണമെന്ന് പറഞ്ഞ ശൈഖുന വട്ടംകുളം റോട്ടിലേക്ക് ബസ് കയറാൻ കാലെടുത്ത് വെച്ച ഉടൻ പറഞ്ഞു. "ചുങ്കത്ത് പോവണ്ട നമുക്ക് പൊന്നാനിയിലേക്ക് പോകാം." അങ്ങിനെ അന്ന് പൊന്നാനിയിലേക്ക് ജുമുഅക്ക് പോയി. ചുങ്കത്തേക്ക് ജുമുഅക്ക് പോകണമെന്ന് ആവർത്തിച്ചു പറഞ്ഞു കൊണ്ടിരുന്ന ശൈഖുന പെട്ടെന്ന് തീരുമാനം മാറ്റിയത് എന്തിനാണെന്ന് അപ്പോൾ മനസ്സിലായിരുന്നില്ല. പിന്നീടാണ് കാര്യമറിയു

ന്നത്. എടപ്പാൾ ചുങ്കത്ത് അന്ന് ജുമുഅ നടന്നില്ല. ഒരു വിഭാഗത്തിന്റെ എതിർപ്പ് കാരണം പോലീസ് വന്ന് ജുമുഅ നടത്തുന്നത് തടഞ്ഞിരുന്നു. ശൈഖുന ഈ വിവരം കശ്ഫിലൂടെ അറിഞ്ഞപ്പോളാണ് ജുമുഅക്ക് പൊന്നാനി യിലേക്ക് പോകാൻ തീരുമാനിച്ചത്. ജുമുഅ തുടങ്ങാൻ വേണ്ടി വന്ന ഖുതുബി തിരിച്ച് ട്രെയിൻ വഴി പോകാ നായി കുറ്റിപ്പുറം റെയിൽവേ സ്റ്റേഷനിൽ ഉണ്ടാകുമെന്ന റിഞ്ഞ് അവിടേക്ക് ശൈഖുനയും ഞാനും പോയി. ഖുത്ബി തങ്ങളെ സന്ദർശിക്കലായിരുന്നു ശൈഖുനയുടെ ലക്ഷ്യം. നമ്മൾക്ക് മൂപ്പരെ കാണണമെന്ന് പറഞ്ഞ് സ്റ്റേഷ നിൽ ഇരിക്കുമ്പോൾ മൂപ്പർ വരുന്നുണ്ടെന്ന് ആരോ പറഞ്ഞു. ഉടനെ ശൈഖുനയിൽ വലിയ ഭാവമാറ്റമുണ്ടായി . എവിടെ ഇരുന്നാലും ഉറക്കാതെ ഖുത്ബിയോടുള്ള ബഹുമാനത്താൽ ശൈഖുന അങ്ങുമിങ്ങും നടന്നു കൊണ്ടിരിക്കെ ഖുതുബി വന്നു. ഫസ്റ്റ് ക്ലാസുകാരുടെ റൂമിൽ പോയി ഇരുന്നു. ശേഷം, ശൈഖുന പറഞ്ഞു "നമുക്ക് ഒന്ന് പോയി കാണാം". എന്റെ കയ്യും പിടിച്ചു മൂപ്പരെ ഹള്റത്തിൽ എത്തി. വളരെ പേടിയോടെ ആദര വോടെ സലാം പറഞ്ഞു. ദുആ ചെയ്യണമെന്നും പറഞ്ഞു. നിങ്ങൾ ആരാണെന്ന് ഖുത്ബി ചോദിച്ചു. കക്കിടിപ്പുറത്ത് നിന്നാണ്, അബൂബക്കറാണ് എന്ന് പറഞ്ഞു. ഖുതുബി പറഞ്ഞു"ഞാൻ കേട്ടിട്ടുണ്ട്. ഞാൻ നിങ്ങളോട് ദുആ കൊണ്ട് വസിയ്യത്ത് ചെയ്യുന്നു"എന്നും പറഞ്ഞു. മൂപ്പർ അസ്സലാമു അലൈക്കു വറഹ്മത്തുല്ലാഹി വബറകാതുഹു എന്ന് മടക്കി പിരിഞ്ഞു.





# ശൈഖുനയും എന്റെ ദർസ് പഠനവും

## മൊങ്ങം മുഹ്‌യദ്ദീൻ മുസ്‌ലിയാർ പറയുന്നു

1975 ലാണെന്നാണ് എന്റെ ഓർമ. മഊനത്തുൽ ഇസ്‌ലാം സഭയുടെ കീഴിലുള്ള മതപഠന കലാലയത്തിൽ പഠിച്ചു കൊണ്ടിരുന്ന കാലം. ബഹുമാനപ്പെട്ട ശൈഖുന കക്കടിപ്പുറം അബൂബക്കർ മുസ്‌ലിയാർ പൊന്നാനി ജുമു അത്ത് പള്ളിയിൽ അന്ന് ജുമുഅക്ക് വന്നിരുന്നു. ജുമു അത്ത് പള്ളിയിലെ ഹൗളിൽ നിന്നു കയറുമ്പോൾ കാണുന്ന തൂണിനടുത്താണ് ശൈഖുന ഇരിക്കുക. അവിടെ വെച്ചാണ് ഞാൻ ശൈഖുനയെ കാണുന്നതും ബന്ധം തുടങ്ങുന്നതും. അന്ന് ശൈഖുനയുടെ അരികിൽ എന്നെ പിടിച്ചിരുത്തുമായിരുന്നു. ഒരു ശഅബാൻ മാസ ത്തിൽ ദർസ് അവസാനിച്ചപ്പോൾ അവിടെ നിന്ന് ദർസ് മാറാൻ ഉദ്ദേശിച്ചു. ആലുവായ് അബൂബക്കർ മുസ്‌ലിയാ രോട് പോയി പറഞ്ഞു. പുതിയൊരു ദർസിലേക്ക് പോകാൻ ഖൈറായതു പറഞ്ഞു തരാൻ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു, "കണ്ണൂർ അല്ലെങ്കിൽ മാഹി ഭാഗത്തേക്ക് പൊയ്ക്കോ". അങ്ങനെ കക്കിടിപ്പുറത്തു വന്ന് ആലുവായ് അബൂബക്കർ മുസ്‌ലിയാർ പറഞ്ഞത് കണ്ണൂർ അല്ലെങ്കിൽ മാഹിയാണെന്ന് അറിയിച്ചു. അവിടുന്ന് പുഞ്ചിരിച്ചു കൊണ്ടു പറഞ്ഞു, "അങ്ങനെയാണ് പറഞ്ഞത് അല്ലേ..."

ശവ്വാൽ മാസത്തിൽ ശൈഖുനയെ കണ്ടപ്പോൾ അവി ടുന്ന് പറഞ്ഞു മാങ്കടവിലേക്ക് പോകാം അവിടെ ബുഖാരി ദർസ് ആരംഭിക്കുകയാണ്. ശൈഖുനയുടെ ജ്യഷ്ട സഹോ

ദരന്റെ മരുമകനായ ആനക്കര മുഹമ്മദ് മുസ്‌ലിയാർ ആണ് മുദരിസ്. അങ്ങനെ മാങ്കടവ് ദർസിലെ മുത്തഅല്ലി മായി രണ്ടു വർഷം കഴിഞ്ഞു കൂടി. മാങ്കടവ് പള്ളിയിൽ പഠിച്ചു കൊണ്ടിരിക്കുമ്പോൾ ശൈഖുനയുടെ മറ്റൊരു മുരീ ദായ അബ്ദുൽ ബാരി ഫൈസിയും അവിടെ മദ്റസയിലും മറ്റുമായിട്ടുണ്ടായിരുന്നു. ഞങ്ങൾ രണ്ടു പേർക്കും കൂടി ശൈഖുന അന്ന് കക്കിടിപ്പുറത്ത് നിന്ന് കത്തെഴുതുമാ യിരുന്നു. ആ കത്തുകൾ ഇപ്പോഴും ഞാൻ നിധി പോലെ സൂക്ഷിച്ചിരിക്കുകയാണ്.

രണ്ടു വർഷത്തിനു ശേഷം സ്വഹീഹുൽ ബുഖാരി ദർസിന്റെ സമാപനത്തിന് ശൈഖുന വീണ്ടും മാങ്കടവി ലെത്തി. സ്വഹീഹ് ബുഖാരി ദർസ് തുടങ്ങി തരുമ്പോളും സമാപന ദർസ് നടത്തുമ്പോഴുമുള്ള ശൈഖുനയുടെ ഭാവ ങ്ങളും രീതികളും ഇമാം മാലിക്ക്(റ)വിന്റെ ഹദീസ് ക്ലാസ്സിനെ ഓർമപ്പെടുത്തുന്നതാണ്. ഹദീസ് ദർസിനു മുമ്പ് കുളിച്ച് വുളൂഅ് ചെയ്ത് സുഗന്ധമെല്ലാം പൂശിയ ശേഷമാണ് ദർസ് ആരംഭിക്കുക. സ്വഹീഹുൽ ബുഖാരി യിലെ അവസാനത്തെ ഹദീസ് ഞാൻ വായിച്ചു.

**كلمتان خفيفتان على اللسان ثقيلتان في الميزان حبيبتان إلى الرحمان**
**سبحان الله وبحمده سبحان الله العظيم**

ശൈഖുന അർത്ഥം വിശദീകരിച്ചു. ശേഷം, ഹദീസിൽ പറഞ്ഞ തസ്ബീഹ് 100 തവണ ചൊല്ലി ശേഷം യാസീൻ ഓതി ദുആ ചെയ്തു. മാങ്കടവിലെ പഠനത്തിനു ശേഷം ഞാൻ തഹ്സീലാകാനോ തുടർ പഠ നത്തിനോ എവിടേയും പോയിട്ടില്ല. കക്കിടിപ്പുറം ശൈഖു ന ആരംഭിച്ചു തരികയും ശൈഖുന തന്നെ ഖാത്തിമ ത്താക്കി തരികയും ചെയ്ത സ്വഹീഹ് ബുഖരി പഠനം എന്റെ തഹ്സീലായിട്ടാണ് ഞാൻ കരുതുന്നത്.

പിന്നീട് ശൈഖുനയ്ക്കൊപ്പം സിയാറത്തിനും മറ്റ് ആവ ശ്യാർത്ഥവും പലപ്പോഴും യാത്ര ചെയ്തിട്ടുണ്ട്. ഒരിക്കൽ





ശൈഖുനയെ കണ്ണൂരിൽ വച്ച് ബന്ധപ്പെട്ട ഒരാൾക്ക് മന്ത്രി ച്ചു കൊടുക്കാനും മറ്റുമായി മൈസൂരിലേക്ക് എന്നെ പറ ഞ്ഞയച്ചു. അവിടെ നിന്ന് തിരിച്ചു വരുമ്പോൾ ബസ്സ് ചുരമിറങ്ങി കൊണ്ടിരിക്കുമ്പോൾ ഒരു കാട്ടാന ബസ്സിനു മുമ്പിൽ വന്നു നിന്നു. കാട്ടാന ബസ്സിനടുത്തെത്തിയപ്പോൾ ബസ്സിലുള്ളവരെല്ലാം ഭയവിഹ്വലരായി... ചിലർ അട്ടഹ സിച്ചു കരയാനും തുടങ്ങി. ഉടനെ ഞാൻ ശൈഖുനയെ മനസ്സിൽ കണ്ടു. ശൈഖുനയുടെ നിർദേശാനുസ രണമാണല്ലോ യാത്ര പുറപ്പെട്ടിരിക്കുന്നത്. ശൈഖുനയെ തന്നെ തവസ്സുലാക്കി ദുആ ചെയ്തപ്പോൾ രണ്ട് ആന കൾ കാട്ടിൽ നിന്ന് ഇറങ്ങി വന്നു. ആ ആനകളെ കണ്ട പ്പോൾ ബസ്സിനു മുമ്പിൽ നിന്നിരുന്ന ആന ആ ആന കൾക്കൊപ്പം കാട്ടിലേക്ക് നീങ്ങി പോയി. ഈ സംഭവം ഞാൻ ശൈഖുനയുടെ അടുത്ത് വന്ന് പറഞ്ഞപ്പോൾ ശൈഖുന പുഞ്ചിരിച്ചു.

ശൈഖുനയുടെ അവസാനത്തേതിനു മുമ്പുള്ള ഹജ്ജ് യാത്രാ സമയത്ത് അവിടുത്തെ മുരീദായ മർഹൂം പാമ്പി രുത്തി മുഹ്യദ്ദീൻ മുസ്‌ലിയാർക്കൊപ്പം ആലുവായ് ഭാഗത്ത് കൂടെ കടന്നു പോവുകയായിരുന്നു. അപ്പോൾ ആലുവായ് അബൂബക്കർ മുസ്‌ലിയാരെ ഒന്ന് സന്ദർശി ക്കാമെന്ന് പാമ്പുരുത്തി മുഹ്യദ്ദീൻ മുസ്‌ലിയാർ പറഞ്ഞു. അങ്ങിനെ ആലുവായ് അബൂബക്കർ മുസ്‌ലിയാരെ അന്വേ ഷിച്ചപ്പോൾ മഹാനവർകൾ അവിടെയില്ലായിരുന്നു. പിന്നീട് ശൈഖുന ഹജ്ജിനു വേണ്ടി കക്കിടിപ്പുറത്ത് നിന്ന് പുറപ്പെട്ട് പന്താവൂരിലെത്താനായിരിക്കുന്നു. പാടവരമ്പിലൂടെ നടക്കുമ്പോൾ ആലുവായ് മൂപ്പരുണ്ട് കക്കിടിപ്പുറത്തേക്ക് വരുന്നു. കക്കിടിപ്പുറം ശൈഖുനയെ കണ്ടപ്പോൾ ആലുവായ് മൂപ്പര് പറഞ്ഞു,"കാണാൻ വന്ന വർ നാട് വിട്ട് പോകുമ്പോൾ കാണാൻ വരണ്ടേ?" അവർ പരസ്പരം മുസാഫഹത്ത് ചെയ്തു യാത്ര പറഞ്ഞു.

# ഇൽമിനെ വിർദാക്കിയ ആത്മീയ സരണി

## പി.കെ.പി. അബ്ദുസലാം മുസ്‌ലിയാരുടെ അനുഭവ സാക്ഷ്യം

എന്റെ പിതാവ് തെക്കുമ്പാടം കുഞ്ഞഹമ്മദ് മുസ്‌ലിയാർ(കണ്ണിയത്ത് ഉസ്താദിന്റെ ശരീക്) കക്കിടിപ്പുറവുമായി നല്ല ബന്ധമായിരുന്നു. അക്കാലത്ത് ഇടക്കിടെ വീട്ടിൽ വരാറുണ്ടായിരുന്നു. ചില സമയങ്ങളിൽ വീട്ടിൽ താമസിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ ഓരോ ശ്വാസവും അൽഹംദുലില്ലാഹ് എന്നായിരുന്നു. അന്നു മുതൽ തന്നെ മഹാനവർകളുടെ അവസ്ഥ എന്റെ ശ്രദ്ധയിൽപെട്ടിരുന്നു.

സദാസമയവും അൻഫാസിയായ ദിക്റിൽ ലയിച്ചിട്ടുള്ളതാണ് അദ്ദേഹത്തിന്റെ അവസ്ഥ. മറ്റുള്ളവരുമായി ഇടപഴകുമ്പോളും അൻഫാസിലുള്ള ദിക്റ് മുറിയുന്നില്ല. ഒരു നെടുവീർപ്പ് പോലെ ദിക്റ് വരുന്നതിൽ നിന്ന് അൻഫാസിയായ ദിക്റ് നടക്കുന്നത് മനസ്സിലാക്കാം. ഇങ്ങിനെ ഒരു മഹാവ്യക്തിത്വത്തെ ഞാൻ വേറെ കണ്ടിട്ടില്ല.

ഈയുള്ളവന് സുമ്മിന്റെയും(വിഷമിറക്കൽ) ദലാഇലുൽ ഖൈറാത്തിന്റെയും ഇജാസത്ത് കിട്ടിയത് അവിടുന്നാണ്. മഹാനവർകൾ കണ്ണൂരിലെ മാങ്കടവിൽ സന്ദർശനത്തിനായി എത്തിയപ്പോളാണ് ഞാൻ ഇജാസത്ത് വാങ്ങാൻ പോയത്. ഞാൻ അന്ന് കണ്ണൂരിലെ ഇരിക്കൂറിൽ മുദരിസ്സാണ്. അതൊരു ബുധനാഴ്ചയായിരുന്നു.





അപ്പോൾ ഇന്ന് ബുധനാഴ്ചയല്ലേ, വ്യാഴാഴ്ചയാവാമെന്ന് പറഞ്ഞു.അപ്പോൾ ദർസുള്ള വിവരം ഞാൻ അദ്ദേഹത്തോട് പറഞ്ഞു. അപ്പോഴും നാളെ വരുവിൻ എന്നു തന്നെ അദ്ദേഹം പ്രതികരിച്ചു. പിറ്റേന്ന് അങ്ങോട്ട് പോവാനിറങ്ങുമ്പോൾ അദ്ദേഹം അതാ ഇരിക്കൂറിൽ എത്തിയിരിക്കുന്നു. ഞാൻ അത്ഭുതപ്പെട്ടു. സലാം പറയാൻ പോലും എനിക്ക് കഴിഞ്ഞില്ല. അദ്ദേഹം പറഞ്ഞു, "നിങ്ങളുടെ ദർസ് മുടങ്ങരുതെന്ന് കരുതിയാണ് ഞാൻ ഇങ്ങോട്ട് പോന്നത്. ഇവിടെ വെച്ചായാലും മതിയല്ലോ?". ദീനി വൈജ്ഞാനിക പ്രവർത്തനങ്ങൾക്ക് മഹാനവർകൾ കൽപ്പിച്ച പ്രാധാന്യമാണ് ഇതിൽ നിന്ന് മനസ്സിലാകുന്നത്. മാങ്കടവിൽ നിന്ന് ഇരുക്കൂരിലേക്ക് ഏകദേശം 20 കിലോമീറ്ററിലേറെ ദൂരമുണ്ട്. ഇത്രയും ദൂരം സഞ്ചരിച്ച് ഇജാസത്ത് കൊടുക്കാൻ അങ്ങോട്ട് പോയതിലൂടെ വൈജ്ഞാനിക മേഖലക്ക് കൽപ്പിക്കുന്ന പ്രാധാന്യത്തിന്റെ ആഴം മാത്രമല്ല അദ്ദേഹത്തിന്റെ വിനയം കൂടി നമുക്ക് കാണിച്ചു തരുന്നുണ്ട്.

എല്ലാ ദിവസവും രഫാഈ ശൈഖിന്റെ പേരിൽ യാസീൻ ഓതാൻ പറഞ്ഞു. അപ്പോഴും ദർസ് മുടക്കിയിട്ടു ഓതാനിരിക്കണ്ട എന്നു പറഞ്ഞു!.

ദലാഇലുൽ ഖൈറാത്തിന്റെ ഇജാസത്ത് തന്നപ്പോഴും നിങ്ങൾ എന്നും ചൊല്ലണമെന്നില്ല, ദർസ് മുടങ്ങാത്ത രീതിയിൽ ചൊല്ലിയാൽ മതി. ദർസ് ഒഴിവാക്കി ദിക്റിൽ മുഴുകരുത് എന്നു നിർദ്ദേശിച്ചു.

ഇൽമിന്റെ രംഗത്ത് പ്രവർത്തിക്കാൻ കഴിയുന്നവർ അത് മുടക്കിയിട്ടുള്ള ത്വരീഖത്തും ദിക്റും കക്കിടിപ്പുറത്തവർക്കില്ല. ഇൽമിന്റെ പ്രവർത്തനങ്ങളെ ത്വരീഖത്തിന്റെ വിർദായി കാണുന്ന ആത്മീയ സരണിയാണ് മഹാനവർകളുടേത്.

# മഹാനവർകളുമായി ഒരു സിയാറത്ത്

**എ.ബി മുഹമ്മദ് മാസ്റ്റർ വിവരിക്കുന്നു**

*മാങ്കടവിൽ ശൈഖുന മുദരിസ്സായി സേവനം ചെയ്ത മഹല്ലിലെ മദ്റസയിലേക്ക് ഒരു സ്വദർ മുഅല്ലിമിനെ ആവ ശ്യമാണെന്ന് പറഞ്ഞപ്പോൾ ശൈഖുന മാങ്കടവിലേക്ക് നിർദേശിച്ച സ്വദർ മുഅല്ലിമാണ് എ.ബി മുഹമ്മദ് മാസ്റ്റർ. അദ്ദേഹത്തിന് പിന്നീട് പി.എസ്.സി വഴി അധ്യാപക പോസ്റ്റ് ലഭിക്കും വരെ അദ്ദേഹം മാങ്കടവിൽ സ്വദർ മുഅ ല്ലിമായി സേവനം ചെയ്തിരുന്നു.*

മഹാനവർകളുമായി ഞാൻ കൂടുതൽ അടുക്കുന്നത് പെരിങ്ങത്തൂർ ദർസിൽ പഠിക്കുന്ന സമയത്താണ്. പെരിങ്ങത്തൂർ C.H.ഖാദർഹാജിയുടെ ആതിഥേയത്തിൽ കൂടെക്കൂടെ അവിടെ വരാറുണ്ടായിരുന്നു.

ആകാലത്ത് കരുവൻതിരുത്തി A.V ആലിക്കുട്ടി ഉസ്താദ് ആയിരുന്നു ഞങ്ങളുടെ ഉസ്താദ്. പെരിങ്ങ ത്തൂരിൽ മഹാനവർകൾ വന്നാൽ ആദ്യമായി അലിയ്യുൽ കൂഫി (റ) അവർകളുടെ മഖ്ബറ സിയാറത്ത് ചെയ്യുമായി രുന്നു. അതിനു ശേഷം എന്നോട് ഉസ്താദിന്റെ സമ്മതം വാങ്ങി വരാൻ പറയും. പെരിങ്ങത്തൂർ വന്നാൽ പിന്നെ പോകുന്നത് വരെ ഞാൻ ഖാദിമായി ഉണ്ടാകുമായിരുന്നു. നാട്ടിൽ നിന്ന് വരുമ്പോൾ ഖാദിമായി ആരെയും കൊണ്ടുവരാത്ത സമയത്തായിരുന്നു ഞാൻ കൂടെ പോയിരുന്നത്.

കക്കിടിക്കൽ വന്നു ക്ഷണിച്ചവരുടെ വീട്ടിലായിരുന്നു പോയിരുന്നത്. അവിടെ ചെന്ന ശേഷം ക്ഷണിക്കുന്നവ രോട് അവധി പറഞ്ഞു പിരിയലായിരുന്നു പതിവ്. ഈ





കാലത്തായിരുന്നു മഹാനവർകളുടെ സുപ്രസിദ്ധമായ ബദ്‌രിയ്യത്ത് രചന. ഒഴിവ് സമയത്ത് എന്നെ കൊണ്ട് ബദ്‌രിയ്യത്ത് എഴുതിപ്പിക്കാറുണ്ടായിരുന്നു. ഒരു പ്രാവശ്യം C.H.ഖാദർഹാജിയുമായി ഒരു സിയാറത്ത് യാത്ര ഉണ്ടായിരുന്നു. നാഗൂർ, മുത്തുപേട്ട, ഏർവാടി ഉൾപ്പെടെ പല പുണ്യസ്ഥലങ്ങളും അന്നു സിയാറത്ത് ചെയ്തു.

ഈ യാത്രയിലും എന്നെ തന്നെയായിരുന്നു മഹാന വർകൾ കൂടെ കൂട്ടിയിരുന്നത്. മുത്തുപേട്ടയാണ് ആദ്യമായി സിയാറത്ത് ചെയ്തത്. റെയിൽവെസ്റ്റേഷനിൽ ചെന്നിറങ്ങിയപ്പോൾ നല്ല ഒരു ജനകൂട്ടവും നിരനിരയായ കാറുകളും മഹാനവർകളെ എതിരേറ്റു കാത്തുകിടപ്പു ണ്ടായിരുന്നു.

ഒരു കാറിൽ ഞങ്ങൾ കയറി മറ്റുവാഹനങ്ങളെല്ലാം ഞങ്ങളുടെ പിന്നിൽ നീങ്ങി. ശരിക്കും ഒരു മന്ത്രിയുടേത് പോലോത്ത സ്വീകരണം.

എന്റെ ധാരണ അനുസരിച്ചു രണ്ടോ, മൂന്നോ ദിവസം മുത്തുപേട്ടയിൽ താമസിച്ചു. ആ നാട്ടിലെ പ്രധാനികളുടെ വീട്ടിൽ സ്വീകരണവും പ്രാർത്ഥനയുമായിരുന്നു ആ സമയത്തെ പരിപാടികൾ.

ഒരു ദിവസം ഒഴിവുസമയത്ത് മുത്തുപേട്ടയിലെ ജനങ്ങൾ ഇത്ര ഉത്സാഹത്തോടെ സ്വീകരണം കൊടു ക്കുന്ന തിന്റെ രഹസ്യം ഞാൻ മഹാനവർകളോട് ആരാഞ്ഞു. അപ്പോളാണ് മഹാനവർകൾ അതിന്റെ രഹസ്യം തുറന്നുപറഞ്ഞത്. മഹാനവർകൾ പള്ളിയിൽ മുതഅല്ലിമായി ഓതി ക്കൊണ്ടിരുന്ന കാലം. അന്നു മഹാനവർകൾക്കു കാലിന് കുറച്ചു അസ്വസ്ഥത ഉണ്ടായി. അങ്ങിനെ മുത്തുപേട്ട വന്നു ദർഗ്ഗയിൽ താമസമാക്കി. രണ്ടു മൂന്നു ദിവസം കഴിഞ്ഞപ്പോൾ പ്രഭാത സമയത്ത് ദർഗ്ഗയുടെ മേൽ നോട്ടം വഹിക്കുന്ന ആൾ വന്നു ഒരോരുത്തരുടേയും അടുത്ത് ചെന്ന് മലബാറിൽ നിന്ന്

വന്ന മുസ്‌ലിയാരാണോ എന്ന് ചോദിച്ചു കൊണ്ടിരുന്നു. എന്റെ അടുത്തു വരെ എത്തി. ഞാൻ അതെയെന്ന് മറുപടി പറഞ്ഞു. അങ്ങിനെ അദ്ദേഹം എന്നെ കൂട്ടികൊണ്ട് പോയി ഇങ്ങിനെ തിരക്കാനുണ്ടായ കാരണം പറഞ്ഞു. അന്നു രാത്രി ദർഗ്ഗയുടെ മേൽനോട്ടം വഹിക്കുന്ന ആൾക്ക് ദർഗ്ഗാ ഷെരീഫിൽ നിന്ന് ഒരുസ്വപ്നമുണ്ടായി.

"മലബാറുകാരൻ ഒരു മുസ്‌ലിയാർ ഇവിടെ വന്നു താമസിക്കുന്നുണ്ട് അദ്ദേഹത്തെ നിങ്ങൾ സ്വീകരി ക്കണമെന്നായിരുന്നു ദർഗ്ഗാഷെരീഫിൽ നിന്നുള്ള സ്വപ്നം."

ഈ സ്വപ്നം കണ്ടു ഉണർന്ന ശേഷമാണ് മലബാറുകാരൻ മുസ്‌ലിയാരെ തിരക്കി എല്ലാവരുടേയും അടുക്കൽ അന്വേഷിക്കുന്നത്. ഈ സംഭവം കഴിഞ്ഞ ശേഷം മഹാനവർകളോട് ദർഗ്ഗയുടെ ആളുകൾക്കുള്ള കടപ്പാട് പറയേണ്ടതില്ലല്ലോ. അങ്ങിനെ നാട്ടുകാരും മഹാനവർകളുടെ ശ്രേഷ്ഠത മനസ്സിലാക്കി പിന്നീടുള്ള കാലം നാട്ടുകാരുടെ അംഗീകാരമാണ് ഉണ്ടായത്. ഒരു വർഷത്തിൽ ഒന്നിൽ കൂടുതൽ പ്രാവശ്യം അവിടെ ചെല്ലുക എന്നത് ആ നാട്ടുകാർക്കു നിർബന്ധമായിരുന്നു. മുത്തുപേട്ടക്കാർ കക്കടിപ്പുറത്ത് വരുന്നതും പതിവായി. ഒരു പ്രാവശ്യം കൂടെ കൂടിയാലാണ് മഹാനവർകളുടെ പരിമണം ആസ്വദിക്കാൻ കഴിയുക.

ഒരു ദിവസം ഞാൻ പെരിങ്ങത്തൂർ നിന്ന് നാട്ടിലേക്ക് വരുമ്പോൾ ആദ്യം കക്കിടിക്കൽ ഇറങ്ങണം എന്ന ഉദ്ദേശമുണ്ടായിരുന്നു. നല്ല മഴക്കാലം തീവണ്ടിക്കാണ് കുറ്റിപ്പുറം വരേ വന്നത്. ഉടനെ ബസ് കിട്ടി അതിൽ കയറി ഭക്ഷണം ഒന്നും കഴിച്ചിട്ടില്ലായിരുന്നു. കഠിനമായ വിശപ്പ്. ബസ് ഇറങ്ങി നടക്കാൻ വളരെ പ്രയാസപ്പെട്ടു. നടക്കുന്നതിനിടക്കു നടുപാടത്ത് നിന്നും ഒരു ചിന്ത. ഞാൻ പോകുന്നത് ബഹു: കക്കിടിപുറം ഉസ്താദിനെ





കാണാനാണ്. മഹാനവർകൾ ഒരു വലിയ്യാണല്ലോ. എനിക്ക് വല്ലാതെ വിശക്കുന്നുമുണ്ട്. ഞാൻ അവിടെ യെത്തുമ്പോൾ നല്ല ബിരിയാണിവരെ എനിക്കുതരാൻ കഴിയുന്ന ആളാണ് മഹാൻ. എന്തെങ്കിലും ഭക്ഷണം ചോദിക്കാതെ കിട്ടിയാലോ എന്ന തോന്നൽ എനിക്കു ണ്ടായി. ആ തോന്നൽ പിഴച്ചില്ല. ഞാൻ ചെന്നു സലാം ചൊല്ലി. സലാം മടക്കി ഭക്ഷണം കഴിച്ചോ എന്നാണ് ആദ്യം ചോദിച്ചത്. ഇല്ല എന്നും മഹാനവർകൾക്ക് മനസ്സിലാകുന്ന നിലക്കു ഒരു ചിരിയിലൂടെ ഞാൻ മറുപടികൊടുത്തു. എന്നാൽ വരൂ ഞാൻ ഭക്ഷണം കഴിക്കാൻ ഒരാളെ കാത്തിരിക്കുകയാണ് ആരും ഇതുവരെ വന്നില്ല. അടുത്ത ഒരു വീട്ടിൽ കല്യാണമായിരുന്നു അവിടുന്ന് കൊടുത്തയച്ച ഭക്ഷണമാണ് നമുക്ക് കഴിക്കാം. അതു നല്ല ചൂടുള്ള ബിരിയാണിയായിരുന്നു. ആ ഭക്ഷണം കഴിക്കുന്ന സമയത്ത് എന്റെ മനസ്സിന്റെ വികാരം ആരോട് പറയാനാണ്. അല്ലാഹുവിനെ മാത്രം സ്ഥുതിച്ചു. അതിനു ശേഷം എനിക്ക് മഹാനവർകളുടെ വിലായത്തിൽ വലിയ വിശ്വാസവും ദൃഢതയും ലഭിച്ചു.

# പറമ്പിന്റെ സ്ഥാനവും നഹ്സും

ഡോ. ഹുറൈർകുട്ടി കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുമായി വളരെ അടുപ്പം പുലർത്തിയിരുന്നു. ശൈഖുനയെ ചികിത്സിക്കാനും അദ്ദേഹത്തിന് ഭാഗ്യം ലഭിച്ചിട്ടുണ്ട്. ഏതു വിഷയങ്ങൾ ചോദിച്ചാലും തൃപ്തികരമായ മറുപടി പറയുന്ന പണ്ഡിതരാണ് കക്കിടിപ്പുറമെന്ന് ഡോ.ഹുറൈർകുട്ടി പറഞ്ഞു. പല പണ്ഡിതന്മാരുടെ പക്കൽ നിന്നും അങ്ങിനെ തൃപ്തികരമായ വിശദീകരണം ലഭിക്കാറില്ല.

ഡോക്ടറുടെ വീട് പുതുക്കി പണിയാൻ ഉദ്ദേശിച്ച അവസരത്തിൽ പല കുറ്റിയടിക്കുന്ന ആളുകളും തച്ചുശാസ്ത്ര പരമായ പ്രശ്നം പറഞ്ഞു. അങ്ങിനെ അദ്ദേഹം കക്കിടിപ്പുറത്ത് വന്ന് പറഞ്ഞപ്പോൾ ശൈഖുന പറഞ്ഞു,"ഭൂമിയെല്ലാം അല്ലാഹുവിന്റേതാണ്." അങ്ങിനെ ശൈഖുനയുടെ അനുമതിയോടെ വീട് പൊളിച്ച് അവിടെ തന്നെ കയറ്റാൻ തീരുമാനിച്ചു. ശൈഖുനയോട് ദിവസം ചോദിച്ചപ്പോൾ ശൈഖുന പറഞ്ഞു, "മുഹർറം 9ന് പൊളിക്കുക. മുഹർറം 10ന് പുതിയ വീടിന്റെ നിർമാണം ആരംഭിക്കുക." ആ ദിവസങ്ങളിൽ നഹ്സുണ്ടെന്നല്ലേ ഉസ്താദേ പറയുന്നത്. "അല്ലാഹുവിന്റെ റസൂൽ(സ)യുടെ പേരമകൻ സ്വർഗം പുൽകിയ ദിവസത്തിൽ നഹ്സോ?." എന്നായിരുന്നു മറുപടി.

മഹാന്മാരായ പണ്ഡിതന്മാരുമായി എപ്പോഴും ബന്ധം നിലനിർത്തണമെന്ന് അദ്ദേഹത്തോട് ശൈഖുന ഉപദേ





ശിക്കുകയുണ്ടായിറ്റുണ്ട്. മഹാനവർകൾ വിട പറയുന്നതിനോടടുത്ത സമയത്താണ് ഈ ഉപദേശം. കക്കിടിപ്പുറം മൂപ്പർ വഫാത്തായപ്പോൾ തതുല്യരായ ആരെങ്കിലുമായി ബന്ധം തുടരാൻ ഡോ. ഹുറൈർകുട്ടി ആഗ്രഹിച്ചു. അങ്ങിനെ ചാവക്കാട്ടെ സയ്യിദ് ഹിബത്തുല്ലാഹിൽ ബുഖാരിയുമായി സയ്യിദവർകളുടെ വഫാത്ത് വരെ അദ്ദേഹത്തിന് ബന്ധമുണ്ടായിരുന്നു. സയ്യിദവർകളെയും ഡോക്ടർക്ക് ചികിത്സിക്കാനുള്ള സൗഭാഗ്യം ലഭിച്ചിരുന്നു.

# എന്നെ ഇത്രയധികം സ്വാധീനിച്ച ഒരു ഗുരുനാഥൻ വേറെയില്ല

**കക്കിടിപ്പുറം വഫാത്തായ വർഷത്തിൽ ശൈഖുന യുടെ ശിഷ്യനായ കെ.മൊയ്തു മൗലവി പ്രബോധനം വാരികയിൽ എഴുതിയ ലേഖനം**

മലപ്പുറം ജില്ലയിൽപ്പെട്ട ചെറിയൊരു ഗ്രാമമാണ് കക്കിടിപ്പുറം. ആ ഗ്രാമം കേരളത്തിലെങ്ങുമറിയപ്പെടാൻ കാരണം ഈ മഹാൻ അവിടെ ജനിച്ചു വെന്നത് മാത്രമാണ്. പടിഞ്ഞാറങ്ങാടിക്കടുത്ത് സ്ഥിതിചെയ്യുന്ന അറക്കൽ പള്ളിയിലെ മുദരിസ് അറക്കലെ മൂപ്പര് എന്ന പേരിൽ അറിയപ്പെട്ട കുഞ്ഞിമരക്കാർ മുസ്‌ലിയാരുടെ പ്രമുഖ ശിഷ്യനും പിൻഗാമിയുമാണ് അബൂബക്കർ മുസ്‌ലിയാർ. ശാഫിഇ ഫിഖ്ഹിലും തസ്വവ്വുഫിലും സ്വർഫ്, നഹ്‌വ് മുതലായ ഭാഷാ ശാസ്ത്രങ്ങളിലും കുഞ്ഞിമരക്കാർ മുസ്‌ലിയാരെ പോലെ തന്നെ ഇദ്ദേഹവും പ്രാവീണ്യം നേടിയിരുന്നു. അസ്വാസ്ഥ്യം നേരിടുമ്പോൾ മനഃശാന്തി വരുത്തുവാനും ദൈനംദിന ജീവിതത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ച് അഭിപ്രായമാരായാനും ഉപദേശം തേടാനും ചുറ്റുപാടുമുള്ള ജനങ്ങൾ കുഞ്ഞിമരക്കാർ മുസ്‌ലിയാരെ സമീപിച്ചിരുന്നു. മാറാവ്യാധികളിൽ നിന്ന് മോചനം നേടുവാനും തീരാപ്രശ്നങ്ങൾക്ക് പരിഹാരം കാണുവാനും ജനങ്ങൾ അദ്ദേഹത്തെക്കൊണ്ട് പ്രാർഥിപ്പിച്ചിരുന്നു. അത്യാവശ്യം ചില രോ





ഗങ്ങൾക്ക് അദ്ദേഹം ചികിൽസ നിർദേശിക്കാറുമുണ്ട്. എന്നാൽ അവിവാഹിതനായ ശിഷ്യൻ പ്രസ്തുത വിഷയങ്ങളിലെല്ലാം ഗുരുവിനേക്കാൾ ഒരു പടി മുന്നിലായിരുന്നു വെന്ന് പറഞ്ഞാൽ തെറ്റില്ല. കേരളത്തിന്റെ പല ഭാഗങ്ങളിൽ നിന്നും ഇത്തരം പ്രശ്നങ്ങളുമായി ജനങ്ങൾ കക്കിടിപ്പുറത്തേക്ക് ഒഴുകുമായിരുന്നു. പാണ്ഡിത്യവും അതോടൊപ്പം ആരാധനകളിലുള്ള അതീവ താൽപര്യവും ഒത്തിണങ്ങിയവർ നമ്മുടെ ഇടയിൽ തുലോം തുഛമാണ്. എന്നെ ഇത്രയധികം സ്വാധീനിച്ച ഒരു ഗുരുനാഥൻ വേറെയില്ല.

1940–കളുടെ ആദ്യത്തിലാണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെടുന്നത്. അന്ന് അദ്ദേഹം വടക്കെ മലബാറിലെ കരിയാട് പുതുശ്ശേരി പള്ളിയിൽ മുദരിസായിരുന്നു. വളപട്ടണത്തിനടുത്ത് മാങ്കടവിൽ നിന്നാണ് അദ്ദേഹം അവിടെ വന്നത്. അദ്ദേഹത്തിന്റെ ശിഷ്യനും അനുയായിയുമായി അറിയപ്പെട്ട മൊയ്തു ഹാജി ആ പ്രദേശത്തെ ഒരു പ്രമുഖരും എന്റെ പരിചയക്കാരനുമാണ്. ജനാബ് എ.കെ അബ്ദുൽഖാദിർ മൗലവിക്കും കക്കിടിപ്പുറത്തിന്റെ ശിഷ്യത്വമുണ്ട്.

അൽഫിയ്യ, ഫത്ഹുൽ മുഈൻ, മഅ്ഗുവ്വാത്തുബ്നിൽ ഇമാദ് മുതൽ പല കിതാബുകളും അദ്ദേഹത്തിൽ നിന്നാണ് ഞാൻ പഠിച്ചത്. ദർസുകൾ കൃത്യമായി നടത്തി വിദ്യാർഥികളെ സംതൃപ്തരാക്കുന്നതോടൊപ്പം ദിനചര്യയിലും കൃത്യനിഷ്ഠ പുലർത്തിയിരുന്നു അദ്ദേഹം. ഖാദിരി, ശാദിലി, നഖ്ശബന്തി മുതൽ പല ത്വരീഖത്തുകളും കൊണ്ടു നടക്കുകയും അത്യാവശ്യം ചിലർക്ക് ഇജാസത്ത് കൊടുക്കുകയും ചെയ്തിരുന്നു. അസർ, മഗ്‌രിബ്, ഇശാഅ്, തഹജുദ്, സുബ്ഹി, എന്നീ നമസ്കാരങ്ങൾക്കു ശേഷം പ്രസ്തുത ത്വരീഖത്തുകളുടെ അടിസ്ഥാനത്തിൽ ചൊല്ലിത്തീർക്കേണ്ടുന്ന ദിക്റുകൾ കൃത്യമായി ചൊല്ലുവാനും ഫർള് നമസ്കാരവും റവാത്തിബുകളും ഭംഗിയായി നിർ

വഹിക്കുവാനും കിതാബുകൾ പാരായണം ചെയ്യുവാനും പ്രശ്നങ്ങളുമായി വരുന്നവരെ സന്തോഷിപ്പിച്ച് മടക്കി അയക്കുവാനും അദ്ദേഹം സമയം കണ്ടിരിന്നു.

എന്നെ 'മോൻ' എന്നായിരുന്നു അദ്ദേഹം വിളിക്കാറ്. തഹജ്ജുദ് നമസ്കാരത്തിന് വെള്ളം ചൂടാക്കികൊടുക്കേണ്ട ചുമതല എനിക്കായിരുന്നു. മൂന്നരമണിക്ക് എഴുന്നേറ്റ് വന്ന് ചുമയ്ക്കുകയോ ചിനയ്ക്കുകയോ നിലത്ത് ഉറക്കെ ചവിട്ടുകയോ ചെയ്താൽ ഞാൻ ഉറക്കമുണരും. ക്രമേണ അദ്ദേഹത്തോടൊപ്പം ഞാനും സ്വയം ഉണർന്നു തുടങ്ങി. പിന്നീട് ആ ശീലം വിട്ടു മാറിയില്ല.

എനിക്ക് അറബി കവിതാ രചനയിൽ താൽപര്യമുണ്ടെന്നറിഞ്ഞ അദ്ദേഹം എന്നെ പല വിധത്തിലും പ്രോൽസാഹിപ്പിച്ചിരുന്നു. ഒരു ദിവസം എവിടെ നിന്നോ രണ്ടു വരി കവിത കൊണ്ടു വന്ന് എന്റെ കയ്യിൽ തന്നു. വൃത്തവും പ്രാസവും മാറാതെ അതുപോലെ ഒരു വരികൂടി എഴുതണമെന്ന് ആവശ്യപ്പെട്ടു. അതിന്റെ സാരം ഇന്നതായിരിക്കണമെന്നും നിർദേശിച്ചിരുന്നു. ഞാൻ വളരെ പ്രയാസപ്പെട്ട് ഒരു ദിവസം കൊണ്ട് മൂന്നാമത്തെ വരി രചിച്ചു. ആ പരീക്ഷയിൽ ഞാൻ വിജയിക്കുകയും ചെയ്തു. കൽപിച്ച പ്രകാരം പള്ളിയുടെ പുറം ചുമരിൽ ഞാനത് എഴുതി.

അദ്ദേഹം തന്ന വരികൾ.

أما فراغ مصلّ من مصلاه        بعد الصلاة بلا ذكر ودعواه
فجفوة بينه وبين مولاه        فاليحذرنه من الباجور أبداه

ഞാൻ എഴുതിച്ചേർത്ത വരികൾ.

ومن دعا بعدها تقر عيناه        بالإستجابة من ربّي فيرضاه

അബൂബക്കർ മുസ്ലിയാരുടെ സഹോദരീ പുത്രനായിരുന്നു നാറാത്ത് അബ്ദുല്ലാഹ് മുസ്ലിയാർ. അദ്ദേഹമാണ് അബ്ദുല്ലാഹി നൂറാനിയെന്ന അറബിക്കവി. പണ്ഡിതനായതിന് ശേഷം അദ്ദേഹം ജാമിഅഃ ദാറുസ്സലാം ഉമറാ





ബാദിൽ ചേർന്നു. ഹദീസിൽ അവഗാഹം നേടലും ശൈഖുൽ ഹദീസിനോട് സനദു വാങ്ങലുമായിരുന്നു ലക്ഷ്യം. പ്രഗൽഭ ഹദീസ് പണ്ഡിതൻ മുഹമ്മദ് ഇസ്മാഈൽ സാഹിബ് ആയിരുന്നു. അന്ന് അവിടത്തെ ശൈഖുൽ ഹദീസ്. തിർമുദി എന്ന ഹദീസ് ഗ്രന്ഥത്തിന് വ്യാഖ്യാനമെഴുതിയ അദ്ദേഹം പേർണംബെട്ട് സ്വദേശിയാണ്. പ്രസിദ്ധ പണ്ഡിതൻ അബ്ദുൽ ജലാൽ അന്നദ്‌വി അന്ന് ഉമറാബാദിലെ ഉസ്താദാണ്. ഉമറാബാദിലെ വിദ്യാഭ്യാസ രീതി വിവരിച്ചു കൊണ്ടുള്ള കത്തും സിലബസും നൂറാനി അമ്മാവന് അയച്ചുകൊടുത്തിരുന്നു. ആ സിലബസ് അദ്ദേഹം എനിക്ക് വിശദീകരിച്ചു തന്നു. ഈ കിതാബുകളൊക്കെ പഠിക്കാൻ ഉമറാബാദിൽ തന്നെ പോകണമെന്നില്ല. മോനേ ഇതൊക്കെ നമുക്ക് ഇവിടുന്ന് പഠിക്കാവുന്നതേയുള്ളു. ഉർദു ഭാഷയാണെങ്കിൽ അതും ഞാൻ തന്നെ നിനക്ക് പഠിപ്പിച്ചുതരാം അദ്ദേഹം പറഞ്ഞു.

അധികകാലം കഴിഞ്ഞില്ല. നൂറാനി ഒരു മാനസികരോഗിയായി മാറി. ചികിൽസയൊന്നും ഫലിച്ചില്ല. ആ രോഗത്തെക്കുറിച്ച് സംസാരിക്കവെ മുസ്ലിയാർ എന്നോടു പറഞ്ഞു. അവന്റെ രോഗം എങ്ങനെ സുഖപ്പെടും? അവനെഴുതിയ കവിത നീ കണ്ടില്ലേ.

لوتنظر امرأة العزيز لوجهه        لرأيت يوسف عندها منسيا

ഇത് അദ്ദേഹത്തിന്റെ സഹപാഠി വളപട്ടണത്തുകാരൻ മുഹമ്മദ് സാലിഹിന്നയച്ച വിവാഹാശംസാ കാവ്യത്തിലെ ഒരു ശകലമാണ്. (മിസ്റിലെ) അസീസിന്റെ ഭാര്യ (സുലൈഖ) മുഹമ്മദ് സാലിഹിന്റെ മുഖത്തേക്കു നോക്കിയിരുന്നുവെങ്കിൽ യൂസുഫ് നബിയെ അവർ മറന്നു പോകുമായിരുന്നുവെന്ന് സാരം.

അവസാനം കെ. ഉമർ മൗലവി(വെളിയംങ്കോട്)ത്വാഈ മൗലവി(കാസർകോട്) മുതൽ പല സുഹൃത്തുക്കളും കൂടി കാസർകോട്ടുവെച്ച് ചികിൽസ നടത്തിനോക്കിയെങ്കിലും അതിലൊന്നും. അദ്ദേഹം രക്ഷപ്പെട്ടില്ല. ആ രോഗ

ത്തോടുക്കൂടി തന്നെയാണ് അദ്ദേഹം കാലഗതി പ്രാപിച്ചത്. അല്ലാ ഹു അദ്ദേഹത്തിന് മഗ്ഫിറത്തു നൽകട്ടെ, ആമീൻ.

കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരെപ്പോലുള്ളവരെ മാതൃകയാക്കി ജീവിത പരിശുദ്ധിയിലും ആത്മസംയമനവും കൈവരിക്കാനല്ല. മറ്റുള്ളവർ ശ്രമിച്ചുകാണുന്നത്. തങ്ങളുടെ ഭൗതികതാൽപര്യങ്ങൾക്ക് അനുഗുണമായി അവരുടെ പരിശുദ്ധിയെ ചോർത്തിയെടുക്കാനുമാണ്.

വാദപ്രതിവാദ കോലാഹലങ്ങളിൽ നിന്നും ബഹളമയവും നിറപ്പകിട്ടാർന്നതുമായ അന്തരീക്ഷത്തിൽ നിന്നും അകന്ന് പരലോകമോക്ഷവും ദൈവപ്രീതിയും നേടിയെടുക്കാനുള്ള യജ്ഞത്തിലാണ് അത്തരക്കാർ മുഴുകിക്കൊണ്ടിരിക്കുന്നത്. ചുറ്റുപാടിൽ തേഞ്ഞുമാഞ്ഞു കൊണ്ടിരിക്കുന്ന ഇസ്‌ലാമിക സംസ്കാരത്തെ പിടിച്ചുനിർത്താൻ അവരുടെ മാർഗവും ഒരുവേള ഉപകരിച്ചെന്നുവരാം.

1942 അവസാനത്തോടു കൂടിയാണ് കക്കിടിപ്പുറത്തിന്റെ ആ ദർസ് അവസാനിച്ചത്. പിന്നീട് കക്കിടിപ്പുറം സ്വന്തം നാട്ടിൽ തന്നെ ഒരു പ്രത്യേക പള്ളിയിൽ ആരാധനയിൽ മുഴുകുകയായിരുന്നു. അവിടെവച്ചു തന്നെയാണ് അന്ത്യം സംഭവിച്ചതും.



# കക്കിടിപ്പുറം ശൈഖുന കശ്ഫ് കറാമത്തുകൾ

# ഓറുമായുള്ള അനുഭവങ്ങൾ

*മാഹിക്കടുത്ത കരിയാട് എ.എം ഇബ്രാഹീമിന്റെ അനുഭവങ്ങൾ*

1. എനിക്ക് 10 വയസ്സുള്ളപ്പോൾ നാവിൽ ഒരു തടിപ്പ്. ഡോക്ടറെ കാണിച്ചപ്പോൾ ശസ്ത്രക്രിയ വേണ്ടിവരു മെന്ന് പറഞ്ഞു. കക്കിടിപ്പുറത്തവർ കരിയാട് പുതുശ്ശേരി പള്ളിയിൽ വന്ന ദിവസം എന്റെ ഉപ്പ എന്നേയും കൂട്ടി കക്കടിപ്പുറത്തവരുടെ അടുത്തേക്ക് പോയി. അസുഖ വിവ രങ്ങൾ പറഞ്ഞപ്പോൾ ഓർ പറഞ്ഞു, "ഓപ്പറേഷനൊന്നും വേണ്ട 4444 നാരിയത്തു സ്വലാത്ത് ഓതി മന്ത്രിച്ചാൽ മതി." അതു പ്രകാരം ചെയ്തപ്പോൾ അസുഖം ഭേദമാ യി.

2. എന്റെ ഉപ്പാടെ സഹോദരി പുത്രൻ ഒരിക്കൽ കക്കടി പ്പുറത്തവരെ സ്വപ്നം കണ്ടു. അബൂദാബിയിൽ പ്രവാ സിയായി ജോലി ചെയ്യുന്ന അദ്ദേഹം എന്നേയും കൂട്ടി കക്കടിപ്പുറത്തു വന്നു. കക്കിടിപ്പുറത്തവരുമായി സംസാ രിക്കുന്ന കൂട്ടത്തിൽ ഇബ്രാഹീമിനൊരു വിസ കൊടുക്ക ണമെന്ന് ഓർ പറഞ്ഞു. അതിനു ശേഷം, എനിക്ക് മസ്ക്ക റ്റിലേക്ക് ഒരു വിസ കിട്ടി. യാത്ര പറയാൻ കക്കടിപ്പുറ ത്തേക്കു പോയി. ഓർ ചോദിച്ചു, "അവിടെയുണ്ടെടോ പണി?". മസ്കറ്റിലെത്തിയപ്പോൾ ഓരുടെ വാക്ക് പോലെ തന്നെ!. അവിടെ വളരെ വിഷമകരമായ അവസ്ഥയായി രുന്നു. തുച്ഛമായ ശമ്പളത്തിന് തോട്ടത്തിൽ പണിയെടു ത്തു. ആ പണിയും വിസയും ഉപേക്ഷിച്ച് നാട്ടിൽ വന്ന





ശേഷം അബൂദാബിയിലേക്ക് മറ്റൊരു വിസ കിട്ടി. അബൂ ദാബിക്കാരനോടാണല്ലോ ഓർ വിസ എനിക്ക് എടുത്തു തരാൻ പറഞ്ഞത്. അതു പ്രകാരം ലഭിച്ച വിസയിൽ ഞാൻ അബൂദാബിയിലേക്കു പോയി. അവിടെ നല്ല ജോലിയിൽ പ്രവേശിക്കുകയും ചെയ്തു.

3. അബൂദാബി വിസയുടെ കാലാവധി കഴിഞ്ഞ് റിലീസ് സംതിങ്ങിൽ ദുബായിലേക്ക് മാറ്റാൻ മാസങ്ങൾ പിടിച്ചു. റിലീസ് കിട്ടി. വർക്കിങ്ങ് പെർമിറ്റ് കിട്ടി. ആദ്യത്തെ വിസ അബൂദാബി എമിഗ്രേഷനിൽ നിന്ന് ക്യാൻസൽ ചെയ്യ ണം. അതിനു വേണ്ടി അബൂദാബി എമിഗ്രേഷനിൽ പോയപ്പോൾ ദിവസവും 100 ദിർഹംസ് ഫൈൻ പ്രകാരം 6 മാസത്തെ പണം അടക്കണം. അങ്ങിനെ അവിടത്തെ എമിഗ്രേഷൻ ഡയറക്ടർ ഹിലാൽ സയ്യിദിനെ ഞാനും സ്പോൺസറും പോയി കണ്ടു. അദ്ദേഹം പറഞ്ഞു ഒരു മാസത്തെ ഫൈൻ ഒഴിവാക്കി തരാം 5മാസത്തെ ഫൈൻ അടച്ചേ പറ്റൂ. അല്ലെങ്കിൽ വകുപ്പ് മന്ത്രിയുടെ ലെറ്റർ കിട്ടു കയാണെങ്കിൽ പരിഹരിച്ചു തരാമെന്നു പറഞ്ഞു. സാധാ രണ ഗതിയിൽ സ്പോൺസർ അത്തരം കാര്യങ്ങളിൽ ഇടപെടാറില്ല. എനിക്ക് ഒന്നും ചെയ്തു തരാൻ സാധ്യ മല്ല എന്നു പറഞ്ഞു. നിരാശനായി തിരിച്ചു വന്നു. അപ്പോ ളാണ് എനിക്ക് കക്കിടിപ്പുറത്തെ പറ്റി ഓർമ വന്നത്. അന്നു തന്നെ എല്ലാ വിഷമങ്ങളും വിവരിച്ചു കൊണ്ട് ഉസ്താദിനു കത്തയച്ചു. അതു റമളാൻ മാസത്തിലായിരു ന്നു. റമളാൻ 27ന് കത്തിന്റെ മറുപടി ലഭിച്ചു. ആ കത്തിൽ ഇന്ത്യയുടെ ഒരുറുപ്പിക ഉണ്ടായിരന്നു. ഇന്ത്യയുടെ ഒരു റുപ്പിക ഇട്ട കത്തുമായി ഉടനെ അറബിയെ കാണാൻ ആവ ശ്യപ്പെട്ടു കൊണ്ടാണ് കത്തു വന്നിട്ടുള്ളത്. എല്ലാം സലാ മത്താകുമെന്ന ദുആയുമുണ്ട്. കത്ത് വായിച്ച ഉടനെ സ്പോൺസറെ കണ്ടു. അദ്ദേഹം പറഞ്ഞു രണ്ടു ദിവസ മായി മന്ത്രിയുടെ കത്ത് കിട്ടിയിട്ടുണ്ട്. നാളെ രാവിലെ മന്ത്രിയുടെ കത്തുമായി എമിഗ്രേഷൻ ഡയറക്ടറെ

കാണാൻ പോകണം. അതുപ്രകാരം ഡയറക്ടറെ പോയി കണ്ടു. അയാളുടെ കത്തുമായി വിദേശ എമിഗ്രേ ഷനിലേക്ക് പോയപ്പോൾ അതു സ്വീകരിക്കുകയും ഒരു പൈസയും കൂടാതെ 5 മിനിട്ടു കൊണ്ട് വിസ കാൻസ ലാക്കി തരികയും ചെയ്തു. പുതിയ വിസ അടിച്ചു കിട്ടു കയും ചെയ്തു.





# ശംസുൽഉലമ കക്കിടിപ്പുറത്തേക്ക് ദുആ ചെയ്യിക്കാൻ വിടുന്നു

***ടി. അലിബാവ – ചേളാരി തന്റെ അനുഭവം വിവരിക്കുന്നു***

സമസ്തയിലെ ഒരു സേവകനും, മഹാനായ ശംസുൽ ഉലമായുടെ എളിയ ഖാദിമുമായി പ്രവർത്തിക്കുവാൻ സുവർണ്ണാവസരം ലഭിച്ച വ്യക്തിയാണ് ഈയുള്ളവൻ. മഹാനവർകളുടെ കൂടെ പല മഖാമുകളിലും സിയാറ ത്തിന്ന് പോവാൻ അവസരം ലഭിക്കുകയുണ്ടായി. ഞാൻ ജോലിയിൽ പ്രവേശിച്ച 1976 മുതൽ കോഴിക്കോട് വെച്ച് നടന്നിരുന്ന ബോർഡ് യോഗങ്ങൾക്ക് പോവുമ്പോൾ അന്നത്തെ മാനേജർ ബഹു:എം.പി.മൂസ മുസ്‌ലിയാരുടെ യും, സെക്രട്ടറിയായിരുന്ന മഹാനായ കെ.പി.ഉസ്മാൻ സാഹിബിന്റെയും ഖാദിമായി പോവുക പതിവായിരുന്നു. പ്രസ്തുത വേളയിൽ മഹാനായ ശംസുൽഉലമായുമായി അടുത്ത് നിന്ന് കാണാനും സംസാരിക്കാനും ഖിദ്മത്തു കൾ ചെയ്തു കൊടുക്കുവാനും കഴിയുമായിരുന്നു.

1979 കാലത്ത് എനിക്ക് സ്റ്റോണിന്റെ അസുഖം കാരണം ഫറോക്കിലെ ടി.പി.ഹോസ്പിറ്റലിൽ അഡ്മിറ്റാ യ അവസരത്തിൽ ഒരു ദിവസം രാത്രി സുമാർ 9 മണിക്ക് മഹാനായ ശംസുൽഉലമ ആർ.വി.കുട്ടിഹസ്സൻ ദാരിമിയു മൊത്ത് മലപ്പുറം ജില്ലയിലെ കീഴ്ശ്ശേരിയിലെ ഒരു പരി പാടി കഴിഞ്ഞു തിരിച്ചുപോവുമ്പോൾ ആസ്പത്രിയിൽ വരികയുണ്ടായി. മഹാനവർകളുടെ അപ്രതീക്ഷിത വരവ്

കണ്ടപ്പോൾ ഞാൻ എണീറ്റ് നിന്ന് മഹാനവർകളോട് ഇരിക്കാൻ പറഞ്ഞപ്പോൾ എന്നോട് നീ രോഗിയല്ലേ നീ അവിടെ ഇരിക്കു എന്ന് ആവർത്തിച്ചു പറയുകയും മഹാനവർകൾ സമസ്തയിലെ എളിയ ജീവനക്കാരനെ കാണാൻ വന്ന സസന്തോഷം കൊണ്ട് ഞാൻ കരയുകയും ചെയ്തു.

എന്റെ പ്രയാസങ്ങൾ കണ്ട മഹാനവർകൾ ഇതൊന്നും സാരമില്ലടാ ഇവിടെ കിടന്നിട്ടൊന്നും കാര്യമില്ല. ഇവിടെ നിന്നും വിട്ടശേഷം നീ ആരുടെയെങ്കിലും അടുക്കൽ പോയി ദുആ ചെയ്യിക്ക് എന്ന് പറഞ്ഞു വെള്ളിമാട്കുന്നിലേക്ക് പോവുകയുമാണുണ്ടായത്.

ആശുപത്രിയിൽ നിന്നും പോന്ന് രണ്ട് ദിവസം കഴിഞ്ഞ ശേഷം ഞാൻ മഹാനവർകളെ കാണുന്നതിന്നു വേണ്ടി വെള്ളിമാടുകുന്നിലെ വസതയിൽ ചെല്ലുകയുണ്ടായി. തൽസമയത്ത് അവിടെ കുട്ടിഹസ്സൻ ദാരിമിയും ഉണ്ടായിരുന്നു. എന്നെ കണ്ടപാടെ സുഖമായോ എന്താ വന്നത് എന്നു ചോദിച്ചപ്പോൾ പെട്ടെന്ന് വന്നകാര്യം പറയുകയുണ്ടായില്ല. കുറച്ചുകഴിഞ്ഞപ്പോൾ വീണ്ടും ചോദിച്ചു നീ എന്തിനാ വന്നത് എന്ന്. എങ്ങിനെയാണ് അവതരിപ്പിക്കുക എന്ന് അറിയാതെ ഉച്ചത്തിൽ പറയാതെ ദുആ ചെയ്യിക്കാൻ വന്നതാണെന്ന് മെല്ലെ പറഞ്ഞു. എന്ത് എന്ന അടുത്ത ചോദ്യത്തിന് ഇവിടുന്ന് ദുആ ചെയ്യിക്കാൻ വന്നതാണ് എന്നാണ് പറയുന്നതെന്ന് കട്ടിഹസൻ ദാരിമി പറഞ്ഞപ്പോൾ മഹാനവർകൾ ഇവിടെ അങ്ങിനെ ദുആ ചെയ്തു കൊടുക്കുന്ന പണിയില്ല എന്നു ശംസുൽഉലമാ പറയുകയുണ്ടായി. ശേഷം കക്കിടിപ്പുറം മൂപ്പരുടെ അടുത്ത് പോയി ദുആ ചെയ്യിക്കൂവെന്ന് പറയുകയുമാണ് ചെയ്തത്.

കക്കിടിപ്പുറം ഉസ്താദിനെയും മഹാനവർകൾ ഇരിക്കുന്ന സ്ഥലവും എനിക്ക് അന്ന് നേരിൽ അറിയില്ലായിരുന്നു. പ്രസ്തുത ദിവസം രാത്രി തന്നെ എന്റെ സുഹൃ





ത്തുക്കളും അവിടെ പരിചയമുള്ളവരും എന്റെ ബന്ധുക്കളുമായ എൻ.എ.എം.ഇബ്രാഹീം കരീം, ടി.അലിബാവ ഫൈസി, പി.എം.മൊയ്തീൻകോയ ഹാജി എന്നിവരുമൊത്ത് സുമാർ രാത്രി ഒരു മണിയോടെ കക്കിടിപ്പുറത്ത് മഹാനവർകൾ താമസിക്കുന്ന ചെറിയ നിസ്കാരപള്ളിയിൽ എത്തി പള്ളി കുളത്തിന്നരികിലുള്ള വരാന്തയിൽ നാല് പേരും സുബ്ഹിവരെ ഇരുന്നു. സുബ്ഹ് ബാങ്കിന് ഒരു മണിക്കൂർ മുമ്പുതന്നെ മഹാനവർകൾ ഉണർന്നു വുളു എടുത്തതായും എന്തോ ചൊല്ലുന്നതായും ഞങ്ങൾക്ക് കേൾക്കാമായിരുന്നു. അതിന്നു ശേഷം ഞങ്ങളും വുളു എടുത്ത് തയ്യാറായി നിന്നിരുന്നു. ബാങ്ക് കൊടുത്ത ഉടനെ ഞങ്ങളെ നിസ്കരിക്കുന്നതിന്ന് അകത്തേക്കുവിളിക്കുകയും മഹാനവർകളെ തുടർന്ന് നിസ്കരിക്കുകയും ചെയ്തു. ദുആക്കു ശേഷം ഞങ്ങൾ എവിടെ നിന്നാണ് വന്നത് എന്ന കാര്യം അന്വേഷിക്കുകയുണ്ടായി. എന്നോടായിരുന്നു ആദ്യത്തെ ചോദ്യം. ശംസുൽ ഉലമ പറഞ്ഞയച്ചതാണെന്ന് പറഞ്ഞു. കല്ലിന്റെ അസുഖ വിവരം പറയുകയും പോയി മരുന്നുകഴിക്കു അല്ലാഹു ശിഫയാക്കിതരും എന്നു പറഞ്ഞ ഉടനെ തന്നെ, മറ്റു ഒരോരുത്തരോടും ചോദിക്കുകയും അവരവരുടെ പ്രശ്നങ്ങൾ പറയുകയും അവരുടെ പ്രയാസങ്ങൾ ശരിപ്പെടാൻ ദുആ ചെയ്യുകയും ചെയ്തു. ഞങ്ങൾ ഹദിയ കൊടുക്കാൻ ശ്രമിച്ചെങ്കിലും വാങ്ങാൻ കൂട്ടാക്കാതെ നിങ്ങൾ പൊയ്കൊളി എന്നു പറയുകയാണ് ചെയ്തത്.

കക്കിടിപ്പുറത്തുനിന്നും മഹാനവർകൾ നിർദ്ദേശിച്ച മരുന്ന് ആരിൽ നിന്നും വാങ്ങണമെന്ന് ആലോചിക്കുന്നതിനിടയിലാണ് പ്രസ്തുത ദിവസം ഉച്ചക്ക് എന്റെ കൂടെ വന്ന ജ: മൊയ്തീൻകോയ ഹാജിയെയും അദ്ദേഹത്തിന്റെ അളിയൻ രാമനാട്ടുകരയിലെ ജ: ഡോക്ടർ കുഞ്ഞിമൊയ്തീൻകുട്ടി സാഹിബിനെയും ഓരുമിച്ചു കാണുന്നത്. പ്രസ്തുത സമയത്ത് ഉസ്താദ് പറഞ്ഞ കാര്യം ശ്രദ്ധ

യിൽപ്പെടുത്തുകയുണ്ടായി. അതിന്നു "സിസ്റ്റോൺ" എന്ന ആയുർവേദ ഗുളികയുണ്ടെന്ന് ഡോക്ടർ പറയുകയും രാമനാട്ടുകരയിലുള്ള അദ്ദേഹത്തിന്റെ ആസ്പത്രിയിൽ കൊണ്ടുപോയി രണ്ടു ബോട്ടൽ ഗുളിക പ്രതിഫലം വാങ്ങാതെ തരികയും ചെയ്തു. നാലു ദിവസം തുടർച്ചായി കഴിച്ചപ്പോൾ മൂത്രത്തിലൂടെ ഒരു കല്ല് പുറത്തുവരികയുണ്ടായി. പ്രസ്തുത വിവരം ഡോക്ടറുടെ ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ മരുന്ന് രണ്ടാഴ്ച പൂർത്തിയാക്കാൻ പറഞ്ഞു. അതിനു ശേഷം പ്രസ്തുത രോഗം എനിക്കുണ്ടായിട്ടില്ല.

എന്നാൽ അതിന്നുശേഷം ഒരു റംസാൻ പകുതിയായപ്പോൾ പ്രസ്തുത രോഗത്തിന്റെ ലക്ഷണങ്ങളുള്ള ചില അസ്വസ്തതകൾ അനുഭവപ്പെടുകയുണ്ടായി. ആസമയത്ത് കക്കിടിപ്പുറം ഉസ്താദ് വഫാത്തായിരുന്നു. മഹാനായ ശംസുൽ ഉലമായോട് എന്റെ പ്രയാസങ്ങളും അന്നു പറഞ്ഞ പ്രകാരം കക്കിടിപ്പുറം പോയവിവരവും ഓർമിപ്പിക്കുകയുണ്ടായി. അപ്പോൾ ഒരാൾ ഒരു ഉപകാരം ചെയ്താൽ നന്ദി കാണിക്കണമെന്നായിരുന്നു പറഞ്ഞത് അൽപം കഴിഞ്ഞ ശേഷം "മൂപ്പരെ" പേരിൽ ദിവസവും ഓരോ ഫാത്തിഹ ഓതാനായിരുന്നു നിർദ്ദേശം.

എന്നോടൊപ്പം കക്കിടിപ്പുറത്ത് മഹാനവർകളെ കാണാൻവന്നവർ ദുആ ചെയ്യിച്ച വിഷയങ്ങൾ അവർക്ക് പൂർത്തിയാവുകയും ചെയ്തിട്ടുണ്ട്.

ശംസുൽഉലമായുമായി കക്കിടിപ്പുറം ഉസ്താദിന്നുള്ള ബന്ധം വളരെ വ്യക്തമാവുന്നതാണ് പ്രസ്തുത വിഷയങ്ങൾ.





# "ഇത്ര വേഗം കല്ല് പോന്നോ?"

***പി.വി മുഹമ്മദ് തന്റെ അനുഭവം വിവരിക്കുന്നു.***

എനിക്ക് മൂത്ര കല്ലിന്റെ അസുഖമുണ്ടായിരുന്നു. പല ചികിത്സകളും നടത്തി ഫലമുണ്ടായില്ല. വേദന അസഹ്യമാവുമ്പോൾ ഹോസ്പിറ്റലിൽ പോയി അഡ്മിറ്റായി ഇഞ്ചക്ഷനെടുക്കും. ശമനം വന്നാൽ ഹോസ്പിറ്റൽ വിടും. ഡോക്ടർമാരെല്ലാം ഓപ്പറേഷൻ വേണമെന്ന് പറഞ്ഞു. എനിക്കാണെങ്കിൽ ഓപ്പറേഷൻ ചെയ്യുന്നത് വലിയ ഭയമായിരുന്നു. അങ്ങനെ വലിയ പ്രയാസത്തിൽ കഴിയുകയായിരുന്നു. അങ്ങനെയിരിക്കെ അറുമാൻ കുട്ടി മുസ്‌ലിയാർ എന്നോട് കുഞ്ഞാപ്പ വൈദ്യരെ കാണിക്കാൻ പറഞ്ഞു. കുഞ്ഞാപ്പു വൈദ്യർ അബ്ദുറുഹ്മാൻകുട്ടി മുസ്‌ലിയാർ പറഞ്ഞയച്ച ആൾ എന്ന പ്രത്യേക പരിഗണനയിൽ തന്നെ എന്നെ ചികിത്സിച്ചു. ആ ചികിത്സയും എന്റെ രോഗത്തിന് പരിഹാരമായില്ല. രോഗം എന്നെ വീണ്ടും പിന്തുടർന്നു.

ഒരവസരത്തിൽ വന്ദ്യരായ കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുടെ അടുത്തേക്ക് ഒരാവശ്യത്തിനു പോയി. ആ സമയത്ത് അവിടെ മറ്റാരുമുണ്ടായിരുന്നില്ല. ഇത് എന്റെ രോഗത്തെ സംബന്ധിച്ച് ശൈഖുനയോടു പറയാനുള്ള അവസരമാണെന്ന് ഞാൻ കണ്ടു. ആഗമന ലക്ഷ്യം മാറ്റിവച്ച് എന്നെ വർഷങ്ങളായി അലട്ടുന്ന രോഗ വിവരം ഞാൻ ശൈഖുനയോട് പറഞ്ഞു. ഉടനെ ശൈഖുന പറഞ്ഞു ഇവിടെ മരുന്നും ചികിത്സയുമൊന്നുമില്ല ആശുപത്രിയിൽ പോയ്ക്കോ. പരിസരം മറന്ന് ഞാൻ വിങ്ങി

പൊട്ടി കൊണ്ടു പറഞ്ഞു, "ഇനി ഞാൻ എങ്ങോട്ടും പോകുന്നില്ല." ശൈഖുന ചായ കുടിക്കാനായി ചുണ്ടോടടുപ്പിച്ച സമയമായിരുന്നുവത്. അദ്ദേഹം ചായ കുടി നിർത്തി എന്റെ മുഖത്തേക്കൊന്നു നോക്കി. ദുഃഖം തളം കെട്ടി നിൽക്കുന്ന എന്റെ മുഖഭാവം ശൈഖുന കണ്ടു. കുടിച്ചതിന്റെ ബാക്കി ചായയും കടിയും എനിക്ക് തന്നു. എന്നിട്ട് പറഞ്ഞു "ഇതാ ഇത് കുടിച്ചോ." ഞാൻ ചായയും കടിയും കഴിച്ചു. ശേഷം, ശൈഖുനയുടെ മജ്ലിസുദിക്റിൽ നിന്ന് അരക്കിലോമീറ്റർ ദൂരമില്ലാത്ത എന്റെ വീട്ടിലേക്ക് ഞാൻ നടന്നു. വീട് എത്തും മുമ്പ് എനിക്ക് വല്ലാത്ത അസ്വസ്ഥത. വീട്ടിലെത്തിയപ്പോൾ പണി കഴിഞ്ഞു ഉപയോഗം തുടങ്ങിയിട്ടില്ലാത്ത ബാത്ത് റൂമിലേക്ക് ഞാൻ ഓടി. അരമണിക്കൂറോളം ഞാൻ അവിടെ ഇരുന്നു. അസ്വസ്ഥതയും വേദനയും സഹിച്ച് ഞാൻ മൂത്രമൊഴിച്ചു. അത്ഭുതം എന്നെ വേട്ടയാടി കൊണ്ടിരുന്ന കല്ല് മൂത്രത്തിലൂടെ പുറത്തേക്ക് വന്നിരിക്കുന്നു. ഏകദേശം പുളിങ്ങാകുരുവോളം വലിപ്പം വരുന്ന കല്ലും കൂടെ അൽപ്പം രക്തവും... വീട്ടുകാർ പരിഭ്രമിച്ചു. ഞാൻ അൽപ്പ നേരം വിശ്രമിച്ച ശേഷം കല്ല് പുറത്തു വന്ന വിവരം പറയാൻ ശൈഖുനയുടെ ഹള്റത്തിലേക്ക് ഓടി. പുഞ്ചിരിച്ചു കൊണ്ട് ശൈഖുന ചോദിച്ചു, "ഇത്ര വേഗം കല്ല് പോന്നോ?".

അതിനു ശേഷം ഇന്നു വരെ ആ അസുഖം എന്നെ അലട്ടിയിട്ടില്ല. എനിക്ക് മുപ്പത്തിയഞ്ച് വയസ്സുണ്ടായിരുന്ന കാലത്താണ് ഈ സംഭവം. ഇപ്പോൾ എനിക്ക് എഴുപത് വയസ്സായി. കുറച്ച് വർഷങ്ങൾക്ക് മുമ്പ് മൂത്രത്തിന് എന്തോ പ്രയാസം തോന്നിയപ്പോൾ തൃശൂരിലെ ഒരു ഹോസ്പിറ്റലിൽ പോയി സ്കാൻ ചെയ്തു നോക്കി. ഡോക്ടർ പറഞ്ഞു, "പഴയ കല്ലിന്റെ സ്ക്രാച്ച് കാണുന്നുണ്ട് വേറെ കുഴപ്പമൊന്നുമില്ല." ശൈഖുന പാനം ചെയ്തതിന്റെ ബാക്കി ചായക്കും ഭക്ഷിച്ചതിന്റെ ബാക്കി ഭക്ഷണത്തിനും ഇത്രയും പവറ് അല്ലാഹു കൊടുത്തല്ലോ!.





# മാത്തൂർ ഉസ്താദിന്റെ മകൻ സന്യാസിയുടെ പിടിയിൽ

മാത്തൂർ യു.പി മുഹമ്മദ് മുസ്‌ലിയാരുടെ മകൻ സ്വാലിഹ് ചെറിയ കുട്ടിയായിരുന്ന കാലം. ഒരു ദിവസം കുട്ടിയെ ഒരു സന്യാസി തട്ടികൊണ്ടു പോയി. കുട്ടി എവിടെ പോയി എന്നറിയാതെ നാട്ടുകാരും വീട്ടുകാരും പല സ്ഥലങ്ങളിലും അന്വേഷണം നടത്തി. എവിടെ നിന്നും ഒരു വിവരവും ലഭിച്ചില്ല. ആകെ നിരാശയിലായിരിക്കെയാണ് മാത്തൂർ ഉസ്താദ് അദ്ദേഹത്തിന്റെ ശൈഖ് കൂടിയായ കക്കിടിപ്പുറം ശൈഖുനയെ സമീപിക്കുന്നത്. ശൈഖുനാട് വിഷയം പറഞ്ഞപ്പോൾ ശൈഖുന പറഞ്ഞു. "നിങ്ങൾ അവനെ തെരഞ്ഞു നടക്കണ്ട, അവൻ അങ്ങോട്ട് എത്തിക്കോളും. അവന് ഇന്ന് വൈകുന്നേരത്തെ ഭക്ഷണം കിട്ടിയിട്ടുണ്ട്." ശൈഖുനയുടെ മുരീദായ മാത്തൂർ ഉസ്താദിന് സന്തോഷമായി. കക്കിടിപ്പുറത്തവരുടെ വാക്ക് പിഴക്കില്ല എന്ന് മാത്തൂരുസ്താദിന് ഉറപ്പായിരുന്നു. അദ്ദേഹം വീട്ടിലേക്ക് പോയി. വീട്ടുകാരോട് വിവരങ്ങൾ പറഞ്ഞു. അവരെല്ലാം സന്തോഷത്തിലും പ്രതീക്ഷയിലുമായി. അങ്ങിനെ രാത്രി ഭക്ഷണം കഴിഞ്ഞ് കൈകഴുകുമ്പോൾ അതാ മാത്തൂർ ഉസ്താദിന്റെ വീട്ടിലേക്ക് മകനേയും കൂട്ടി ഒരു സംഘം ആളുകൾ വരുന്നു. കുട്ടിയോട് വിവരങ്ങൾ ചോദിച്ചറിഞ്ഞപ്പോളാണ് സന്യാസി തട്ടി കൊണ്ടു പോയ വിവരം അറിയുന്നത്. അങ്ങനെ പട്ടാമ്പിയിലെത്തിയപ്പോൾ

സന്യാസി പെട്ടെന്ന് പോലീസിന്റെ മുന്നിൽ എത്തിപ്പെട്ടു. സന്യാസി പോലീസിനെ കണ്ടപ്പോൾ കുട്ടിയെ ഉപേക്ഷിച്ചു കൊണ്ട് ഓടി പോയി. സന്യാസി കുട്ടിയെ വിട്ട് ഓടി പോയ സമയവും കക്കടിപ്പുറത്തവരോട് മാത്തൂർ ഉസ്താദ് പരാതി പറഞ്ഞതിനുടനെയായിരുന്നുവെന്നത് യാദൃശ്ചികമായ കാര്യമല്ല. ശൈഖുനയുടെ ആത്മീയമായ ഇടപെടലാണ് അതിനു നിമിത്തമായത്.





# ഉറക്കത്തിൽ വന്ന് വിളിക്കുന്നു

പട്ടാമ്പിക്കാരനായ ഒരു പിതാവ് തന്റെ മകനെ കാണാനില്ല എന്ന വിഷമം ശൈഖുനയുടെ മുമ്പിൽ അവതരിപ്പിച്ചു. ഗൾഫിലേക്ക് വിസ പ്രതീക്ഷിച്ചിരുന്ന് കിട്ടാതെ നിരാശനായി നാടു വിട്ടതാണ്. ഇപ്പോൾ വിസ വന്നിരിക്കുന്നു. പക്ഷേ, മകൻ എവിടെയാണുള്ളത് എന്ന് ആർക്കും അറിയില്ല. ശൈഖുന പറഞ്ഞു മകൻ വീട്ടിലെത്തി കൊള്ളും.

ഇദ്ദേഹത്തിന്റെ മകൻ പണിയന്വേഷിച്ച് അലഞ്ഞ് നടക്കുന്ന അവസരത്തിൽ പതിവു പോലെ അവൻ കിടക്കുന്ന പള്ളിയിൽ വന്ന് രാത്രിയിൽ കിടന്നുറങ്ങി. കിടക്കുന്ന അവസരത്തിൽ കയ്യിൽ രണ്ട് ആപ്പിൾ പൊതിഞ്ഞ് സൂക്ഷിച്ചിരുന്നു. അങ്ങിനെ ഉറക്കത്തിൽ അവൻ സ്വപ്നം കാണുന്നു. ഒരു ഉസ്താദ് വന്നിട്ട് അവനോട് പറയുന്നു.തനിക്ക് വിസ വന്നിട്ടുണ്ട് ഉടനെ നാട്ടിലേക്ക് പോകണമെന്നും. ഈ വാർത്ത പറഞ്ഞ സന്തോഷത്തിൽ അവൻ ഈ വന്ന ഉസ്താദിന് താൻ പൊതിഞ്ഞു സൂക്ഷിച്ചിരുന്ന ഒരാപ്പിൾ എടുത്ത് ചെത്തി കൊടുത്തു. വന്ന ഉസ്താദ് ആപ്പിളും കഴിച്ച് സ്ഥലം വിട്ടു. അവൻ ഉറക്കത്തിൽ നിന്ന് എഴുന്നേറ്റു നോക്കുമ്പോൾ ആരുമില്ല. സൂക്ഷിച്ച് വച്ചിരുന്ന ആപ്പിൾ പൊതി പരിശോധിച്ചപ്പോൾ ഒരാപ്പിൾ കാണാനില്ല. ആപ്പിളിന്റെ തൊലി പരിസരത്ത് ചിതറി കിടക്കുന്നുമുണ്ട്. ഉടനെ അവൻ റെയിൽവേ സ്റ്റേഷനിൽ പോയി ടിക്കറ്റെടുത്ത് നാട്ടിലേക്ക് പുറപ്പെട്ടു. നാട്ടിലെത്തി സംഭവങ്ങൾ വീട്ടുകാർക്ക് വിവരിച്ചു കൊടുത്തു. വീട്ടുകാർ മകൻ തിരിച്ചു വന്ന സന്തോഷത്തിൽ മകനേയും കൂട്ടി പിതാവ് കക്കിടിപ്പുറത്തേക്ക് പോയി. കക്കിടിപ്പുറം മൂപ്പരെ കണ്ട മകൻ പറയുന്നു. “സ്വപ്നത്തിൽ എന്റെ അടുത്ത് വന്നത് ഇദ്ദേഹം തന്നെയാണ്.!”

## നിങ്ങൾ ബോംബയിലേക്ക് തിരിച്ചു പോകൂ

പടിഞ്ഞാറങ്ങാടിയിലെ ബോംബെ കുഞ്ഞാപ്പു ഹാജി ബോംബയിൽ നിന്ന് നാട്ടിൽ വന്നാൽ സാധാരണ കക്കി ടിപ്പുറം മൂപ്പരെ വന്ന് കാണാറുണ്ടായിരുന്നു. പതിവു പോലെ അദ്ദേഹം നാട്ടിൽ വരികയും നാട്ടിൽ അൽപ്പം പണികൾ ചെയ്തു തീർക്കാനുള്ളതിനാൽ കുറച്ച് അധികം ഇവിടെ നിൽക്കാൻ ഉദ്ദേശിക്കുന്ന വിവരം പറ യുകയും ചെയ്തു. അധികെ ദിവസം കഴിയും മുമ്പ് തന്നെ ഒരു മുസ്‌ലിയാര് കുട്ടിയെ വിട്ടിട്ട് ഹാജിയാരെ വിളിപ്പി ച്ചു. എന്നിട്ട് പറഞ്ഞു,“എന്താ ഇവിടെ നിന്നിട്ട്, ഇനി മറ്റൊ രിക്കൽ നിൽക്കാം. ഇപ്പോൾ വേഗം ബോംബെയിലേക്ക് തിരിച്ചു പോകണം”. ശൈഖുനയുടെ നിർദേശം കേട്ട കുഞ്ഞാപ്പു ഹാജി വീട്ടുകാരോട് ശൈഖുന പറഞ്ഞ വിവ രങ്ങളെല്ലാം ധരിപ്പിച്ച ശേഷം ബോംബെ യിലേക്ക് പുറ പ്പെട്ടു. അവിടുന്ന് എന്തെങ്കിലും കാണാതെ അങ്ങിനെ പറയുകയില്ല എന്ന് ഹാജിയാര് ഉറപ്പിച്ചിരുന്നു.

ബോംബെയിൽ നിന്ന് വന്ന് തിരിച്ച് അങ്ങോട്ട് ചെല്ലു ന്നതിനിടയിൽ ഒരാഴ്ച്ച പിന്നിട്ടിരുന്നു. ബോംബെയിൽ പോയി നോക്കിയപ്പോൾ തന്റെ കടയിലെ ക്യാശിയറുടെ വഞ്ചനയാണ് കാണുന്നത്. കടയിലേക്ക് വാങ്ങിക്കുന്ന സാധനങ്ങളെല്ലാം കടമായി വാങ്ങുകയും പണമടക്കാതെ കടം കുമിഞ്ഞു കൂടുന്ന അവസ്ഥ. കച്ചവടത്തിലൂടെ വരുന്ന പണമെല്ലാം അദ്ദേഹം പൂഴ്ത്തി വച്ചുകൊണ്ടിരി ക്കുകയാണ്. ഈ സമയത്ത് അദ്ദേഹം വന്നിരുന്നില്ലെങ്കിൽ കുമിഞ്ഞു കൂടിയ കടങ്ങൾ വീട്ടാൻ തന്റെ കട വിറ്റാൽ പോലും സാധിക്കാത്ത വിധം ഭീമമാകുമായിരുന്നു. ആ കാര്യം ശൈഖുനാക്ക് അല്ലാഹു അറിയിച്ചു കൊടുത്ത തിനാലാണ് തന്നെ നാട്ടിൽ നിൽക്കാൻ അനുവദിക്കാതെ ഉടനെ ബോംബെയിലേക്ക് പുറപ്പെടാൻ നിർദേശിച്ചത്.





# കക്കിടിപ്പുറം പറഞ്ഞത് മരുന്നാണ് ‘അഖ്ൽ കർഗ്ഗ്’

പി. എം. കബീർ മുസ്‌ലിയാർ കുറ്റിപ്പുറം

ചെറുപ്രായത്തിൽ എനിക്കൊരസുഖമുണ്ടായിരു ന്നു. ബോധക്ഷയം! ഇടക്കിടെ ബോധക്ഷയമുണ്ടാവും. നിനച്ചിരിക്കാത്ത നേരത്താണതുണ്ടാവുക. മദ്രസയിലും സ്കൂളിലും പാടത്തും പറമ്പിലും പുഴയിൽ കുളിക്കുമ്പോ ഴുമെല്ലാം ഈ അനുഭവമുണ്ടായിട്ടുണ്ട്. മരത്തിനു മുക ളിൽ നിന്ന് ബോധരഹിതനായി വീണ് പരിക്ക് പറ്റി ഉഴി ച്ചിൽ നടത്തിയിട്ടുണ്ട്. ധാരാളം പണം ചികിത്സക്കായി ചിലവാക്കിയിട്ടുണ്ട്. ഉമ്മയുടെ ആഭരണങ്ങളും വീട്ടിലെ വളർത്തു മൃഗങ്ങളുമൊക്കെ വിറ്റ് പണം സ്വരൂപിച്ച് സാധ്യ മായ ചികിത്സകളെല്ലാം ചെയ്തു നോക്കി. ഓരോ ദിവ സവും പന്ത്രണ്ട് ഗുളികകൾ കഴിക്കും. ആഴ്ചയിൽ ആറ് ഇഞ്ചക്ഷനുകളും ചെയ്യും. അസുഖം പക്ഷേ മാറിയില്ല. പ്രായം കൂടുംതോറും രോഗത്തിന്റെ ഗൗരവം വർദ്ധിക്കു കയാണ് ചെയ്തത്.

എന്റെ രോഗാവസ്ഥ കണ്ട് സഹിക്കാനാവാതെ എന്റെ ഉമ്മ ഇങ്ങനെ പ്രാർത്ഥിക്കാറുണ്ടായിരുന്നുവത്രേ. “റബ്ബേ എന്റെ മകന്റെ അസുഖം നീ പൂർണമായും സുഖ പ്പെടുത്തേണമേ. അല്ലെങ്കിൽ എന്റെ മരണത്തിന് മുമ്പ് അവന്റെ റൂഹിനെ നീ പിടിക്കേണമേ. എന്റെ കാലശേഷം അവൻ ഈ രോഗവുമായി വല്ലാതെ ബുദ്ധിമുട്ടുമെന്ന് ഞാൻ ഭയപ്പെടുന്നു.” ഉമ്മയുടെ ദുആ ഫലമാകാം രോഗ ശമനത്തിനുള്ള വഴികൾ എന്റെ മുന്നിൽ തുറക്കപ്പെട്ടത്. പിൽകാലത്ത് എന്റെ ഓരോ ഉയർച്ചയിലും സന്തോഷിച്ചി

രുന്ന ഉമ്മ ചിലപ്പോഴൊക്കെ കരയാറുണ്ട്, മകൻ മരിക്കാൻ വേണ്ടി മുമ്പ് ദുആ ചെയ്തിരുന്നല്ലോ എന്നോർത്തുകൊണ്ട്. അപ്പോഴൊക്കെ ഞാൻ ഉമ്മയെ സമാധാനിപ്പിക്കുമായിരുന്നു. "കരയാതെ അല്ലാഹുവിനെ സ്തുതിക്കുക. രോഗം അവൻ ശിഫയാക്കുകയും ആരോഗ്യം നൽകുകയും ചെയ്തല്ലോ."

ദർസിലെ എന്റെ ഉസ്താദുമാരും സതീർത്ഥ്യരായ മുതഅല്ലിമുകളും എന്റെ അസുഖം കാരണം ഏറെ പ്രയാസപ്പെട്ടിട്ടുണ്ട്. വെട്ടിച്ചിറ ദർസിലെ ആദ്യത്തെ ഉസ്താദ് ചാപ്പനങ്ങാടി അബ്ദുല്ല മുസ് ലിയാർ ആയിരുന്നു. (ഇപ്പോൾ കരിപ്പൂരിൽ താമസം).

അന്നവിടെ ഓതിയിരുന്ന മുതിർന്ന മുതഅല്ലിം ഇബ്രാഹീം മുസ് ലിയാർക്ക് കക്കിടിപ്പുറം ശൈഖിനെ നേരിട്ട് പരിചയമുണ്ടായിരുന്നു. അങ്ങനെ ഒരു വ്യാഴാഴ്ച അസർ നിസ്കാരത്തുനു ശേഷം ഞാനും കക്കിടിപ്പുറം എത്തി. നിറയെ കുളവാഴയുള്ള കൊച്ചുകുളത്തിലെ തെളിഞ്ഞ വെള്ളം കൊണ്ട് അംഗശുദ്ധി വരുത്തി ഞങ്ങൾ പള്ളിയിൽ കയറി. കാസറഗോഡ്, പയ്യന്നൂർ, തലശ്ശേരി തുടങ്ങിയ ദൂരദേശങ്ങളിൽ നിന്നുള്ള അമ്പതോളം പണ്ഡിതന്മാരും മറ്റും അവിടെ സന്നിഹിതരായിട്ടുണ്ട്. സ്വലാത്തിന്റെ ഇജാസത്ത് വാങ്ങാനും മറ്റുമായി വന്നവരാണവർ.

അസർ നിസ്കാരാനന്തരം ശൈഖുനയുടെ സമീപത്ത് ഞങ്ങളാണ് ആദ്യം ചെന്നത്. എന്നെപ്പറ്റി ശൈഖുനാ പരിചയപ്പെടുത്തിതീരും മുമ്പേ ശൈഖുനായുടെ അവസ്ഥമാറി. 'അല്ലാഹ്.......അല്ലാഹ്....ആൺകുട്ടിയാണ്, യത്തീമായ കുട്ടിയാണ്, മുതഅല്ലിമാണ്, അല്ലാഹു ശിഫയാക്കട്ടെ, സലാമത്താക്കട്ടെ എന്നിങ്ങനെ ഉരുവിട്ട് എന്നെ ശൈഖുനയുടെ അടുത്തേക്ക് അണച്ചുകൂട്ടി. ഏകദേശം അരമണിക്കൂർ നേരം ദുആ തുടർന്നു. അവിടെ കൂടിയവരെല്ലാം അമ്പരപ്പോടെ ആമീൻ പറയുന്നുണ്ട്. പെട്ടെന്ന്





ശൈഖുനാ ശബ്ദമുയർത്തിക്കൊണ്ട് പറഞ്ഞു, "അൽഹംദുലില്ലാഹ്, എന്റെ കുട്ടിക്ക് ഇനിമേൽ ഈ അസുഖം ഉണ്ടാവുകയുല്ല. അഖ്ൽ കർഗ്ഗ് എന്നൊരു മരുന്നുണ്ട്. അത് വാങ്ങിപ്പൊടിച്ച് രണ്ട് നേരം തേനിൽ ചേർത്ത് കഴിക്കണം. ശൈഖുനാ നിർദ്ധേശിച്ചു. ശൈഖുനാ എന്നെ അണച്ച്പിടിച്ചപ്പോൾ എന്റെ ശരീരത്തിന് എന്തോ ഭാരം കുറഞ്ഞപോലെ തോന്നി. ഞാൻ പഞ്ഞിപോലെയായ പ്രതീതി. ഏതായാലും ഈ സംഭവത്തിനു ശേഷം ആ അസുഖം എനിക്കുണ്ടായിട്ടില്ല. അന്നവിടെ ശൈഖുനയെ കാണാൻ വന്നവരെല്ലാം എന്നോട് പറഞ്ഞു, "മോൻ നല്ല ഭാഗ്യവാനാണ്. ഞങ്ങൾ പലതവണ ഇവിടെ വന്നിട്ടുണ്ട്. ഇങ്ങനെയൊരരവസ്ഥ ഇതുവരെ കണ്ടിട്ടില്ല."

അക്കാലത്ത് ചാപ്പനങ്ങാടി അബു എന്നൊരു സുഹൃത്ത് വെട്ടിച്ചിറയിൽ ഓതിയിരുന്നു. അദ്ധേഹത്തിന്റെ കൂടെ ഇടക്കിടെ ചാപ്പനങ്ങാടി ബാപ്പു മുസ്ലിയാരെ കാണാൻ പോകാറുണ്ട്. ഉമ്മയുടെ സമ്മതം വാങ്ങിയാണ് എല്ലായിടത്തും പോകാറുള്ളത്. ഒരിക്കൽ ഉമ്മ പറഞ്ഞു. "ബാപ്പു മുസ്ലിയാരുപ്പാപ്പാനോട് മന്ത്രിച്ചുതരാൻ പറയണം." പിന്നീട് ചാപ്പനങ്ങാടിയിൽ ചെന്നപ്പോൾ ഞാനക്കാര്യം അവതരിപ്പിച്ചു. അതുകേട്ട് ബാപ്പു മുസ് ലിയാരുപ്പാപ്പ ചിരിച്ചു. പിന്നെ മന്ത്രിച്ചു. അതിനു ശേഷം ഞാൻ എന്റെ അസുഖത്തെക്കുറിച്ച് ഉപ്പാപ്പയോട് പറഞ്ഞു. 'ഇനി ആ അസുഖമുണ്ടാവരുത്. അതിനായി ദുആ ചെയ്യണം.' മഹാൻ പ്രതികരിച്ചു. "എന്റെ കുട്ടി കക്കിടിപ്പുറം പറഞ്ഞ മരുന്ന് തന്നെ കഴിച്ചാൽ മതി. അത് നല്ല മരുന്നാണ്. ഇനി ആ അസുഖം ഉണ്ടാവുകയില്ല."

പിന്നീടൊരിക്കൽ മടവൂർ ശൈഖിന്റെയടുക്കൽ പോയി. ഉസ്താദ് പറങ്കിമൂച്ചിക്കൽ ചേനങ്ങാടൻ കുഞ്ഞിമുഹമ്മദ് മുസ്ലിയാരുടെ കൂടെയായിരുന്നു ആ യാത്ര. അന്ന് മഹാനവർകൾ കൊടുവള്ളിയിലായിരുന്നു.

ക്യൂവിൽ നിന്നും നീങ്ങി അവടുത്തെ സന്നിധിയിലെത്തി. കണ്ടപാടെ മുഖത്തേക്ക് നോക്കിക്കൊണ്ട് തന്റെ വലചു കൈ എന്റെ നെഞ്ചത്ത് വെച്ച് തടകാൻ തുടങ്ങി. എന്റെ പേരും, ഉമ്മ, ബാപ്പ, ഉസ്താദുമാരുടെ പേരും ചോദിച്ചു. ഏതെല്ലാം കിതാബുകൾ ഏതെല്ലാം സ്ഥലത്തു നിന്നും ഓതിയെന്വേഷച്ചു. എന്റെ കയ്യിലുണ്ടായിരുന്ന വാച്ച് അഴിച്ചെടുത്ത് നോക്കി. നല്ല വാച്ചാണ്, നല്ല കൈയ്യാണ് എന്ന് പറഞ്ഞ് കെട്ടിത്തന്നു. പിന്നെ ചോദിച്ചു. 'എന്തിനാ പോന്നത്?'

'ഉമ്മാക്ക് ആഫിയതും ദീർഘായുസുമുണ്ടാവാനും ആഖിബത്ത് നന്നായി മരിക്കാനും ദുആ ചെയ്യിപ്പിക്കാൻ....'

'പിന്നെ എന്താണാവശ്യം?'

'കിതാബ് നോക്കുമ്പോൾ കണ്ണിൽ നിന്നും നീരൊലിക്കുന്നുണ്ട്. അത് മാറണം.'

'പിന്നെയെന്താ വേണ്ടത്?'

'പിന്നെയെന്താ വേണ്ടത്?'

'ഓതിയതൊക്കെ മറക്കുകയാണ്. അത് ഓർമയിൽ നിൽക്കണം.'

'പിന്നെയോ?'

'എനിക്കൊരസുഖമുണ്ട്. അത് ഇനി ഇല്ലാതിരിക്കാൻ ദുആ ചെയ്യണം.'

ഉടൻ മഹാൻ പറഞ്ഞു. 'കക്കിടിപ്പുറം പറഞ്ഞത് മരുന്നാണ്. അസുഖം ഇനി വേണ്ട.'

ഏകദേശം പതിനേഴ് മിനിറ്റ് അവിടുത്തെ സമീപം നിൽക്കാൻ കഴിഞ്ഞു.

മടവൂര്, ചാപ്പനങ്ങാടി, കക്കിടിപ്പുറം മൂന്ന് മഹത്തുക്കളും ഉന്നത സ്ഥാനീയരാണ്. അവർ പരസ്പരമുള്ള ആത്മബന്ധം സുദൃഢമാണ്. നാം അവരെ കാണുന്നത് വ്യത്യസ്തങ്ങളായ മണ്ഡലങ്ങളിലാണെങ്കിലും. ബോധക്ഷയമെന്ന രോഗം കാരണം ഞാനൊരുപാട് പ്രയാസപ്പെട്ടെങ്കിലും അതൊരു വലിയ അനുഗ്രഹമായിട്ടാണ്




പിന്നീടെനിക്ക് ബോധ്യപ്പെട്ടത്. മഹത്തുക്കളുമായി ബന്ധം സ്ഥാപിക്കാൻ അതെനിക്ക് അവസരം ഒരുക്കിത്തന്നു. സ്വാലിഹീങ്ങളുടെ ഖൽബിൽ നിന്റെ നാമം എഴുതപ്പെടണമെന്ന് മഹാനായ അബൂ യസീദിൽ ബിനസ്ത്വാമി(റ) പറഞ്ഞത് ഇവിടെ സമഷർത്ഥവ്യമത്രെ!

ശൈഖുനാ കക്കിടിപ്പുറവുമായി കൊച്ചുനാളിലേ നല്ല ബന്ധം സ്ഥാപിക്കാനും വെട്ടിച്ചിറയിൽ ഓതുന്ന 'കുറ്റിപ്പുറം മുസ്‌ലിയാരുകുട്ടി' എന്ന നിലക്ക് എന്ന നിലക്ക് മഹാന്റെ ഖൽബിൽ ഒരിടം കിട്ടാനും എനിക്ക് സൗഭാഗ്യമുണ്ടായി. അല്ലാഹു നൽകിയ മഹത്തായ അനുഗ്രഹമാണത്. ഗൾഫ് യാത്രയുദ്ധേശിച്ചപ്പോൾ സമ്മതം ചോദിക്കാനും യാത്രാദിനം നിശ്ചയിക്കാനും ശൈഖുനായുടെ സന്നധിയിലെത്തി. ഒരു തിങ്കളാഴ്ച പുറപ്പെടാനാണ് നിർദ്ദേശിച്ചത്. ഞൻ മുതഅല്ലിമാണല്ലൊ, ഒരു ജോലിയും അറിയില്ല, നിസ്കാരം നഷ്ടപ്പെടാത്ത ജോലി കിട്ടണം എന്നൊക്കെ പറഞ്ഞപ്പോൾ എന്റെ കുട്ടിക്ക് ജമാഅത്ത് നഷ്ടപ്പെടാത്ത ജോലി തന്നെ കിട്ടും എന്നായിരുന്നു പ്രതികരണം.

എന്റെ സ്പോൺസർ ഉബൈദ് മുഹമ്മദ് സലാം മൻസൂരിക്കും മക്കൾക്കും വിശുദ്ധ ഖുർആൻ പഠിപ്പിക്കലായിരുന്നു എനിക്കാദ്യം കിട്ടിയ ജോലി. പിന്നെ പള്ളിയിലെ ഇമാമായി. ഇപ്പോഴും ഇമാമായി തുടരുന്നു. അന്നു മുതൽ ഇന്നു വരേയും ജോലി കാരണം ജമാഅത്ത് നഷ്ടപ്പെടേണ്ടി വന്നിട്ടില്ല. ഇത് ശൈഖുനാ കക്കിടിപ്പുറത്തിന്റെ കറാമത്ത് തന്നെ.

# ഗുരുവര്യർ



### കക്കിടിപ്പുറം ശൈഖുനയുടെ ഗുരുവര്യർ

## അറക്കൽ മൂപ്പർ

ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരുടെ ഗുരുവര്യനാണ് അറക്കൽ മൂപ്പർ എന്നറിയപ്പെടുന്ന പടിഞ്ഞാറങ്ങാടി, കുഞ്ഞിമൽക്കാൻ ഉസ്താദ്. സി.കെ.എം മുസ്‌ലിയാർ എന്ന് അദ്ദേഹമെഴുതിയ കത്തുകളിൽ സീൽ പതിച്ചതായി കാണുന്നുണ്ട്. ചുങ്കത്ത് കുഞ്ഞുമൽക്കാൻ മുസ്‌ലിയാർ എന്നതിന്റെ ചുരുക്ക രൂപമാണത്. ദീനി വിജ്ഞാന രംഗത്ത് പൊന്നാനിക്കുണ്ടായിരുന്ന പേരും പ്രശസ്തിയും അസ്തമിച്ചു കൊണ്ടിരുന്ന കാലത്താണ് അറക്കൽ ഉസ്താദിന്റെ വൈജ്ഞാനിക പ്രവർത്തനങ്ങൾ പ്രതാപത്തോടെ ഉയർന്നു വന്നത്. കക്കടിപ്പുറം അബൂബക്കർ മുസ്‌ലിയാർ എന്ന ഒരു വ്യക്തിത്വം തന്നെ മതി അറക്കൽ ദർസിന്റെ പ്രതാപത്തെ കാണിക്കാൻ. ശരീഅത്തിലും ത്വരീഖത്തിലും ഗുരുവിന്റെ പദവി എത്തിയ അറക്കൽ ഉസ്താദിന്റെ ദർസിൽ നിന്ന് അനേകം ആത്മീയ ഉയർച്ച പ്രാപിച്ചവരും പ്രതിഭകളും രംഗത്ത് വന്നിട്ടുണ്ട്. ഇസ്‌ലാമുമായി ബന്ധപ്പെട്ട ഏതു വിഷയങ്ങളും പഠിക്കാൻ പര്യപ്തമായ കേന്ദ്രമായിരുന്നു അറക്കൽ മൂപ്പർ.

അസുഖങ്ങൾക്കുള്ള ശമനത്തിനും ശൈത്വാനിയായ ഉപദ്രവങ്ങളിൽ നിന്ന് സുരക്ഷ ലഭിക്കാനും അറക്കൽ മൂപ്പർ ജനങ്ങൾക്കാശ്രയമായിരുന്നു. അവിടെ ഒരു ദുആയും അല്ലെങ്കിൽ അവിടുന്ന് നിർദേശിക്കുന്ന എന്തെങ്കിലും ദിക്റും എല്ലാറ്റിനും പരിഹാരമായിരുന്നു. വികസിതമായ

ജീവിത ചുറ്റുപാടുകൾ ഇല്ലാത്തതിനാൽ ജനങ്ങൾ അന്ന് ആത്മീയ മാർഗങ്ങളെ അവലംബിച്ചാണ് എല്ലാ പ്രശ്ന ങ്ങൾക്കും പരിഹാരം കണ്ടിരുന്നത്. സങ്കീർണ്ണമായ ഇസ്ലാമിക നിയമ പ്രശ്നങ്ങൾ വിശദീകരിക്കാനും അറ ക്കൽ ഉസ്താദിന് അസാധാരണ നൈപുണ്യമുണ്ടായിരു ന്നു. അതിനാൽ അത്തരം പ്രശ്നങ്ങളിൽ വിധി ലഭി ക്കാനും വിശദീകരണം തേടിയും അറക്കൽ പള്ളിയിലേക്ക് ആളുകൾ ഒഴുകി കൊണ്ടിരുന്നു. അവർക്കെല്ലാം സംതൃ പ്തിയോടെ മടങ്ങാൻ കഴിയുകയും ചെയ്തിരുന്നു.

പടിഞ്ഞാറങ്ങാടി അറക്കൽ ജുമാ മസ്ജിദിലും പരി സര പ്രദേശത്തുള്ള മാരായംകുന്ന്, കുണ്ടുകാട് എന്നീ പള്ളികളിലെല്ലാം ഖത്തീബായിരുന്ന ചുങ്കത്ത് ഫരീദ് മുസ്ലിയാരുടെ മകനാണ് കുഞ്ഞിമരക്കാർ മുസ്ലിയാർ എന്ന അറക്കൽ മൂപ്പർ. സൂഫിയും ഫഖീഹുമായ ഫരീദ് മുസ്ലിയാർ ഉന്നതമായ ഗുണങ്ങൾ മേളിച്ച വ്യക്തിത്വ വുമായിരുന്നു. കുഞ്ഞിമരക്കാർ ഉസ്താദിനെ പോലുള്ള വർക്ക് ജന്മം നൽകാൻ കഴിയുന്ന പിതാവ് തന്നെയായി രുന്നു ഫരീദ് മുസ്ലിയാർ. മാതാവാകട്ടെ ഉന്നതമായ പണ്ഡിത കുടുംബത്തിൽപെട്ടവരും പണ്ഡിതയുമായി രുന്നു. കോക്കൂർ തെക്കേക്കര പുത്തൻപുരക്കൽ എന്ന പണ്ഡിത തറവാട്ടിൽ ജനിച്ച ഫാത്തിമ എന്ന മഹതി യാണ് മഹാനവർകളുടെ മാതാവ്. അന്നത്തെ സ്ത്രീ സമൂ ഹത്തിനു മുഴുവൻ മാതൃകയാക്കാവുന്ന വ്യക്തിത്വമായി രുന്നു മാതാവിന്റേത്. അറക്കൽ പള്ളിയിൽ നിന്ന് ഒരു കിലോമീറ്റർ കിഴക്കായി സ്ഥിതി ചെയ്യുന്നചുങ്കത്ത് ഭവന ത്തിൽ ഉദ്ദേശം 1295 ഹിജ്റ വർഷത്തിലായിരുന്നു അറ ക്കൽ മൂപ്പർ ജനിച്ചത്. ആ മഹാഭാഗ്യം സിദ്ധിച്ച മാതാപി താക്കൾക്ക് മഹാഭാഗ്യം നിറഞ്ഞ സന്താനത്തെ തന്നെ അല്ലാഹു സമ്മാനിച്ചു. ദീനിയായ പ്രാഥമിക വിജ്ഞാന ങ്ങൾക്കൊപ്പം തന്നെ തഖ്വയുടേയും വറഇന്റേയും





സുഹ്ദിന്റെയും മാതൃകകൾ പകർത്തിയെടുക്കാൻ കഴി യുന്ന കുടുംബാന്തരീക്ഷത്തിലാണ് മഹാനവർകൾ ജനിച്ചു വളർന്നത്. ഖുർആനും സുന്നത്തിനേയും അടി സ്ഥാനമാക്കിയ വിജ്ഞാനങ്ങൾ നേടുന്നതിനുള്ള വാസ നയും ഈ കുടുംബാന്തരീക്ഷത്തിൽ നേടിയെടുക്കാൻ പ്രത്യേക പ്രയത്നം വേണ്ടതില്ലല്ലോ.

കക്കിടിപ്പുറം അബൂബക്കർ മുസ്ലിയാരെ പോലെ തന്നെ അവിടുത്തെ ഉസ്താദായ അറക്കൽ മൂപ്പരും പ്രാഥ മിക പഠനം പിതാവിൽ നിന്നാണ് കരസ്ഥമാക്കിയത്. അറ ക്കലിൽ തന്നെയുള്ള പിതാവിന്റെ പാഠശാലയിൽ നിന്ന് ഖുർആൻ പാരായണം പരിശീലിച്ചതിനു ശേഷം പൊന്നാ നിയിലെ പ്രശസ്തമായ മതവിജ്ഞാന കേന്ദ്രത്തിലേക്ക് പുറപ്പെട്ടു. അവിടെ ദീർഘ കാല പഠനത്തിനു ശേഷമാണ് പഠനപൂർത്തിയുടെ അംഗീകാരം നേടുന്നത്. വിജ്ഞാന ങ്ങൾ പഠിക്കുന്നതിനു പുറമെ തഖ്വയും വറഉം പാലി ക്കുന്നതിലും പരിശീലനം നൽകുന്ന പൊന്നാനിയിലെ പഠനത്തിൽ അറക്കൽ ഉസ്താദ് എല്ലാ രംഗത്തും ഉയർന്നു നിന്നു. കുഞ്ഞീതു മുസ്ലിയാർ വിളത്തൂർ, കുഞ്ഞിബാവ മുസ്ലിയാർ(ശൈഖ് അബ്ദുറഹ്മാൻ മഖ്ദൂമി), വെളിയ ങ്കോട് കുട്ട്യാമു മുസ്ലിയാർ, ശൈഖ് അലിയ്യുബ്നു മീരാൻ പൊന്നാനി എന്നിവർ പ്രധാന ഉസ്താദുമാരാണ്. ശരീ അത്തിന്റെ മേഖലയിൽ ഫത്വ നൽകാനും ദർസ് നട ത്താനുമുള്ള ഇജാസത്തുകൾ നേടിയതോടൊപ്പം ത്വരീ ഖത്തിന്റെ മേഖലയിൽ വിവിധ ത്വരീഖത്തുകളുടെ ഇജാ സത്തുകളും നേടിയിരുന്നു. രിയാളകൾ പൂർത്തീകരിച്ച് വിലായത്തിന്റെ പദവി എത്തിയ അറക്കൽ മൂപ്പർ മറ്റുള്ള വരെ തർബിയത്ത് ചെയ്യാനും ഇജാസത്ത് നൽകാനും അർഹത നേടിയിരുന്നു. ബഹുമാനപ്പെട്ട കക്കടിപ്പുറം അബൂബക്കർ മുസ്ലിയാരെ പോലുള്ളവരെ വളർത്തി കൊണ്ടു വരാൻ വേണ്ട എല്ലാ അർഹതയും മേളിച്ച അറ

ക്കൽ ഉസ്താദിനെ അറക്കലിലെ നാട്ടുകാർ അറക്കൽ മൂപ്പ രാക്കി വാഴ്ത്തുകയായിരുന്നു. കക്കിടിപ്പുറം മൂപ്പർ ചില ത്വരീഖത്തുകളുടെ ഇജാസത്തും ഖിലാഫത്തും അറക്കൽ മൂപ്പരിൽ നിന്നു സ്വീകരിച്ചിട്ടുമുണ്ട്.

ഹിജ്റ വർഷം 1369 ശഅ്ബാൻ 19ന് ക്രിസ്തുവർഷം 1949ൽ അറക്കൽ മൂപ്പർ വഫാത്തായി. പടിഞ്ഞാറങ്ങാടി അറക്കൽ ജുമാ മസ്ജിദ് പരിസരത്തു തന്നെ അന്ത്യവി ശ്രമം കൊള്ളുന്നു. കക്കിടിപ്പുറം മൂപ്പർക്ക് പുറമെ ധാരാളം സമാന വ്യക്തിത്വങ്ങൾ അറക്കൽ മൂപ്പരുടെ ശിഷ്യന്മാ രായി അറിയപ്പെടുന്നവരുണ്ട്. അറക്കൽ മൂപ്പരുടെ പുത്രൻ കൂടിയായ ബാപ്പുട്ടി മുസ്‌ലിയാർ(ചുങ്കത്ത് മുഹമ്മദ് മു സ്‌ലിയാർ ബാഖവി), കാരക്കാട് അബൂബക്കർ മുസ്‌ലി യാർ, ഒറുവിൽ അബ്ദുറഹ്മാൻ മുസ്‌ലിയാർ, ചുങ്കത്ത് വലിയ കുഞ്ഞാലി മുസ്‌ലിയാർ, ചെറിയ കുഞ്ഞാലി മുസ്‌ലിയാർ കുമരനെല്ലൂർ, ആളത്ത് മാമു മുസ്‌ലിയാർ, എ.പി കുഞ്ഞീതു മുസ്‌ലിയാർ, കരുവാരകുന്നത് മാനു മുസ്‌ലിയാർ, ചുങ്കത്ത് ഫരീദ് മുസ്‌ലിയാർ, കാപ്പാട് കുഞ്ഞ ഹമ്മദ് മുസ്‌ലിയാർ, പല്ലൂർ രായിൻകുട്ടി മുസ്‌ലിയാർ, പുള കത്ത് മൊയ്തുണ്ണി മുസ്‌ലിയാർ, വെളിയങ്കോട് കുഞ്ഞുട്ടി മുസ്‌ലിയാർ തുടങ്ങിയ പ്രഗൽഭരായ ആലിമീങ്ങളും സൂഫിവര്യന്മാരും അറക്കൽ മൂപ്പരിൽ നിന്ന് വിജ്ഞാന ത്തിന്റെ അനന്തരാവകാശം ലഭിച്ചവരാണ്. തൃശൂർ കാള ത്തോട് മഖാമിൽ അന്ത്യവിശ്രമം കൊള്ളുന്ന കമ്മുകുട്ടി മുസ്‌ലിയാർ അറക്കൽ മൂപ്പരുടെ സഹോദരി പുത്രനും അറക്കൽ മൂപ്പരുടെ ദർസിൽ പഠിച്ച ആളുമാണെന്ന് മുറ്റി ച്ചൂർ അഹ്മദ് ഹാജി രചിച്ച മൗലിദിൽ പരാമർശിക്കുന്നു ണ്ട്.





### കക്കിടിപ്പുറം ശൈഖുനയുടെ ഗുരുവര്യർ

## കോക്കൂർ കുഞ്ഞഹമ്മദ് മുസ്‌ലിയാർ

കോക്കൂർ കുഞ്ഞഹമ്മദ് മുസ്‌ലിയാർ അറക്കൽ മൂപ്പർക്കു പുറമെ കക്കിടിപ്പുറം മൂപ്പരുടെ മറ്റൊരു ഗുരു നാഥനാണ്. വളയംകുളത്തു നിന്ന് ചാലിശേരിയിലേക്ക് പോകുന്ന റൂട്ടിലുള്ള കോക്കൂർ സൈഫുദ്ദീൻ മസ്ജിദിൽ അന്ത്യവിശ്രമം കൊള്ളുന്നു. സൈഫുദ്ദീൻ മസ്ജിദ് നിർമി ച്ചത് കുഞ്ഞഹമ്മദ് മുസ്‌ലിയാർ തന്നെയാണ്. സ്വാതന്ത്ര്യ സമരത്തിൽ പങ്കെടുക്കുകയും സാമൂഹ്യ രംഗത്ത് ഇടപെ ടുകയും ചെയ്ത നായകനാണ് മഹാനവർകൾ. പുത്തൻപള്ളി കുഞ്ഞഹമ്മദ് മുസ്‌ലിയാർ കോക്കൂർ കുഞ്ഞഹമ്മദ് മുസ്‌ലിയാരുടെ ശൈഖന്മാരിൽപെട്ടവരാ ണ്. ബഹുമാനപ്പെട്ട കക്കടിപ്പുറം ശൈഖുന കോക്കൂർ കുഞ്ഞഹമ്മദ് മുസ്‌ലിയാരേയും പുത്തൻപള്ളി കുഞ്ഞ ഹമ്മദ് മുസ്‌ലിയാരേയും താരതമ്യം ചെയ്തു കൊണ്ട് ശൈഖുനായുടെ ഒരു ശിഷ്യൻ പറഞ്ഞത് ഇപ്രകാരമാ ണ്. “ഒരു കുഞ്ഞഹമ്മദ് ഖൽവത്തിലും മറ്റൊരു കുഞ്ഞ ഹമ്മദ് ജൽവത്തിലുമാണ്”. പുത്തൻപള്ളി കുഞ്ഞഹമ്മദ് മുസ്‌ലിയാരെ കക്കടിപ്പുറം ശൈഖുന സന്ദർശിച്ചിരുന്നു. മുപ്പതു വർഷത്തോളം അല്ലാഹുവിനു ഇബാദത്തു ചെയ്യാ നായി എല്ലാ ദുൻയാവിന്റെ ഇടപാടുകളും മാറ്റിവെച്ചു കൊണ്ട് ഒഴിഞ്ഞിരുന്നവരാണ് പുത്തൻപള്ളി മൂപ്പർ. എന്നാൽ, അദ്ദേഹത്തിൽ നിന്ന് ഇജാസത്തുകൾ വാങ്ങി യിട്ടുള്ള കോക്കൂർ കുഞ്ഞഹമ്മദ് മുസ്‌ലിയാരാകട്ടെ സാമൂ ഹിക കാര്യങ്ങളിൽ ഇടപെട്ടിരുന്നവരായിരുന്നു. ഖിലാ

ഫത്ത് പ്രക്ഷോഭ കാലത്ത് ബ്രിട്ടീഷ് ഗവൺമെന്റ് മഹാനവർകളെ ജയിലിലടച്ചു.

കുഞ്ഞഹമ്മദ് മുസ്ലിയാരുടെ നാവിന് അല്ലാഹു നല്ല പ്രതിഫലനമാണ് നൽകിയിട്ടുള്ളത്. അല്ലാഹു അദ്ദേഹം പറയുന്നത് അപ്രകാരം നടപ്പിലാക്കുകയായിരുന്നു. കോക്കൂർ പ്രദേശത്ത് പുലിയിറങ്ങുകയും ആകെ നാശനഷ്ടങ്ങൾ സൃഷ്ടിക്കുകയും ചെയ്ത സന്ദർഭത്തിൽ പുലിയുടെ നേർക്ക് ചൂണ്ടി കൊണ്ട് കുഞ്ഞഹമ്മദ് മുസ്ലിയാർ പറഞ്ഞു. നീ ഒന്നുങ്കിൽ കാട്ടിലേക്ക് തിരിച്ചു പോകുക അല്ലെങ്കിൽ ഇവിടെ വീണു മരിക്കുക. പറയേണ്ട താമസം പുലി അവിടെ വീണു മരിച്ചു പോയി. ഈ രൂപത്തിൽ ദുആക്ക് ഉത്തരം ലഭിക്കുന്ന കുഞ്ഞഹമ്മദ് മുസ്ലിയാർ ബ്രിട്ടീഷ് ഗവൺമെന്റിനെതിരെ പരസ്യമായി ദുആ ചെയ്യുകയും അവരുടെ ഭരണ പ്രവർത്തനങ്ങൾ അവതാളത്തിലാകുകയും ചെയ്തിരുന്നു. കുഞ്ഞഹമ്മദ് മുസ്ലിയാർ ബ്രിട്ടീഷ് ഭരണത്തിനെതിരെ പരസ്യമായി ദുആ ചെയ്തതിന്റെ പേരിലാണ് അദ്ദേഹത്തെ അവർ തുറുങ്കലിലടക്കുന്നത്. ജയിലിൽ കഴിഞ്ഞു കൊണ്ടിരിക്കെ അദ്ദേഹം ബദ്രീങ്ങളെ വാഴ്ത്തി കൊണ്ടും അവരെ തവസ്സുലാക്കി കൊണ്ടുമുള്ള ഒരു ബൈത്ത് രചിച്ചു. അതിന് അല്ലാഹു നൽകിയ ഉത്തരമെന്ന നിലയിൽ പൂട്ടികിടന്ന ജയിലിൽ നിന്ന് വെളിയങ്കോട് ഉമർ ഖാസി(റ)വിനെ പോലെ പൂട്ട് തുറക്കാതെ തന്നെ അദ്ദേഹം രക്ഷപ്പെട്ടു. ജയിലിൽവെച്ച് രചിച്ച ബദ്രീങ്ങളെ അനുസ്മരിക്കുന്ന പദ്യത്തിന്റെ ഒടുവിൽ ബ്രിട്ടീഷ് ഭരണത്തിനെതിരായുള്ള ദുആയും ഖിലാഫത്ത് നേതാക്കന്മാരെ വാഴ്ത്തി പറയുന്ന വരികളുമുണ്ട്. സ്വാതന്ത്ര്യത്തിനു മുമ്പ് ഇത് പ്രസിദ്ധീകരിക്കുന്നത് ബ്രിട്ടീഷ് ഗവൺമെന്റ് നിരോധിച്ചിരുന്നു. സ്വാതന്ത്ര്യത്തിനു ശേഷം മഹാനവർകളുടെ മകൻ അബ്ദുറഷീദ് മൗലവി ആ രചന പ്രസിദ്ധീകരിച്ചിരുന്നു.





ഇപ്പോൾ സൈഫുദ്ദീൻ മസ്ജിദ് കമ്മിറ്റി ഇത് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

1872ൽ നാലകത്ത് തറവാട്ടിൽ ജനിച്ച കുഞ്ഞഹമ്മദ് മുസ്ലിയാർ 1935ലാണ് വഫാത്താകുന്നത്. മലബാറിലെ ഇബ്നു ഖല്ലികാൻ എന്ന് വിശേഷിപ്പിക്കപ്പെട്ട ആഖിർ സൈനുദ്ദീൻ മഖ്ദൂം(റ)വിന്റെ ദർസിലാണ് കുഞ്ഞഹമ്മദ് മുസ്ലിയാരുടെ പഠനം. ത്വരീഖത്തിൽ കുഞ്ഞഹമ്മദ് മുസ്ലിയാരുടെ ശൈഖായ പുത്തൻപള്ളി മൂപ്പരുടെ ഉസ്താദും അദ്ദേഹം തന്നെയാണ്. വിഖ്യാതമായ സഫലമാലയുടെ കർത്താവ് ശുജാഇ മൊയ്തു മുസ്ലിയാർ, ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ നായകനും എറനാട്ടിൽ വിപ്ലവ ഭരണത്തിന് അഹ്വാനം ചെയ്യുകയും ചെയ്ത ആലി മുസ്ലിയാർ തുടങ്ങിയ പ്രഗൽഭരായ പണ്ഡിതന്മാരും സൂഫിവര്യരും ആഖിർ സൈനുദ്ദീൻ മഖ്ദൂം തങ്ങളുടെ ശിഷ്യന്മാരാണ്.

കക്കിടിപ്പുറം ശൈഖുനയാണ് കുഞ്ഞഹമ്മദ് മുസ്ലിയാരുടെ മക്കളുടെ ഗുരുനാഥൻ. കുഞ്ഞഹമ്മദ് മുസ്ലിയാരുടെ വഫാത്തിനു ശേഷം കക്കിടിപ്പുറം ശൈഖുന തന്റെ ശൈഖിനുള്ള ഖിദ്മത്ത് എന്ന നിലയിൽ ശൈഖിന്റെ മക്കളെ പഠിപ്പിക്കാനായി കോക്കൂരിൽ കുറച്ച് കാലം ദർസ് നടത്തിയിരുന്നു. *(ശൈഖുനയുടെ മുരീദായ തളിപറമ്പ് അബ്ദുൽബാരി ഉസ്താദിനോട് വിവരങ്ങൾക്ക് കടപ്പാട്)*

# ശൈഖുനാ ആദരവ് കൽപ്പിച്ച വ്യക്തിത്വം

*കക്കിടിപ്പുറം മൂപ്പർ അത്യധികം ആദരിച്ചിരുന്ന*

## കുഞ്ഞുട്ടി മുസ്‌ലിയാർ

ബഹുമാനപ്പെട്ട ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ അത്യധികം ബഹുമാനിക്കുകയും ആദരിക്കു കയും ചെയ്തിരുന്ന അവരുടെ സഹപാഠിയായിരുന്നു വെളിയങ്കോട് ഖാസിയായിരുന്ന കുഞ്ഞുട്ടി മുസ്‌ലിയാർ. ആളെ പറഞ്ഞയച്ച് അദ്ദേഹത്തെ ക്ഷണിച്ചു കൊണ്ടുവ രികയും കാറ് ഇറങ്ങി വരുന്ന അവസരത്തിൽ അങ്ങോട്ട് ഇറങ്ങി ചെന്ന് സ്വീകരിക്കുകയും വിരിപ്പ് വിരിച്ചു കൊടുത്ത് ഇരുത്തി സ്വീകരിക്കുകയും ചെയ്തിരുന്നു. ഗുരു വര്യന്മാരെ സ്വീകരിക്കും പ്രകാരമുള്ള ഈ സ്വീകരണം കണ്ടിട്ട് ഒരു ശിഷ്യൻ കക്കടിപ്പുറത്തവരോടു ചോദി ച്ചു."നിങ്ങൾ ഇപ്രകാരം കുഞ്ഞുട്ടി മുസ്‌ലിയാരെ സ്വീക രിക്കാൻ കാരണമെന്താണ്?" മൂപ്പരുടെ മറുപടി,"കുഞ്ഞുട്ടി മുസ്‌ലിയാരുടെ ഖൽബിൽ അല്ലാഹു നൂറാനിയത്ത്



നൽകിയിട്ടുണ്ട്. അതെങ്ങാനും നമുക്ക് കിട്ടിയിരുന്നെങ്കിൽ നമ്മൾ നന്നാകുമായിരുന്നു."

കർമ്മനിരതമായ ജീവിതം നയിച്ച മഹാനായ ഒരു പണ്ഡി ത സൂര്യനായിരുന്നു കുഞ്ഞിമുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ. ബഹുമാനപ്പെട്ടവർ ചെറുപ്പത്തിൽ തന്നെ സ്വന്തം മഹല്ലിൽ നിന്നും പരിസരപ്രദേശങ്ങളിൽ നിന്നുമുള്ള പള്ളി ദർസുകളിൽ ചേർന്ന് പ്രഗൽഭരായ ഉസ്താദുമാരിൽ നിന്ന് കിതാബുകൾ ഓതി. എല്ലാ ഫന്നുകളിലും പ്രത്യേകിച്ച് ഫിഖ്ഹിലും തസ്വവ്വുഫിലും അഗാധ പാണ്ഡിത്യം നേടിയിരുന്നു. സ്വന്തം മഹല്ലായ വെളിയങ്കോട് വലിയ കപ്പിച്ചാർ പള്ളിയിലും കൊയഹസ്സൻ മരക്കാർ പള്ളിയിലും ജുമുഅത്ത് പള്ളിയിലും ഒക്കെ ദർസ് നടത്തിയിട്ടുണ്ട്. ഈയവസര ത്തിൽ അദ്ദേഹത്തിന് വിജ്ഞാന ദാഹം വർധി ക്കുകയും ഉപരിപഠനത്തിനായി വണ്ടൂർ ബഹു: താജുൽ ഉലമ സ്വദഖത്തുള്ള മുസ്‌ലിയാർ(ന.മ) അവർകളുടെ ദർസിലേക്ക് പോവുകയും ചെയ്തിരുന്നു. അവിടന്ന് പഠനം പൂർത്തിയാ ക്കിയ ശേഷം ബഹു: സ്വദഖത്തുള്ള മുസ്‌ലിയാർ തന്നെ ഉസ്താദവർകളെ കരുളായി മഹല്ലിൽ ഖത്തീബും മുദരിസുമായി നിയമിച്ചു. അവിടന്ന് വിരമിച്ച ശേഷം അകലാട്, വെന്മേനാട്, പടിഞ്ഞാറങ്ങാടി തുടങ്ങിയ സ്ഥല ങ്ങളിൽ ഖത്തീബും മുദരിസുമായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. സ്വന്തം നാട്ടുകാരുടെ നിർബന്ധത്തിനു വഴങ്ങി പടിഞ്ഞാറ ങ്ങാടിയിൽ നിന്ന് വിരമിച്ച് വെളിയംങ്കോട് ജുമുഅത്ത് പള്ളിയിൽ മുദരിസും ഖാളിയുമായി തുടർച്ചയായ നാൽപ്പത് വർഷത്തോളം സേവനമനുഷ്ഠിച്ചു. ഈ കാലയളവിൽ പ്രഗ ൽഭരും അനുസരണശീലരുമായ ധാരാളം ശിഷ്യഗണങ്ങളെ വാർത്തെടുക്കാൻ ശൈഖുനാക്ക് കഴിഞ്ഞിട്ടുണ്ട്. വളരെ ലളിതമായ ജീവിതമായിരുന്നു അവിടന്ന് നയിച്ചിരുന്നത്.

ആരെയും നല്ല ഹിമ്മത്തോട്കൂടി തന്നെ സമീപിച്ചിരുന്നു. ആരുടെയും മുഖത്ത് നോക്കി കാര്യം പറയുന്നതിന് ഒരുമടി യും അവിടന്ന് കാണിച്ചിരുന്നില്ല. ചെറുപ്പവലിപ്പം നോക്കാതെ എല്ലാവരോടും വിനയത്തോടും വശ്യമായ പുഞ്ചിരിയോടും കൂടി പെരുമാറിയിരുന്നു. തസ്വവ്വുഫിൽ അഗാധപാണ്ഡിത്യം നേടിയ മഹാനവർകൾ ഖാദിരിയ്യ രിഫാഇയ്യ ശാദുലിയ്യ തുടങ്ങിയ ത്വരീഖത്തുകളിൽ കാലുറച്ച ശൈഖുമായിരുന്നു.

അനാരോഗ്യം കാരണമായി വീട്ടിൽ വിശ്രമിച്ചിരിക്കു മ്പോഴും ആവശ്യപ്പെട്ടു ചെല്ലുന്നവർക്ക് കിതാബുകൾ ഓതിക്കൊടുക്കുക പതിവായിരുന്നു. ഫത്‌വകൾ വാങ്ങാനും ഇജാസത്തുകൾ വാങ്ങാനും ഉപദേശങ്ങൾ തേടാനും പല മഹാന്മാരും അദ്ദേഹത്തെ സമീപിക്കാറുണ്ടായിരുന്നു. ഇഷാഅ് മഗ്‌രിബി നിടയിൽ ആരോടും സംസാരിക്കാതെ ത്വരീഖത്തിന്റെ വളാഇഫുകൾ തസ്ബീഹ് ഇസ്തിഖ്ഫാർ തുടങ്ങിയവകളിൽ മുഴുകുകയായിരുന്നു പതിവ്. ബഹു: താണാപാടത്ത് മുഹമ്മദ് മുസ്‌ലിയാർ (ന.മ) പടിഞ്ഞാറങ്ങാടി അറക്കൽ മൂപ്പർ ബഹു: താജുൽ ഉലമ സ്വദഖത്തുള്ള മുസ്‌ലിയാർ വണ്ടൂർ എന്നിവർ ഉസ്താദുമാ രിൽ പ്രധാനികളാണ്.

ജീവിതത്തിന്റെ ഏതു നിമിഷത്തിലും തഖ്‌വയിൽ അധിഷ്ഠിതമായ ജീവിതമാണ് അവിടന്ന് നയിച്ചിരുന്ന ത്. ഒരു ശുബ്ഹത്തിന്റെ മുതൽ പോലും അവിടന്ന് സ്വീക രിച്ചിരുന്നില്ല. പലിശയുമായി ബന്ധമുള്ളവരുടെ ക്ഷണം സ്വീകരിച്ചിരുന്നില്ല. അത്തരക്കാരുടെ ഹദ്‌യകളോ ഹിബത്തുകളോ അവിടന്ന് നിരസിക്കുകയാണ് ചെയ്തി രുന്നത്. നിർബന്ധ സാഹചര്യത്തിൽ അത് അവിടെവെച്ച് പോയാൽ തന്നെ ശരീരത്തിൽ തട്ടാത്തനിലയിൽ വീട്ടിൽ ഉപയോഗിക്കാതെ മറ്റേതേങ്കിലും നിലക്ക് വിനിയോഗി





ക്കുകയായിരുന്നു. വറഇന്റെ വിഷയത്തിൽ സയ്യിദായ അറ ക്കൽ മൂപ്പരുടെ ശിക്ഷണത്തിൽ കഴിഞ്ഞതിന്റെ എല്ലാ മൂല്യങ്ങളും കുഞ്ഞുട്ടി മുസ്‌ലിയാരിൽ ഒരുമിച്ചു കൂടി യതു കൊണ്ട് തന്നെയാകും കക്കിടിപ്പുറം ശൈഖുന അദ്ദേ ഹത്തെ ശൈഖന്മാർക്ക് കൊടുക്കുന്ന അദരവ് നൽകിയിരുന്നത്. കുഞ്ഞുട്ടി മുസ്‌ലിയാർ വെളിയങ്കോട് ദർസ് നടത്തുന്ന കാലത്ത് കക്കിടിപ്പുറത്തിന് പരിസര ത്തുള്ള മംഗളോദയം അബൂബക്കർ ഹാജിയെ പോലു ള്ളവർ അവിടുത്തെ മുത്തഅല്ലിമുകളായിരുന്നു. ആ കാലത്ത് മംഗളോദയം ഹാജിയാരുടെ പക്കൽ കക്കിടി പ്പുറം ശൈഖുനാക്ക് ആടിന്റെ കൈയ്യും കാലും കുഞ്ഞുട്ടി മുസ്‌ലിയാർ കൊടുത്തയച്ചിരുന്നതായി അദ്ദേഹം അയവിറക്കുന്നു. കുഞ്ഞുട്ടി മുസ്‌ലിയാർ കക്കി ടിപ്പുറത്തവരെ സന്ദർശിക്കാൻ വരുമ്പോഴും ഇങ്ങനെ യുള്ള ഹദ്‌യകൾ കൊണ്ടു വന്നിരുന്നതായി അക്കാലത്ത കുഞ്ഞുട്ടി മുസ്‌ലിയാർക്ക് ഖിദ്മത്തിനു ഭാഗ്യം ലഭിച്ചവർ അനുസ്മരിച്ചിട്ടുണ്ട്.

1987 നവംബർ 16ന് ആ മഹാവ്യക്തിത്വം ഇഹലോ കവാസം വെടിഞ്ഞു. രോഗശയ്യയിൽ മരണാസന്നനായ അവസാന നിമിഷങ്ങളിൽ അദ്ദേഹം തന്റെ മകനോട് "ഇന്ന് ഏതാണ് ദിവസ"മെന്ന് അന്വേഷിക്കും. വ്യാഴാ യ്ച്ചയും തിങ്കളാഴ്ച്ചയുമാണെങ്കിൽ, "ആ ഇന്നാകും എന്റെ മരണമെന്ന അർത്ഥത്തിൽ പ്രതികരിക്കുമായിരുന്നു". വ്യാഴം, തിങ്കൾ ദിവസങ്ങൾ പിന്നിട്ടു പോയാൽ അദ്ദേഹ ത്തിന്റെ മുഖത്ത് ദുഃഖം നിഴലിച്ചു കാണുകയും ചെയ്തി രുന്നു. അങ്ങനെ അദ്ദേഹം ആശിച്ച പ്രകാരം ഒരു തിങ്ക ളാഴ്ച്ച രാവ് അർധ രാത്രിയിലായിരുന്നു അന്ത്യം.

## കക്കിടിപ്പുറം കുന്നത്ത്

# ശൈഖുനയുടെ പിൻഗാമി



# ശൈഖുന കക്കിടിപ്പുറം അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാർ(ന.മ)

കക്കിടിപ്പുറത്തെ കുന്നത്ത് ജുമുഅത്ത് പള്ളിയുടെ ചാരത്ത് അന്ത്യവിശ്രമം കൊള്ളുന്നവരാണ് ബഹുമാനപ്പെട്ട കക്കിടിപ്പുറം അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാർ. ശൈഖുന യുടെ തർബിയ്യത്തിലായി ദീർഘകാലം സഹവസിക്കുകയും ശൈഖുനയുടെ വൈജ്ഞാനിക പ്രവർത്തനങ്ങളുടെ പിൻഗാമിയായി ദർസ് ഏറ്റെടുക്കുകയും ചെയ്തത് മഹാനവർകളാണ്.

ഏകദേശം 75വർഷങ്ങൾക്ക് മുമ്പ് പെരുമ്പിലാവിലെ പണ്ഡിത തറവാടായ കാര്യാട്ടിൽ ബുഖാരി മുസ്‌ലിയാരുടെ മകനായിട്ടാണ് അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാരുടെ ജനനം. കക്കിടിപ്പുറമെന്ന പ്രദേശത്തിന്റെ നാമധേയത്തിൽ തന്നെ അദ്ദേഹവും അറിയപ്പെടുന്നത്. ശൈഖുനയുടെ ജ്യേഷ്ഠ സഹോദരന്റെ മകളെയാണ് മഹാനവർകൾ വിവാഹം ചെയ്തിരിക്കുന്നത്. അങ്ങിനെ കക്കിടിപ്പുറത്ത് തന്നെ സ്ഥിര താമസമാവുകയായിരുന്നു. കക്കിടിപ്പുറത്തെ കുന്നത്തെ പള്ളിയിലാണ് അവസാന കാലത്ത് അദ്ദേഹം ദീനി നേതൃത്വം നൽകിയത്.

പ്രാഥമിക പഠനം സ്വപിതാവിന്റെ ശിഷ്യത്വത്തിൽ പൂർത്തീകരിച്ച ശേഷമാണ് ദർസിലേക്ക് വരുന്നത്. മഹാപണ്ഡിതനും സൂഫിവര്യനുമായ എടപ്പാൾ കുഞ്ഞുമുഹമ്മദ്

മുസ്‌ലിയാരുടെ ശിഷ്യത്വത്തിലാണ് അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാർ ദർസ് പഠനം ആരംഭിക്കുന്നത്. അദ്ദേഹത്തിന്റെ പഠന കാലത്ത് വലിയ ദർസായിരുന്നുവത്. ക്രാന്ത ദർശിയും ദീർഘ വീക്ഷണത്തിന്റെ ഉടമയുമായ കുഞ്ഞുമുഹമ്മദ് മുസ്‌ലിയാർ അബ്ദുറഹ്മാൻ എന്ന തന്റെ ശിഷ്യനിൽ ശോഭനമായ ഭാവി ദർശിക്കുകയുണ്ടായി. അബ്ദുറഹ്മാൻകുട്ടി എന്ന തന്റെ വിദ്യാർത്ഥിയുടെ ആത്മീയ വളർച്ചക്കായി ഉസ്താദായ കുഞ്ഞുമുഹമ്മദ് മുസ്‌ലിയാർ തന്നെയാണ് കക്കിടിപ്പുറം അബൂബക്കർ ശൈഖുമായി ബന്ധപ്പെടാൻ നിർദേശിക്കുന്നത്. അന്ന് കക്കടിപ്പുറം മൂപ്പര് പെരുമ്പിലാവിലെ മുദരിസ്സായിരുന്നു. തന്റെ മഹല്ലിൽ മുദരിസ്സായി സേവനം ചെയ്യുന്നവർ തനിക്ക് തർബിയ്യത്ത് ചെയ്യാൻ കഴിയുന്ന ശൈഖായി തിരിച്ചറിഞ്ഞതോടെ കിട്ടിയ അവസരങ്ങൾ ഉപയോഗപ്പെടുത്തി അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാർ ആ ബന്ധം ദൃഢമാക്കി മുറുകെ പിടിച്ചു.

അധിക കാലം പിന്നിടും മുമ്പ് ഉസ്താദായ എടപ്പാൾ കുഞ്ഞുമുഹമ്മദ് മുസ്‌ലിയാർ വഫാത്തായി. പിന്നീട് വടക്കാഞ്ചേരി മുദരിസ്സായി നിയോഗിക്കപ്പെട്ടത് കാരക്കാട്ട് യൂസുഫ് മുസ്‌ലിയാരാണ്. അങ്ങനെ യൂസുഫ് മുസ്‌ലിയാരുടെ ശിഷ്യത്വത്തിൽ അൽപ്പ കാലം അവിടെ നിന്നു. ശൈഖുന കക്കിടിപ്പുറത്തിന്റെ കൂടെ കഴിയാനുള്ള അതിയായ ആഗ്രഹം മനസ്സിൽ കൊണ്ടു നടന്ന ശിഷ്യൻ ഇസ്തിഖാറത്തിനു ശേഷം ഉസ്താദിനോട് സമ്മത ത്തോടെ കുണ്ടുറുമ്മൽ ദർസിലേക്ക് മാറി. അവിടെ കക്കിടിപ്പുറം ശൈഖുനയുടെ ദർസിൽ അബ്ദുറഹ്മാൻ മുസ്‌ലിയാർ തന്റെ പഠന സപര്യ തുടർന്നു.

കുണ്ടുറുമ്മൽ ദർസിനു ശേഷം ചെമ്മല കക്കിടിപ്പുറം മൂപ്പരുടെ ശിഷ്യത്വത്തിൽ അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാർ പഠനം നിർവഹിച്ചു. ചെമ്മല മുദരിസ്സായിരിക്കെയാണ് ശൈഖുന ആദ്യത്തെ ഹജ്ജ് യാത്ര ചെയ്യുന്നത്. ചെമ്മലയിലെ ദർസ് അരുമ ശിഷ്യനായ അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാരെ ഏൽപ്പിച്ചാണ് ശൈഖുന ഹജ്ജിനു പോയത്. അപ്പോഴേക്കും ശൈഖുനയുമായുള്ള സഹവാസ ജീവിതത്തിലൂടെ അബ്ദുറഹ്മാൻകുട്ടി മുസ്‌ലിയാർ ഒരു തികഞ്ഞ പണ്ഡിതനായി തീർന്നിരുന്നു. ശൈഖുന ഹജ്ജ് കഴിഞ്ഞു വന്നപ്പോൾ സ്വദേശത്തു തന്നെ ദർസ് ആരംഭിച്ചു. കക്കടിപ്പുറത്തിനു തൊട്ടുള്ള മഹല്ലായ കുണ്ടുറുമ്മൽ മഹല്ലിൽ അന്ന് നല്ലൊരു മുദരിസ്സില്ലാത്തതിനാൽ അവിടുത്തുകാർ വീണ്ടും ശൈഖുനയെ അങ്ങോട്ടേക്ക് ക്ഷണിച്ചു. അപ്പോൾ ശൈഖുന പറഞ്ഞു, "ഞാൻ നിങ്ങൾക്ക് നല്ലൊരു മുദരിസ്സിനെ തരാം." അങ്ങനെ അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാരെ ചെമ്മലയിൽ നിന്ന് വരുത്തി കുണ്ടുരുമ്മൽ മുദരിസ്സായി നിയമിച്ചു.

അബ്ദുറഹ്മാൻ കുട്ടി മുസ്‌ലിയാരുടെ ദാമ്പത്യ ജീവിതത്തിൽ രണ്ടാണും രണ്ട് പെണ്ണുമായി നാലു സന്താനങ്ങൾ ജനിച്ചുവെങ്കിലും ഒരാണും ഒരു പെണ്ണും നേരത്തെ വഫാത്തായി പോയി. മുഹമ്മദ് സ്വാലിഹ് അഹ്സനിയും വി.പി മുഹമ്മദ് കുട്ടി ഫൈസി ആനക്കരയുടെ ഭാര്യ ഫാത്വിമയും ഇപ്പോളും ജീവിച്ചിരിക്കുന്നുണ്ട്. 1419 റബീഉൽ അവ്വൽ 14ന് മഹാനവർകൾ നമ്മെ വിട്ടു പിരിഞ്ഞു.



ശൈഖുനാ കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാർ(റ)

# ശൈഖുനയുടെ അന്ത്യ യാത്ര

അല്ലാഹുവിന്റെ മഹ്ബൂബിങ്ങളായ സൂഫിയാ ക്കൾക്കും അല്ലാഹുവിന്റെ ആരിഫീങ്ങൾക്കും മരണം സ്നേഹഭാജനത്തെ കണ്ടു മുട്ടാനുള്ള യാത്രയാണ്. അല്ലാ ഹുവിനെ സ്നേഹഭാജനമാക്കിയവരാണ് അല്ലാഹുവിന്റെ ഔലിയാക്കൾ. “അറിയുക, അല്ലാഹുവിന്റെ ഔലിയാ ക്കൾക്ക് ദുഃഖമോ ഭയമോ ഇല്ല” എന്ന് ഖുർആൻ പ്രഖ്യാ പിച്ചതാണല്ലോ. അതുകൊണ്ടു തന്നെ മരണമാസന്നമാ കുമ്പോൾ ഭയമോ ദുഖഃമോ ഇല്ലാതെ അല്ലാഹുവിലേക്ക് മടങ്ങാൻ തയ്യാറാകുന്നവരാണ് അല്ലാഹുവിന്റെ ഔലിയാ ക്കൾ എന്ന് മുഫസിറുകൾ വിശദീകരിച്ചു തന്നിട്ടുണ്ട്. എന്നാൽ, അല്ലാഹുവിന്റെ ഔലിയാക്കളുടെ തണൽ ആഗ്ര ഹിക്കുന്നവർക്ക് ഔലിയാക്കളായവർ വിട പറയുക എന്നത് വിഷമകരമായ അവസ്ഥയാണ്. അര നൂറ്റാണ്ടി ലേറെ മുഅ്മിനീങ്ങളായ പലരുടേയും താങ്ങും തണലുമാ യി നിലനിന്ന ശൈഖുന അവസാനം സൃഷ്ടാവിലേക്ക് യാത്രയായി. ഇന്നാലില്ലാഹി....

ഹിജ്റ 1410 ദുൽഖഅദ് 6 വ്യാഴം രാത്രി ഏഴുമണി യോടെയായിരുന്നു മഹാനവർകളുടെ വഫാത്ത്. അടുത്ത ദിവസം അസർ നിസ്കാര സമയത്ത് ആ മഹാമനീഷി ഇൽമിനും ഇബാദത്തിനുമായി പണിത മദ്റസത്തു മജ്ലിസു ദിക്റിന്റെ ചാരത്തു തന്നെ മഹാനവർകളെ ഖബ റടക്കം ചെയ്തു. അല്ലാഹു അവരോടൊപ്പം നമ്മേയും സ്വർഗത്തിൽ ഒരുമിച്ചു കൂട്ടുമാറാകട്ടെ, ആമീൻ.

•





# കക്കിടിപ്പുറത്തവരുടെ തിരുമൊഴികൾ

# വെളിച്ചം തെളിയിച്ച മൊഴികൾ

മഹത്തുക്കളുടെ ജീവിത പാഥേയമാണ് ഏറ്റവും പ്രധാനമായത്. അതിലൂടെ സഞ്ചരിക്കുന്നവർക്ക് മഹാന്മാരുടെ അനന്തര ഗാമികളായി മാറാൻ കഴിയും. അതാണ് വിശ്വത്തിലെ വിളക്കുകൾ കെടാതെ നിലനിൽക്കാൻ സഹായിക്കുന്നത്. മഹാന്മാരുടെ കശ്ഫ് കറാമത്തുകൾ ഉപകാരപ്രദമാണെങ്കിലും അവരുടെ ജീവിത പാഥേയങ്ങളാണ് മർമ പ്രധാനം. അതിലൂടെയാണ് അവരുടെ ഉൽപ്പാദനം നടക്കുന്നത്. അവരുടെ പാഥേയത്തെ എത്ര കണ്ട് ഉൾകൊള്ളുന്നുവോ തദനുസൃതമായ മഹത്വങ്ങളാണ് അവരുടെ അനന്തരഗാമികൾക്ക് ലഭ്യമാകുക. അപ്പോൾ വരും തലമുറകൾക്ക് കൂടി വെളിച്ചം കിട്ടുന്ന പാഥേയങ്ങളെ സംബന്ധിച്ചാണ് കൂടുതൽ രചനകളും പഠനങ്ങളും ഉണ്ടാകേണ്ടത്. നമ്മുടെ അടുത്ത കാലങ്ങളിൽ മണ്ണ് മറഞ്ഞു പോയ പലരുടേയും പാഥേയങ്ങളെ സമൂഹത്തിന് തുറന്നു കൊടുക്കാൻ പിൽക്കാലക്കാർക്ക് ആയിട്ടില്ല. അതുകൊണ്ടാണ് മഹാമനീഷികൾക്ക് പിന്മുറക്കാർ ഇല്ലാതാകാനും നല്ല നായകന്മാർ ഇല്ലാത്ത ശൂന്യത പ്രകടമാവുകയും ചെയ്തത്.

കക്കിടിപ്പുറം ശൈഖി(റ)ന്റെ ഖാദിമായികഴിഞ്ഞു കൂടിയ തളിപറമ്പ് അബ്ദുൽബാരി അവർകൾ പറയുന്നു: - കക്കിടിപ്പുറം മൂപ്പരുടെ പള്ളിയിൽ ഇരുന്ന് നോക്കിയാൽ പന്താവൂർ ഹൈവേ റോഡ് കാണാവുന്ന വിധത്തിലായിരുന്നു അക്കാലത്തെ കക്കിടിപ്പുറം ദേശം.





വയലുകൾക്കിടയിലെ നടവരമ്പിലൂടെയാണ് കക്കിടിപ്പുറത്തേക്ക് ആളുകൾ വരുന്നത്. പന്താവൂരിൽ നിന്ന് നടന്നു വരുന്ന ആൾ രൂപം ആണോ പെണ്ണോ എന്ന് വ്യക്തമായി അറിയാൻ കഴിയില്ല. കുറച്ച് നടന്ന് അടുത്തു എത്തിയാൽ മാത്രമേ അത് തിരിച്ചറിയാൻ കഴിയൂ. അങ്ങിനെയുള്ള സാഹചര്യത്തിൽ പള്ളിയിലിരിക്കുമ്പോൾ ഒരു ആൾരൂപം വരുന്നത് കാണും. അപ്പോൾ ശൈഖ് അവർകൾ ചോദിക്കും: അബ്ദുൽ ബാരി ആ വരുന്നത് ആണോ, പെണ്ണോ!
വേഷവിധാനം കണ്ടിട്ട് പെണ്ണാണ് എന്ന് തോന്നുന്നു എന്ന് പറഞ്ഞാൽ ശൈഖ് അവർകൾ ഉടനെ പള്ളിയുടെ ഉള്ളിൽ കയറി വാതിൽ അടക്കും: ഈരൂപത്തിലുള്ള വറഅ് (സൂക്ഷ്മത)ആയിരുന്നു മഹാനവർകളുടേത്. ഇവിടെ രാവിലെ മുതൽ വൈകുന്നേരത്തിനുള്ളിൽ ആയിരത്തോളം ആളുകൾ വരുന്നുണ്ട്. ജോലികിട്ടണം, വിസകിട്ടണം, ശമ്പളം വർധിക്കണം എന്നിങ്ങനെയുള്ള പ്രശ്നങ്ങളല്ലാതെ ആഖിറത്തിന്റെ പ്രശ്നങ്ങൾ ആർക്കും പറയാനില്ല. ഈമാൻ സലാമത്താകണമെന്ന പ്രശ്നത്തിന് പരിഹാരം തേടി ആരും വരുന്നില്ല.

കക്കിടിപ്പുറം ശൈഖിന്റെ ശിഷ്യൻ കൂടിയായ പട്ടാമ്പി കെ.കെ എസ് തങ്ങൾ ഒരിക്കൽ കക്കിടിപ്പുറത്ത് വന്നപ്പോൾ എല്ലാവരും ശൈഖവർകളിൽ നിന്ന് മാറിനിൽക്കുകയാണ്. നല്ല ദേഷ്യത്തിലാണ് മൂപ്പര്. തങ്ങളുപ്പാപ്പ ഇപ്പോൾ അങ്ങോട്ട് പോകണ്ട എന്ന് മാറിനിൽക്കുന്നവർ പറഞ്ഞു. തങ്ങൾ പറഞ്ഞു, ചീത്ത പറഞ്ഞാലും പ്രശ്നമില്ല, ഞാൻ കാണാൻ പോവുകയാണ്. അങ്ങിനെ തങ്ങൾ ശൈഖിന്റെ ഹള്റത്തിലേക്ക് ചെന്നു, സലാം ചൊല്ലി. സലാം മടക്കിയ ശേഷം ചോദിച്ചു എന്താ വന്നത്? തങ്ങൾ പറഞ്ഞു: ദുആ ചെയ്യണമെന്ന് പറയാൻ വന്നതാണ്. ദുൻയാവിന്റെ

കാര്യത്തിലല്ല. ദുൻയാവ് അല്ലാഹു തന്നോളും, ആഖിറത്തിന്റെ കാര്യത്തിൽ ദുആ ചെയ്യണം. ശൈഖ് പറഞ്ഞു ഇവിടെ വരുന്നവർക്കൊക്കെ ദുൻയാവ് മതി സത്യത്തിൽ കക്കിടിപ്പുറം ശൈഖുന ദേഷ്യപ്പെട്ടത് ദുൻയാവിന്റെ കാര്യം പറയാൻ വരുന്നവർക്കു നേരെയായിരുന്നു.

**ഇൽമ് വല്ലതും ദർസ് നടത്തുന്നുണ്ടോ?**

അബ്ദുൽബാരി ഫൈസി ഉസ്താദ് ജാമിഅ നൂരിയയിൽ മുദരിസായി നിയമിതനായ അവസരത്തിൽ, കക്കിടിപ്പുറം ശൈഖിന്റെ ഹള്റത്തിൽ വന്നു. അപ്പോൾ ശൈഖ് ചോദിച്ചു: അവിടെ എന്തെല്ലാമാണ് ദർസ് നടത്തുന്നത്? മൻതിഖ്, മഅനിഫന്നിലുള്ള ചില കിതാബുകളായിരുന്നു ഉസ്താദ് അന്ന് അവിടെ ദർസ് നടത്തിയിരുന്നത്. ആ കിതാബുകളുടെ പേര് കേട്ടപ്പോൾ ശൈഖ് അവർകൾ പറഞ്ഞു: അവിടെ ഇൽമ് വല്ലതും ദർസ് നടത്തുന്നുണ്ടോ.? വിഷയങ്ങൾ സമർത്ഥിക്കാൻ ആവശ്യമായ തത്വജ്ഞാനങ്ങളും ഭാഷാ പ്രയോഗങ്ങളുടെ അർത്ഥസാധ്യതകളും പഠിപ്പിക്കുന്ന ഗ്രന്ഥങ്ങളാണ് മൻതിഖിലും മഅനിയിലുമുള്ളത്. അത് ഇൽമാണെന്ന ധാരണയിൽ കൊണ്ടുനടക്കുന്നവരെ കക്കിടിപ്പുറം ശൈഖവർകൾ ഉൽബോധിപ്പിക്കുക യായിരുന്നു. ഇൽമ് കരസ്ഥമാക്കാൻ വേണ്ട ഭാഷപരവും വിശകലന ശാസ്ത്രപരവുമായ തത്വങ്ങളാണ് അതിലടങ്ങിയിരിക്കുന്നത്. അത് കരസ്ഥമാക്കിയാൽ കിതാബിലെ വരികൾ ഗ്രഹിക്കാനുള്ള ശേഷിയാണ് കരസ്ഥമാക്കുന്നത്. അത് ഉപയോഗപ്പെടുത്തി ദീനിതത്വങ്ങൾ മനസ്സിലാക്കുമ്പോളാണ് ഇസലാമികമായ വിജ്ഞാനം പഠിക്കുന്നതിലേക്ക് എത്തുന്നൊള്ളൂ. ഈ തിരിച്ചറിവിലേക്കാണ് ശൈഖ് അവർകൾ വെളിച്ചം വീശുന്നത്.





**ഉപ്പില്ലെന്ന് പറയാതിരിക്കാൻ കാരണം?**

കക്കിടിപ്പുറം ശൈഖ് അവർകളെ ഒരു വീട്ടിലേക്ക് ഭക്ഷണത്തിന് ക്ഷണിക്കപ്പെട്ടു. അവിടെ വിളമ്പിയ ഭക്ഷണത്തിൽ ഉപ്പിടാൻ മറന്നിരുന്നു. പക്ഷേ, ശൈഖവർകൾ ഉപ്പില്ലാത്ത വിവരം വീട്ടുകാരെ അറിയിച്ചില്ല. മൗനം അവലംബിച്ച് ഭക്ഷണം കഴിച്ചു. ശൈഖ് പോയതിന് ശേഷമാണ് വീട്ടുകാർ ഉപ്പില്ലാത്ത ഭക്ഷണമാണ് വിളമ്പിയത് എന്നറിയുന്നത്. അതിനെ സംബന്ധിച്ച് ശൈഖിനോട് പിന്നീട് വീട്ടുകാർ ചോദിച്ചപ്പോൾ ശൈഖ് പറഞ്ഞു: ഭക്ഷണത്തിനെ കുറ്റം പറയരുത് എന്നാണല്ലോ നബി(സ) പറഞ്ഞിരിക്കുന്നത്. അതു കൊണ്ടാണ് അതിന്റെ ന്യൂനത ഞാൻ പറയാതിരുന്നത്?!

**സിയാറത്തിന് നടക്കാൻ ഫൈസി ആകണോ?**

അബുദുൽബാരി ഫൈസി ഉസ്താദ് ദർസ് നടത്താതെ സിയാറത്തിലായി നടക്കുകയാണ് എന്ന് കക്കിടിപ്പുറം ശൈഖിന് വിവരം ലഭിച്ചു. ആ അവസരത്തിൽ ഉസ്താദ് ശൈഖിനെ കാണാൻ വന്നപ്പോൾ, ശൈഖ് ചോദിച്ചു: സിയാറത്ത് ചെയ്തു നടക്കാൻ യാസീൻ ഓതാൻ പഠിച്ചാൽ പോരായിരുന്നോ? ഫൈസി ബിരുധം നേടിയത് എന്തിനാണ്? പള്ളികളിൽ ദർസ് യോജിക്കുന്നില്ലെങ്കിൽ ഒരു കിതാബ് എടുത്തു ഒരാൾക്കെങ്കിലും പറഞ്ഞു കൊടുക്കൂ. മഹാനവർകൾ ഇൽമ് പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും വളരെ പ്രാധാന്യം കൽപ്പിച്ചിരുന്നു. ആത്മീയത എന്നാൽ പ്രയോജന പ്രദമായ ഇൽമ് ഉണ്ടാകലാണ്. ഇൽമിന്റെ പ്രയോജനം ഏറ്റവും ആവശ്യമാകുന്നത് ഖൽബിനാണ്. തൗഹീദിന്റെയും തസവുഫിന്റെയും ഇൽമ് വ്യക്തിഗത ബാധ്യതയാകുന്ന അളവിൽ ഫിഖ്ഹും കരസ്ഥമാക്കണം. പക്ഷേ, ആലിമാണെങ്കിൽ ഫിഖ്ഹ് സമർത്ഥിക്കാനും

ഫത്‌വ കൊടുക്കാനും വേണ്ടത് കൂടികരസ്ഥമാക്കണം. ഇൽമ് ലോകനേതൃതിനോ, ദുൻയാവിനോ വേണ്ടി ആകുന്നതിനെയാണ് ആത്മീയ വ്യക്തിത്വങ്ങൾ നിരുത്സാഹപ്പെടുത്തിയത്.

**എം.ബി.ബി.എസ് ആയാൽ പോര എം.ഡിയാകണം**

തളിപറമ്പ് അബ്ദുൽബാരി ഫൈസി ഉസ്താദവർകൾ കക്കിടിപ്പുറം ശൈഖിന്റെ സുഹ്ബത്തിൽ കഴിഞ്ഞിരുന്ന അവസരം. അദ്ദേഹത്തിന്റെ ഇളയ സഹോദരൻ മെഡിക്കൽ കോളേജിൽ പഠിക്കുകയായിരുന്നു. എം.ബി.ബി.എസിന് പഠിച്ചു കൊണ്ടിരുന്ന സഹോദരന് മാനസികമായ പിരിമുറുക്കം മൂലം പഠനത്തിൽ താൽപ്പര്യം നഷ്ടപ്പെട്ട് വീട്ടിലേക്ക് മടങ്ങി. വീട്ടിൽ തന്നെ കഴിഞ്ഞു കൂടുകയാണ്. പഠനം പൂർത്തീകരിക്കാൻ ഉസ്താദടക്കമുള്ളവർ ഉപദേശിച്ചെങ്കിലും അദ്ദേഹത്തിന് അത് സാധ്യമാകാതെ വീട്ടിൽ തന്നെ ഇരിക്കുകയാണ്. ബഹുമാനപ്പെട്ട ശൈഖവർകളുടെ ഹളറത്തിലെത്തിയപ്പോൾ അബ്ദുൽബാരി ഉസ്താദ് വിവരം മഹാനവർകളെ ധരിപ്പിച്ചു. ശൈഖ് അവർകൾ ഉസ്താദിനോട് 40 ദിവസം ദുആ ചെയ്യാൻ നിർദേശിച്ചു. ശൈഖിന്റെ നിർദേശ പ്രകാരം ദുആ ചെയ്തു കൊണ്ടിരിക്കുമ്പോൾ നാൽപ്പത് ദിവസം പൂർത്തീയാകും മുമ്പ് സഹോദരന് മാനസികമായ മാറ്റം സംഭവിച്ചു. ഉസ്താദിനെ തേടി സഹോദരൻ മുസ്ഥഫ പട്ടികാട് വന്നു. അന്ന് അബ്ദുൽബാരി ഉസ്താദ് പട്ടികാട് ജാമിഅ നൂരിയ്യയിൽ പഠിക്കുകയായിരുന്നു. അവധി ലഭിക്കുന്ന അവസരത്തിലെല്ലാം കക്കിടിപ്പുറത്ത് വരികയും ചെയ്തിരുന്നു. സഹോദരൻ ജാമിഅയിൽ എത്തിയപ്പോൾ ഉസ്താദ് അദ്ദേഹത്തേയും കൂട്ടി കക്കിടിപ്പുറത്തേക്ക് വന്നു. കക്കിടിപ്പുറം ശൈഖ് ഉസ്താദിന്റെ സഹോദരനോട് പറഞ്ഞു, എം.ബി.ബി.എസ് പൂർത്തിയാക്കിയാൽ പോര, എം.ഡി കൂടിയാകണം. ശൈഖവർകളുടെ നിർദേശ പ്രകാരം പഠനം തുടർന്ന ഉസ്താദിന്റെ സഹോദരൻ എം.ബി.ബി.എസ് പൂർത്തിയാക്കുകയും പീഡിയാട്രിക് എം.ഡിയാവുകയും ചെയ്തു. കാസർക്കോട് ജില്ലയിലെ പ്രമുഖ പീഡിയാട്രിക് ഡോക്ടറായി ഇപ്പോഴും സേവനം ചെയ്തു കൊണ്ടിരിക്കുന്നു.

**പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്‌ലിയാരെ കുറിച്ച്**

''ദാകിറായ ആലിമിനെ കാണണോ... പുതിയാപ്പിളയെ നോക്കുക

ഹുസ്നുൽ ഖുൽക്കുള്ള(സൽസ്വഭാവിയായ) ആലിമിനെ കാണണോ... പുതിയാപ്പിളയെ നോക്കുക

സമ്പന്നനായ ആലിമിനോ കാണണോ... പുതിയാപ്പിളയെ നോക്കുക.”

പുതിയാപ്പിള എന്ന പേരിൽ പ്രസിദ്ധരായ പാനായിക്കുളം അബ്ദുറഹ്മാൻ മുസ്‌ലിയാരെ സംബന്ധിച്ച് കക്കിടിപ്പുറം ശൈഖ് അവർകൾ പറഞ്ഞതാണീ വാക്കുകൾ. വെളിയങ്കോട്ടെ തട്ടാങ്കര കുട്ട്യമ്മു മുസ്‌ലിയാർ എന്ന പ്രസിദ്ധരായ ഫഖീഹിന്റെ ശിഷ്യനും അവരുടെ മകളെ വിവാഹം ചെയ്തവരുമാണ് പുതിയാപ്പിള എന്ന പാനായിക്കുളം അബ്ദുറഹ്മാൻ മുസ്‌ലിയാർ. കേരളത്തിലെ ധാരാളം ഉലമാക്കളുടെ ഉസ്താദായ തട്ടാങ്കരയുടെ പുതിയാപ്പിളയായതിനാൽ അവരെല്ലാം പുതിയാപ്പിള എന്ന് വിളിക്കാൻ തുടങ്ങുകയും ആ വിളി വ്യാപകമാവുകയും ചെയ്തു. അങ്ങിനെയാണ് പുതിയാപ്പിള എന്ന പേര് മഹാനവർകൾക്ക് സിദ്ധിക്കുന്നത്.

# കക്കിടിപ്പുറം ശൈഖ് അവർകളുടെ ദലാഇലുൽ ഖൈറാത്തിന്റെ സനദ്

വിശ്വപ്രസിദ്ധരായ ഇമാം ജസൂലി(റ)യുടെ ദലാഇലുൽ ഖൈറാത്ത് മുഖേനയുള്ള ബർക്കത്തിന്റെയും തസ്കിയത്തിന്റെയും കേന്ദ്രമായിരുന്നു ശൈഖുന. അവിടുത്തെ സമകാലികരായ തലയെടുപ്പുള്ള ധാരാളം പണ്ഡിതർ കക്കിടിപ്പുറം ശൈഖിൽ നിന്ന് ദലാഇലുൽ ഖൈറാത്ത് പാരായണത്തിനുള്ള സമ്മതം വാങ്ങിയ വരാണ്. അറക്കൽ മൂപ്പരിൽ നിന്ന് തുടങ്ങുന്ന ശൈഖുനാ യുടെ ദലാഇലുൽ ഖൈറാത്തിന്റെ സനദ് താഴെ ചേർക്കുന്നു.

1. മൽക്കാൻ ഇബ്നു ഫരീദ്(അറക്കൽ മൂപ്പര്)(റ)
2. അബ്ബാസ് രിള്വാൻ(റ)
3. മുഹമ്മദ് ഇബ്നു അസയ്യിദ് അഹ്മദ് അൽമദനി(റ)
4. അലിയ് ബ്നു യൂസുഫൽ മദനി(റ)
5. മുഹമ്മദ് ഇബ്നു അഹ്മദൽ മുദ്ഗരിയ്(റ)
6. മുഹമ്മദ് ഇബ്നു അഹ്മദ്(റ)
7. അഹ്മദ് ഇബ്നു അൽഹാജ്(റ)
8. അബ്ദുൽഖാദിർ അൽഫാസി(റ)
9. അഹ്മദൽ മുഖ്രി(റ)
10. അഹ്മദ് ഇബനു അബിൽ അബ്ബാസ് സുമഊ(റ)
9. അഹ്മദ് ഇബനു മൂസ സിംലാലി(റ)
10. അബ്ദുൽ അസീസ് അത്തുബാഉ(റ)
11. ഇമാം ജസൂലി(റ)

(ദലാഇലുൽ ഖൈറാത്തിന്റെ രചയിതാവ്)



## അപഗ്രഥനം
## കക്കിടിപ്പുറത്തവരുടെ സരണി

# കക്കിടിപ്പുറത്തവരുടെ സരണി സൂഫികളിലെ വൈജ്ഞാനിക സരണി

തസവ്വുഫിന്റെ വഴിയിൽ പ്രവേശിച്ചവർ വ്യത്യസ്ഥ രൂപത്തിലാണ് അല്ലാഹുവിലേക്ക് മുന്നിടുന്നത്. അവരുടെ മാനസികമായ അവസ്തകൾക്കനുസരിച്ച് സ്വഭാവങ്ങളിലും സരണികളിലും വൈവിധ്യങ്ങളുണ്ടാകുന്നു. സൂഫിയെ സംബന്ധിച്ചും തസവ്വുഫിനെ സംബന്ധിച്ചും ആഴത്തിൽ മനസ്സിലാക്കിയവർക്കു മാത്രമെ സൂഫിളിലെ എല്ലാ ധാരകളേയും തിരിച്ചറിയാനാവുകയുള്ളൂ.

ഇമാം ശരീശി എന്ന് പ്രസിദ്ധരായ ഇമാം അബിൽ അബ്ബാസ് താജുദ്ദീൻ അഹ്മദ്ബിനു മുഹമ്മദ് അൽബകരി(റ)യുടെ റാഇയ്യത്ത് എന്ന കവിതാ രൂപത്തിലുള്ള തസവ്വുഫിലെ രചന വളരെ ആധികാരികമായതാണ്. ആ കവിതാ ശകലങ്ങളെ വ്യാഖ്യാനിച്ചു കൊണ്ട് യൂസുഫുൽ ഫാസി(റ) എഴുതിയ ശറഹു റാഇയ്യത്തിൽ, സൂഫികളെ അവരുടെ പ്രവർത്തനങ്ങളുടേയും സ്വഭാവങ്ങളുടെയും അടിസ്ഥാനത്തിൽ ഒമ്പത് ധാരകളായി പരിചയപ്പെടുത്തുന്നുണ്ട്. അതിൽ ഒമ്പതാമത്തെ ധാര, വൈജ്ഞാനിക മേഖലകളിലൂടെ സഞ്ചരിക്കുന്നവരാണ്. "ഉലമാക്കളുമായി സഹവസിക്കൽ, വിജ്ഞാനങ്ങളെ മനഃപാഠമാക്കൽ തുടങ്ങിയ പ്രവർത്തനങ്ങളുമായി മുന്നേറുന്നവരാണവർ." കക്കിടിപ്പുറം ശൈഖുനായുടെ സരണി ഈ സ്വഭാവത്തിലുള്ളതാണ്. ഖൽബിന്റെ ഹിജാബ് നീങ്ങുകയും അല്ലാഹുവിന്റെ സാമിപ്യബോധത്തിൽ ലയിക്കുകയും ചെയ്യുന്നതിന്റെ വഴിയാണല്ലോ ത്വരീഖത്ത്/തസവ്വുഫ് എന്ന് പറ





യുന്നത്. അല്ലാഹുവിന്റെ സാമീപ്യ ബോധത്തിൽ ലയിക്കാൻ ഏതു തരത്തിലുള്ള സൽകർമത്തിലൂടെയാണ് കൂടുതൽ സാധ്യമാകുന്നത് അതനുസരിച്ചാണ് അവരുടെ സ്വഭാവം വ്യത്യാസപ്പെടുന്നത്. ഇൽമിന്റെ പ്രവർത്തനങ്ങളിലൂടെയും പണ്ഡിതന്മാരേയും കിതാബുകളേയും സ്നേഹിച്ച് ആദരിച്ച് പോകുന്നതിലൂടെയും അല്ലാഹുവിന്റെ ഖുർബും അവനോടുള്ള കീഴ്‌വണക്കവും കരസ്ഥമാക്കുന്നവരുടെ വഴിയിലുള്ള ശൈഖാണ് നമ്മുടെ ശൈഖുന.

ഖിയാമത്തിന്റെ അടയാളങ്ങളിൽ നബി(സ) നമുക്ക് പറഞ്ഞു തന്ന ഒരു പ്രധാന കാര്യമാണ് ഇൽമ് ഉയർന്ന് പോകുന്ന അവസ്ഥ. ഇൽമ് ഉയർന്ന് പോകുന്നത് പണ്ഡിതന്മാരുടെ മരണത്തിലൂടെയാണ്. ഒരു പണ്ഡിതൻ വഫാത്താകുമ്പോൾ തൽസ്ഥാനത്ത് നിൽക്കാൻ യോഗ്യരായ പണ്ഡിതന്മാർ വളർന്നു വരാതിരുന്നാൽ ആ സമൂഹം തന്നെ അജ്ഞതയിലേക്ക് തള്ളപ്പെടുന്നതാണ്. ഖിയാമത്തിന്റെ അടയാളങ്ങളെല്ലാം പ്രത്യക്ഷപ്പെട്ടു കൊണ്ടിരിക്കുന്ന നമ്മുടെ കാലഘട്ടത്തിൽ കക്കിടിപ്പുറം ശൈഖുനയുടെ വൈജ്ഞാനിക ബദ്ധമായ സരണിയെ പ്രതിനിധീകരിക്കുന്നവർ വളരെ വിരളമായി കൊണ്ടിരിക്കുകയാണ്. വിജ്ഞാനം നേടുന്നത് അധ്യാപന വൃത്തിക്ക് വേണ്ടി മാത്രമാണ് എന്ന ചിന്താഗതി സമൂഹത്തെ നശിപ്പിച്ചു. അല്ലാഹുവിന്റെ തൃപ്തി ലഭിക്കുന്ന ഒരു പ്രവർത്തനമായി കിതാബ് പാരായണത്തെയും വൈജ്ഞാനിക മേഖലയിലുള്ള അന്വേഷണങ്ങളേയും കാണാൻ സാധിക്കുമ്പോളാണ് കക്കിടിപ്പുറം ശൈഖുനയുടെ സരണിയിൽ പ്രവേശിക്കാനാവുകയുള്ളൂ.

ഇൽമിന്റെ പ്രവർത്തനങ്ങൾ അതിന്റെ ഹഖനുസരിച്ച് പ്രവർത്തിക്കാൻ അല്ലാഹുവിന്റെ വിധിയുടെ പിന്തുണ വേണം. അല്ലെങ്കിൽ വിജ്ഞാനം തന്നെ വിനയാകാനും

സാധ്യതയുണ്ട്. അതു കൊണ്ടാണ് പല സൂഫിയാക്കളും വൈജ്ഞാനിക മേഖല ഉപേക്ഷിച്ചു പോയത്.

കിതാബിന്റെ പാരായണത്തിലും അത് മറ്റുള്ളവർക്ക് പഠിപ്പിക്കുന്നതിലും വ്യാപൃതനായി ആയുസ്സ് മുഴുവൻ ചിലവഴിക്കാൻ കക്കിടിപ്പുറം ശൈഖുന അവിടുത്തെ ശിഷ്യരിൽപ്പെട്ട ചിലരോട് ഉപദേശിച്ചിട്ടുണ്ട്. ഏതു മേഖലയിലാണോ ഒരാൾക്ക് അല്ലാഹുവിനെ സൂക്ഷിച്ചു കൊണ്ട് അനുസരണാപൂർവം ജീവിക്കാൻ സാധിക്കുന്നതെങ്കിൽ ആ മേഖലയിൽ അവൻ അടിയുറച്ചു നിൽക്കണമെന്ന താണ് തസവ്വുഫിന്റെ അടിസ്ഥാന തത്വം. അതുകൊണ്ട് തന്നെ അല്ലാഹുവിന്റെ അനുസരണയിൽ നിഷ്കളങ്കനായി നിൽക്കാൻ സാധിക്കലാണ് പ്രധാനമെന്നതു വിസ്മരിച്ചു കൂട.

കക്കിടിപ്പുറം ശൈഖുന ശരീഅത്ത് വിജ്ഞാനത്തിന്റെ മേഖലയിൽ നിൽക്കുന്നതിനാൽ മഹാനവർകൾക്ക് ത്വരീഖത്തിൽ നേതൃപദവി ലഭിച്ചിട്ടില്ല എന്ന് തെറ്റിദ്ധരിച്ചവരുണ്ട്. എന്നാൽ, യോഗ്യരായ ആളുകളുടെ നിഷ്കളങ്കമായ തേട്ടത്തിന് മുമ്പിൽ ശൈഖുന അവരുടെ നേതൃത്വമായി മാറിയിട്ടുണ്ട് എന്നതിന് സാക്ഷ്യങ്ങളുണ്ട്.

വിജ്ഞാനത്തെ യഥാവിധി സമീപിക്കാനും അല്ലാഹുവിന്റെ ഇൽമ്, ഹിക്മത്ത് എന്നീ ഗുണങ്ങൾ വെളിപ്പെടുന്ന രംഗമായി വൈജ്ഞാനിക മേഖലയെ അനുഭവിക്കാനും സാധിച്ചവരാണ് മഹാന്മാരായ ഇമാമുകൾ. ഇമാം ഗസ്സാലി(റ) അവിടുത്തെ ഇഹ്‌യാഉലൂമിദ്ദീനിൽ വിജ്ഞാന തേട്ടത്തിന്റെ യാഥാർത്ഥ്യങ്ങൾ വെളിപ്പെടുത്തുന്നുണ്ട്. സാഹിബുൽ ഇഹ്‌യ എന്ന അപരനാമമുള്ള നമ്മുടെ ശൈഖുന ആ മഹാന്മാരായ ഇമാമുകളുടെ സരണിയിൽ ഉദിച്ചു നിന്ന താരകമായിരുന്നു.